# അദ്ധ്യാത്മ പ്രവചനങ്ങൾ



ശ്രീമദ് പുരുഷോത്തമാനന്ദപുരി സ്വാമികൾ




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# അദ്ധ്യാത്മ പ്രവചനങ്ങൾ



ശ്രീമദ് പുരുഷോത്തമാനന്ദപുരി സ്വാമികൾ

# അദ്ധ്യാത്മ പ്രവചനങ്ങൾ

ഗ്രന്ഥകർത്താ:
ശ്രീമദ് പുരുഷോത്തമാനന്ദപുരി സ്വാമികൾ

വിവർത്തകൻ:
ശ്രീ. സി. ജി. നാരായണപിള്ള, B.A., B.L., L.T.
തട്ട, പന്തളം

പ്രകാശകൻ:
ശ്രീ. സദാശിവാനന്ദപുരി സ്വാമികൾ
ഓംകാരാശ്രമം
ദേശമംഗലം, തൃശ്ശൂർ (Dt)

Printed at:
Jaya Printing & Publishing Works, Shoranur-1

# വിഷയ വിവരം



ശ്രീമദ് പുരുഷോത്തമാനന്ദപുരി സ്വാമികൾ



# പ്രസ്താവന

സൽഗുരു ഭഗവാൻ ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമി മഹാരാജിൻെറ പരിപാവനമായ തൃക്കൈ കൊണ്ടു് ഓംകാരപ്രതിഷ്ഠ നടത്തി ഉദ്ഘാടനംചെയ്ത ഈ ഓ ങ്കാരാശ്രമത്തിൽനിന്നു് അവിടുത്തെ ഉപദേശങ്ങളടങ്ങിയ ''അദ്ധ്യാത്മ പ്രവചനങ്ങൾ'' ഇപ്പോൾ പ്രസിദ്ധപ്പെടുത്തു കയാണ്. അവിടുത്തെ പാദരേണുവായ ഈ സാധുവിനെ അവിടുന്നു് ഓങ്കാരാശ്രമത്തിലേക്കയച്ചതു് 1960 മെയ് മാസത്തിലായിരുന്നു. ഒരു സന്യാസി സമ്പാദിച്ചിരി ക്കേണ്ട യോഗജ്ഞാനമാർഗ്ഗങ്ങൾ ചെറുപ്പത്തിൽ സമ്പാ ദിക്കാതെ ലൗകികജീവിതം നയിച്ചിരുന്ന ഇവൻ പൂർവ്വ പുണ്യസുകൃതംകൊണ്ടു് തീർത്ഥയാത്ര നടത്താൻ ഇടയായ പ്പോൾ വസിഷ്ഠഗുഹയിൽച്ചെന്നു് സൽഗുരുദേവനെ ദർശി ക്കുകയുണ്ടായി. അവിടുത്തെ കണ്ടപ്പോൾത്തന്നെ അനിർ വചനീയമായ ഒരു മനശ്ശാന്തിയാണു് ഇവനു് അനുഭവ പ്പെട്ടതു്. അതുവരെ സുദൃഢമായിരുന്ന ലൗകികബന്ധങ്ങ ളും അപ്പോൾ തനിയെ അഴിഞ്ഞുപോകുന്നതുപോലെ തോ

ന്നി. ഒരു ദിവസം തൃപ്പാദങ്ങളുടെ കൂടെ അങ്ങനെ വസിഷ്ഠഗുഹയിൽ കഴിഞ്ഞു. പിറ്റെ ദിവസം പ്രഭാതത്തിൽ അവിടുന്ന് ഇവനെ വിളിച്ച് കാരുണ്യപൂർവ്വം മന്ത്രോപദേശം നൽകി അനുഗ്രഹിക്കുകയാണുണ്ടായത്. അത് ഇവൻ പ്രതീക്ഷിച്ചിരുന്നതല്ല. വളരെക്കാലം ഗുരുശുശ്രൂഷ ചെയ്തെങ്കിലേ ഇങ്ങനെയുള്ള ഉപദേശം ലഭിക്കുകയുള്ളു എന്നാണ് ഇവൻ അതുവരെ ധരിച്ചിരുന്നത്. എന്നാൽ ഗുരുമഹാരാജിന്റെ കാരുണ്യംകൊണ്ട് ആ ധാരണ പെട്ടെന്നു മാറി. ഉപദേശം തന്നതിനുശേഷം അതനുഷ്ഠിക്കേണ്ട ക്രമങ്ങൾ ഉപദേശിച്ചിട്ട് കേരളത്തിൽച്ചെന്ന് അനുഷ്ഠിക്കുവാനാണ് ഇവനോട് കല്പിച്ചത്. അതനുസരിച്ച് ഇവൻ കേരളത്തിലേക്ക് മടങ്ങിപ്പോരുകയുംചെയ്തു.

ഗുരുനാഥൻ കല്പിച്ചതുപോലെ സാധനകൾ അനുഷ്ഠിച്ചതിനുശേഷം വീണ്ടും വസിഷ്ഠഗുഹയിൽച്ചെന്ന് ഗുരുദേവനെ ദർശിച്ചു. ആ യാത്രയിൽ ബദരി മുതലായ പുണ്യസ്ഥലങ്ങളിലേക്കും തീർത്ഥാടനംചെയ്യാൻ സാധിച്ചു. അതു കഴിഞ്ഞശേഷം വസിഷ്ഠഗുഹയിൽത്തന്നെ മടങ്ങിവന്ന് ഗുരുശുശ്രൂഷയിൽ ആറുമാസം കഴിഞ്ഞുകൂടുവാൻ സദ്ഗുരുനാഥൻ ഇവനെ അനുവദിച്ചു. അധികം താമസിയാതെ കേരളത്തിലേക്ക് ഇവനെ അയച്ചെങ്കിലും കേരളവാസം ഒട്ടും തൃപ്തിപ്പെടാതെ കുറെക്കഴിഞ്ഞപ്പോൾ പിന്നെയും വസിഷ്ഠഗുഹയിൽത്തന്നെ ചെന്നുചേർന്നു. ഏതാനും ദിവസങ്ങൾക്കകം ബ്രഹ്മചര്യദീക്ഷയും ഒരു കൊല്ലംകഴിഞ്ഞ് സന്ന്യാസദീക്ഷയും തന്ന് കരുണാനിധിയായ ഗുരുദേവൻ ഇവനെ അനുഗ്രഹിച്ചു. ഒരു സന്ന്യാസിയായിരിക്കുവാൻ തക്ക ശാസ്ത്രജ്ഞാനമോ തപസ്സോ ഇവൻ നേടിയിട്ടില്ലെന്നറിയാം. പക്ഷെ അതിലെല്ലാം ഉപരിയായി ഇവനെ സന്ന്യാസിയാക്കിയത് അപാരമായ ഗുരുകൃപ

ഒന്നുമാത്രമാണ്. ശ്രീ സാംബാനന്ദസ്വാമികളുടെ സമാധിക്കു ശേഷമാണ് ഇവനെ അവിടുന്ന് ഓംകാരാശ്രമത്തിലേക്കയച്ചത്. ഒരു ആശ്രമത്തിൽ താമസിച്ച് അവിടുത്തെ ആദ്ധ്യാത്മികകാര്യങ്ങൾ നടത്തത്തക്ക പാണ്ഡിത്യം ഒന്നും അന്നിവനില്ലായിരുന്നു. ഗുരുകൃപ മാത്രമെ ഇവൻ ഓങ്കാരാശ്രമത്തിൽ കൊണ്ടുവന്നിരുന്നുള്ളു. അതു് ഇപ്പോഴും ഇവനെ കാത്തുരക്ഷിക്കുന്നുണ്ടെന്നു് പൂർണ്ണമായി വിശ്വസിച്ചുകൊണ്ടാണ് ആശ്രമകാര്യങ്ങൾ നടത്തുന്നതു്.

ഗുരുമഹാരാജിനു് കേരളത്തിന്റെ നാനാഭാഗങ്ങളിലും ധാരാളം ഭക്തജനങ്ങളുണ്ടു്. ബ്രഹ്മചാരിയായിരിക്കുന്ന കാലത്തു്, അവിടുന്നു് കന്യാകുമാരി മുതൽ ഗോകർണ്ണം വരെ സഞ്ചരിച്ചു് ജനങ്ങളുമായി സമ്പർക്കം പുലർത്തിയിരുന്നു. അവരിൽ ഇന്നു് അവശേഷിച്ചിട്ടുള്ള പല ആളുകളും അവരുടെ സന്താനങ്ങളും ഉത്തരേന്ത്യയിൽ പോയതിനുശേഷമുള്ള ഗുരുമഹാരാജിന്റെ ചരിത്രങ്ങളും അവിടുന്നു് എഴുതിയിട്ടുള്ള ഗ്രന്ഥങ്ങളും അറിയുവാൻ വളരെ അഭിലഷിക്കുന്നവരാണ്. ഇവനോടു് കൂടെക്കൂടെ ഭക്തജനങ്ങൾ അവിടുത്തെ ചരിത്രവും ഉപദേശവും വേണമെന്നു് ആവശ്യപ്പെടാറും ഉണ്ടു്. മലയാളഭാഷയിൽ അവിടുന്നെഴുതിയ ആത്മകഥ 1956-ൽ പ്രസിദ്ധപ്പെടുത്തിയെങ്കിലും അച്ചടിച്ചിടത്തോളം കോപ്പികൾ പെട്ടെന്നുതന്നെ തീർന്നുപോയി. അതു് കേരളത്തിന്റെ എല്ലാ ഭാഗത്തും പ്രചരിക്കത്തക്കവണ്ണം കൂടുതൽ കോപ്പികൾ അച്ചടിച്ചിട്ടുമില്ലായിരുന്നു. അതുപോലെ അവിടുത്തെ ഉപദേശങ്ങൾ സംഗ്രഹിച്ചു് ശ്രീമതി വിജയാ ജി. നായർ മലയാളഭാഷയിൽ 'ഗുരുമഹാരാജിന്റെ തിരുവായ്മൊഴി' എന്ന പേരിൽ ഒരു ചെറിയ പുസ്തകം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടെങ്കിലും അതും ഇന്നു കിട്ടാനില്ല. ആ കുറവു് രണ്ടും പരിഹരി

ക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണ് അവിടുത്തെ 'അദ്ധ്യാത്മ പ്രവചനങ്ങൾ' ഇപ്പോൾ ഈ ആശ്രമത്തിൽ നിന്നും മലയാളത്തിൽ പ്രസിദ്ധപ്പെടുത്തുന്നതു്. ഇംഗ്ലീഷിൽ Spiritual talks എന്ന പേരിൽ അവിടുത്തെ പ്രഭാഷണങ്ങൾ സംഗ്രഹിച്ചു് എഴുതിയിട്ടുണ്ടു്. ഉത്തരേന്ത്യയിൽ വളരെ പ്രചാരമുള്ളൊരു ഗ്രന്ഥമാണതു്. ആ ഗ്രന്ഥവും അതിനു് ഡോ: ഏ. എൻ. ശ്രീവാസ്തവ എഴുതിയ മുഖവുരയും കൂടിയാണ് ഇപ്പോൾ മലയാളത്തിലേക്കു് വിവർത്തനം ചെയ്തിരിക്കുന്നതു്.

ഇവൻെറ അപേക്ഷയനുസരിച്ചു് ഈ ഗ്രന്ഥത്തെ വിപുലമായ ഒരു അവതാരികകൊണ്ടു് അലങ്കരിച്ചതു് പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ പരമ്പരയിലെ പരമാചാര്യനും യതീന്ദ്രനായ ശ്രീതീർത്ഥപാദ പരമഹംസ സ്വാമിതിരുവടികളുടെ ഉത്തമശിഷ്യനും വാഴൂർ ശ്രീതീർത്ഥപാദാശ്രമാധിപതിയുമായ പരമപൂജ്യ പരമഹംസപരിവ്രാജകാചാര്യ ശ്രോത്രിയ ബ്രഹ്മനിഷ്ഠ ശ്രീവിദ്യാനന്ദതീർത്ഥപാദസ്വാമി തിരുവടികളാണു്. ശ്രീ ഗുരുമഹാരാജിനോടു് നേരിട്ടു സമ്പർക്കം പുലർത്താൻ കഴിഞ്ഞിട്ടുള്ള ഒരു മഹാത്മാവാണദ്ദേഹം. ഇവൻെറ ആദ്ധ്യാത്മിക പുരോഗതിക്കും ദേശമംഗലം ഓങ്കാരാശ്രമത്തിൻെറ ധാർമ്മികപ്രവർത്തനങ്ങളുടെ പുരോഗതിക്കും സഹായിച്ചുകൊണ്ടിരിക്കുന്ന ശ്രീ. സ്വാമിതിരുവടികൾ കൃത്യാന്തരങ്ങൾക്കിടയിൽ ഈ പുസ്തകം വിവർത്തനം ചെയ്യുവാൻ ശ്രീ. സി. ജി. നാരായണപിള്ളയെ പ്രേരിപ്പിക്കുകയും, വിവർത്തനംചെയ്ത ഭാഗങ്ങൾ നല്ലതുപോലെ വായിച്ചുനോക്കി വിജ്ഞേയമായ ഒരു അവതാരിക എഴുതി തരുകയും ചെയ്തതിൽ തൃപ്പാദങ്ങളോടു് അപാരമായ കൃതജ്ഞത ഇവനുണ്ടു്.

ഗുരുമഹാരാജിൻെറ ജീവചരിത്രഭാഗം കൂടി സംഗ്ര ഹിച്ച് അവതാരികയിൽ ചേർക്കുന്നതു കൊള്ളാമെന്നുള്ള ഇവൻെറ അപേക്ഷയനുസരിച്ചാണ് അവിടുന്ന് അവതാരിക എഴുതിയതു്. അതുകൊണ്ടു് ഗ്രന്ഥകാരനേയും ഗ്രന്ഥത്തേയും ഈ അവതാരികയിൽ നല്ലതുപോലെ പ്രകാശിപ്പിച്ചിട്ടുണ്ടു്. ഗുരുമഹാരാജിൻെറ ഇത്രയും വ്യക്തവും സാരഗർഭവുമായ ഒരു ജീവചരിത്രസംഗ്രഹം ഇതുവരെയും ആരും എഴുതിയിട്ടില്ലെന്നുതന്നെ പറയാം. ഈ അവതാരിക ജിജ്ഞാസുക്കൾക്ക് ഗുരുമഹാരാജിനെ നല്ലതുപോലെ പരിചയപ്പെടുത്തിക്കൊടുക്കുമെന്നുള്ളതിൽ ഇവനു വളരെ ചാരിതാൎത്ഥ്യമുണ്ടു്. ഇങ്ങനെ ഒരു അവതാരികയെഴുതി ഈ ഗ്രന്ഥത്തെ അലങ്കരിക്കുകയും ഇവൻെറ അഭിലാഷം സഫലമാക്കിത്തരുകയും ചെയ്ത ശ്രീ സ്വാമിതിരുവടികൾക്ക് ഓംകാരാശ്രമത്തിൻെറ പേരിൽ ഇവൻ നാരായണ സ്മരണപൂർവ്വം പ്രണാമാഞ്ജലി സമർപ്പിച്ചുകൊള്ളുന്നു.

ഇവൻെറ അപേക്ഷയനുസരിച്ച് ഈ ഗ്രന്ഥം ഗുരുനാഥൻെറ ആശയത്തെ സ്പഷ്ടമാക്കത്തക്കവണ്ണം മലയാളത്തിലേക്ക് വിവൎത്തനംചെയ്തതു് ശ്രീ. സി. ജി. നാരായണപിള്ളയാണ്. നല്ല പണ്ഡിതനും ത്യാഗിയും കൎമ്മയോഗിയുമായ അദ്ദേഹത്തോടു് ഇവനും ഓങ്കാരാശ്രമത്തിനുമുള്ള കൃതജ്ഞത സൽഗുരുസ്മരണയോടെ ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ. സൽഗുരുനാഥൻെറ ഉപദേശങ്ങൾ അടങ്ങിയ ഈ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തി കേരളമൊട്ടുക്ക് പ്രചരിപ്പിച്ചാൽ കൊള്ളാമെന്നാണ് ഇവൻ ആഗ്രഹിക്കുന്നതു്. അതിനുവേണ്ടി ധനസഹായം ചെയ്തിട്ടുള്ള ഉദാരമതികളായ മുള്ളൂക്കര ഒടുങ്ങാട്ടു് ശ്രീമതി പാറുക്കുട്ടിഅമ്മ തുടങ്ങിയ പുണ്യാത്മാക്കളായ എല്ലാ സുജനങ്ങളേയും ഈ

അവസരത്തിൽ ഇവൻ സ്മരിക്കുന്നുണ്ടു്. അവർക്കെല്ലാം മംഗളം ഉണ്ടാകട്ടെ. ഈ ഗ്രന്ഥം ഇത്ര ഭംഗിയായി അച്ചടിച്ചുതന്ന ജയാ പ്രിൻടിംഗ് & പബ്ലിഷിംഗ് വർക്ക്സ് മാനേജരോടും ജീവനക്കാരോടും ഇവനുള്ള കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു.

അല്ലയോ ഭക്തജനങ്ങളെ ! നമ്മുടെ സൽഗുരുനാഥന്റെ ഉപദേശങ്ങളടങ്ങിയ ഈ ഗ്രന്ഥം അജ്ഞാനാന്ധകാരത്തിൽ വീണു് ലക്ഷ്യംകാണാതെ ഉഴലുന്ന മനുഷ്യർക്കെല്ലാം സന്മാർഗ്ഗം തെളിയിച്ചുകൊടുക്കുന്ന ദിവ്യജ്യോതിസ്സാണെന്നറിഞ്ഞു് ഇതിലെ പ്രകാശം നാടൊട്ടുക്കു് പരത്തണമെന്നു് നിങ്ങളോടു് സവിനയം അഭ്യർത്ഥിച്ചുകൊള്ളുന്നു. ഭഗവാൻ എല്ലാവരേയും അനുഗ്രഹിക്കട്ടെ.

ഓങ്കാരാശ്രമം,
ദേശമംഗലം,
തൃശ്ശൂർ
27—1—75

എന്നു്, പ്രേമപൂർവ്വം,
ഗുരുചരണദാസൻ,
**സ്വാമി സദാശിവാനന്ദൻ**

ത്വമേവ മാതാ ച പിതാ ത്വമേവ
ത്വമേവ ബന്ധുശ്ച സഖാ ത്വമേവ
ത്വമേവ വിദ്യാ ദ്രവിണം ത്വമേവ
ത്വമേവ സർവ്വം മമ ദേവദേവ.





# അവതാരിക

19-ാം നൂററാണ്ടിൽ ലോകത്തിലുണ്ടായ മഹത്തായ ഒരത്ഭുതസംഭവമാണ് ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ ദിവ്യാവതാരം. വംഗദേശത്ത് ആയിരത്തിയെണ്ണൂററി മുപ്പത്തിയാറ് ഫെബ്രുവരി 17-ാം തീയതി കാമാർപുക്കുർ എന്ന ഒരു കുഗ്രാമത്തിലുള്ള നിർദ്ധനമായ പുരോഹിത ബ്രാഹ്മണകുടുംബത്തിൽ ജനിച്ച് ദേശകാലങ്ങൾക്കനുരൂപമായ ലൗകികവിദ്യാഭ്യാസമോ ഭൗതികപരിഷ്കാരമോ നേടാതെ വളർന്നുവന്ന ഗദാധരചാററർജിയാണ്, പിന്നീട് പലേ തരത്തിലുള്ള അദ്ധ്യാത്മികസാധനകൾ വഴി ഈശ്വരൻെറ വിവിധ സഗുണസാകാരരൂപങ്ങളും നിഷ്കളവും നിർഗ്ഗുണവുമായ ബ്രഹ്മസ്വരൂപവും സാക്ഷാത്ക്കരിച്ച് സർവ്വമതസമന്വയത്തിൻെറ ഉപജ്ഞാതാവായ ഭഗവാൻ ശ്രീരാമകൃഷ്ണദേവനായി സർവ്വത്ര സമാരാധിക്കപ്പെടുന്നത്. അദ്ദേഹത്തിൻെറ പരിപാവനമായ ജീവിത ലീലകളും അതീന്ദ്രിയജ്ഞാനപൂർണ്ണമായ അദ്ധ്യാത്മികോപദേശങ്ങളും ഭൗതികഭോഗ്യ വിഷയങ്ങളിലേക്ക് കുതിച്ചുകൊണ്ടിരിക്കുന്ന അശാന്തമായ വിശ്വമാനവബുദ്ധിയെ ഇന്ന് ഈശ്വരാഭിമുഖമാക്കി നിത്യസുഖത്തിലേക്ക് നയിച്ചുകൊണ്ടിരിക്കുന്നു. സ്വശിഷ്യ പ്രശിഷ്യപരമ്പരവഴി ലോകമൊട്ടുക്ക

തന്നെ അദ്ദേഹത്തിൻെറ ഉപദേശങ്ങരം ഇന്നും പ്രചരിക്കു ന്നുണ്ടു്. ആ മഹാത്മാവിൻെറ ശിഷ്യപ്രമുഖനായ ശ്രീമദ് വിവേകാനന്ദസ്വാമികളുടെ നേതൃത്വത്തിൽ രൂപീകരിച്ച സന്യാസിസംഘം അനേകായിരം സന്യാസിമാർ ഉരം ക്കൊള്ളുന്ന ഒരു മഹാസംഘടനയായി വളർന്നു് നാനാ രാജ്യങ്ങളിലും ധർമ്മപ്രചാരണം നടത്തുകയാണു്. കർമ്മി കളും യോഗികളും ഭക്തന്മാരും ജ്ഞാനികളും ഉരംക്കൊ ള്ളുന്ന സന്യാസികളുടെ ഒരു വലിയ സംഘടന ഇതു പോലെ ലോകത്തിൽ വേറെ ഇല്ല തന്നെ. ആ സംഘ ത്തിൻെറ കേന്ദ്രസ്ഥാനം ബംഗാളത്തു് ഗംഗാതീരത്തു് സ്ഥാപിക്കപ്പെട്ടിട്ടുള്ള സുപ്രസിദ്ധമായ ബേലൂർ മഠമാണു്.

## ശ്രീമത് പുരുഷോത്തമാനന്ദപുരി സ്വാമികരം:

ശ്രീരാമകൃഷ്ണ സന്യാസിസംഘത്തിൻേറയും ബേലൂർ മഠത്തിൻേറയും പ്രഥമാദ്ധ്യക്ഷൻ പരമപൂജ്യ ശ്രീ ബ്രഹ്മാ നന്ദസ്വാമികളായിരുന്നു. ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ ശിഷ്യഗണങ്ങളിൽ അഗ്രിമനായിട്ടാണു് അദ്ദേഹം ഗണി ക്കപ്പെടുന്നതു്. ശ്രീ ബ്രഹ്മാനന്ദസ്വാമികരംക്കും സ്വഗുരു വിനെപ്പോലെ ഉത്തമന്മാരായ അനേകം ശിഷ്യന്മാരെ സമ്പാദിക്കുവാൻ കഴിഞ്ഞിരുന്നു. അങ്ങനെയുള്ള ശിഷ്യ ന്മാരിൽ പ്രമുഖനായ ഒരു മഹാപുരുഷനാണു് ഈ ''അദ്ധ്യാത്മപ്രവചന''ങ്ങളുടെ വക്താവായ പരമാരാദ്ധ്യ ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികരം. ഒരു മലയാളി യായിരുന്നെങ്കിലും ഹിമാലയത്തിൽ വിശ്രമിച്ചു് അവി ടെ വെച്ചുതന്നെ വിദേഹകൈവല്യമടഞ്ഞ ആ മഹാത്മാ വിനെപ്പററി ഇന്നത്തെ കേരളീയരിൽ അധികം പേർക്കും വലിയ അറിവുകാണുകയില്ലായിരിക്കാം. അതുകൊണ്ടു് അദ്ദേഹത്തിൻെറ ചരിത്രം അല്പം ഇവിടെ രേഖപ്പെടുത്തു ത്തുന്നതു് അനുചിതമാവുകയില്ലെന്നു കരുതുന്നു.

## ജനനവും വിദ്യാഭ്യാസവും

ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികൾ ആലപ്പുഴ ഡിസ്ട്രിക്റ്റിൽപ്പെട്ട തിരുവല്ലാ നഗരത്തിലുള്ള സുപ്രസിദ്ധവും പരിപാവനവുമായ ശ്രീ വല്ലഭക്ഷേത്രത്തിനു സമീപം ''കഴിയിൽപ്പറമ്പ്''ന്ന നായർ ഭവനത്തിൽ ശ്രീമതി പാർവ്വതിയമ്മയുടേയും ശ്രീ നാരായണൻനായരുടേയും മൂത്ത പുത്രനായി 1879 നവമ്പർ 23-ാം തീയതി ജനിച്ചു. പേരു് നീലകണ്ഠൻ എന്നായിരുന്നു. നാട്ടിൽവെച്ചു് പ്രാഥമികവിദ്യാഭ്യാസവും മിഡിൽസ്കൂൾവരെയുള്ള ഇംഗ്ലീഷ് വിദ്യാഭ്യാസവും പൂർത്തിയാക്കിയതിനു ശേഷം കോട്ടയം സി. എം. എസ്സ്. ഹൈസ്കൂളിൽ ചേർന്നു് പഠിക്കുവാൻ തുടങ്ങി. മാതൃകാപരമായ ഒരു വിദ്യാർത്ഥിയുടെ നിലയിൽ അദ്ധ്യാപകരുടെ പ്രീതി സമ്പാദിച്ചുകൊണ്ടു് എല്ലാ ക്ലാസ്സുകളിലും പ്രശസ്തമായ നിലയിൽ വിജയിച്ചുവന്ന ശ്രീ നീലകണ്ഠപിള്ളയ്ക്കു് ഇടയ്ക്കുവെച്ചുണ്ടായ അപ്രതീക്ഷിതമായ വാതരോഗം നിമിത്തം മെട്രിക്കുലേഷൻ പാസ്സാകാൻ സാധിച്ചില്ല.

## രോഗവും ഗുരുവായൂർ ഭജനവും

അഞ്ചു കൊല്ലത്തോളം വീട്ടിൽ താമസിച്ചു് രോഗശമനത്തിനു് പലവിധത്തിലുള്ള ചികിത്സകൾ തുടർന്നു ചെയ്തുവെങ്കിലും പറയത്തക്ക ശമനമൊന്നും ആ കഠിനരോഗത്തിനുണ്ടായില്ല. അതോടെ ലൗകിക ജീവിതത്തിൽ വിരക്തിയും ജഗദീശ്വരനിൽ ഭക്തിയും വളർന്നുവന്ന അദ്ദേഹം ഭക്തവത്സലനായ ഗുരുവായൂരപ്പനെത്തന്നെ ശരണം പ്രാപിച്ചു. മേൽപ്പത്തൂരിന്റെ ഗുരുവായൂർ ഭജനവും നാരായണീയരചനയും വാതരോഗവും മററും ഭക്തന്മാരിൽനിന്നു് അറിഞ്ഞിരുന്നതുകൊണ്ടാണു് അങ്ങിനെ ചെയ്തതു്.

മലയാളം സ്കൂളിൽ വെച്ചുതന്നെ അദ്ദേഹം കുറെ സംസ്കൃതം പഠിച്ചിരുന്നു, രോഗശയ്യയിൽവെച്ച് അടുത്തുള്ള ഒരു നമ്പൂതിരിയിൽനിന്നു് കൂടുതലായി സംസ്കൃതം പഠിച്ച് നാരായണീയവും ഭാഗവതവും മുടങ്ങാതെ പാരായണവും ചെയ്തിരുന്നു. അങ്ങിനെയിരിക്കെ ഒരു രാത്രിയിൽ പെട്ടെന്നു് എഴുന്നേററു് ആരും അറിയാതെ നേരെ ഗുരുവായൂർക്കു് അദ്ദേഹം പുറപ്പെട്ടു. നടക്കാൻ ശക്തിയില്ലാതിരുന്ന നീലകണ്ഠപിള്ള വളരെ ക്ലേശം സഹിച്ചാണ് രണ്ടുമൂന്നു ദിവസംകൊണ്ടു് ഗുരുവായൂർ ക്ഷേത്രത്തിൽ ചെന്നുചേർന്നതു്. ചങ്ങനാശ്ശേരി വള്ളക്കടവുമുതൽ ഗുരുവായൂർ ചെന്നു് ചേർന്നു് ഭജനം ഇരിക്കുന്നിടം വരെ അദ്ദേഹത്തിനു് സഹായിയായി ഒരു കൂട്ടുകാരനെ കിട്ടി. പക്ഷെ അയാൾ ഗുരുവായൂർ ചെന്നു് ഒരു ദിവസം കഴിഞ്ഞപ്പോഴേ സ്വദേശത്തേക്കു് മടങ്ങിപ്പോയി. ആ മനുഷ്യൻ, തന്നെ സഹായിക്കുവാൻ ഭഗവാൻ നിയോഗിച്ച ഒരാളായിരിക്കുമെന്നാണു് പില്ക്കാലത്തു് ശ്രീ നീലകണ്ഠപിള്ള വിശ്വസിച്ചതു്. മൂന്നു മണിക്കു് നട തുറക്കുമ്പോൾ മുതൽ രാത്രി നടയടക്കുന്നിടം വരെ ഗുരുവായൂർ ക്ഷേത്രത്തിൽ ദർശനവും ഭജനവും പ്രദക്ഷിണവുമായിട്ടാണ് ശ്രീ നീലകണ്ഠപ്പിള്ള ഭജനരീതി തുടർന്നതു്. അഞ്ചുവർഷം ചൂടുവെള്ളത്തിൽ കുളിച്ചിരുന്ന അദ്ദേഹം ഭഗവാൻെറ അഭിഷേകതീർത്ഥം ഓവിൽക്കൂടി വരുന്നതു് ശിരസ്സിൽ ധരിക്കുകയും ക്ഷേത്രക്കുളത്തിലെ ജലത്തിൽ കുളിക്കുകയും ആണു് അന്നു് ചെയ്തിരുന്നതു്. ഭഗവാനു് ആടിയ എണ്ണയും തീർത്ഥവുമായിരുന്നു അദ്ദേഹത്തിൻെറ പ്രധാനമായ ഔഷധം. നട തുറക്കുമ്പോൾ നടയിലേയ്ക്കു നോക്കി ഭക്തിസാന്ദ്രമായ ഹൃദയത്തോടുകൂടി ''സാന്ദ്രാനന്ദാവബോധാത്മകം'' എന്നു തുടങ്ങി നാരായണീയത്തിലെ ആദ്യത്തെ ദശകം മുഴുവൻ ഉറച്ചുചൊല്ലും.

അതുപോലെ വൈകീട്ട് ദീപാരാധന കഴിഞ്ഞാൽ നാരായണീയത്തിലെ ഒടുവിലത്തെ ദശകം 'അഗ്രേപശ്യാമി തേജോ' എന്നു തുടങ്ങുന്ന ശ്ലോകം മുതൽ മുഴുവൻ ചൊല്ലിക്കൊണ്ടിരിക്കും. ആ അവസരത്തിൽ ഗദ്ഗദവും ആനന്ദാശ്രുവും രോമാഞ്ചവുമാകുന്ന പരിവാരങ്ങളോടുകൂടി ആനന്ദരൂപിണിയായ ഭക്തിമാതാവ് ശ്രീ നീലകണ്ഠപ്പിള്ളയുടെ ഹൃദയരംഗത്ത് നൃത്തമാടിക്കൊണ്ടിരിക്കും. ഈ വിധം ആറുമാസം ഗുരുവായൂരപ്പനെ ഭജിച്ച് ആ ക്ഷേത്രസങ്കേതത്തിൽത്തന്നെ അദ്ദേഹം നിവസിച്ചു. ക്ഷേത്രത്തിൽനിന്നു ലഭിച്ചിരുന്ന നിവേദ്യച്ചോറു മാത്രമേ അന്ന് ഭക്ഷിച്ചിരുന്നുള്ളു. ജപവും ധ്യാനവും നാരായണീയപാരായണവും കഴിഞ്ഞ് നടയടച്ചാൽ ബാക്കിയുള്ള സമയം ഭക്തന്മാരും പണ്ഡിതന്മാരുമായ നമ്പൂതിരിശ്രേഷ്ഠന്മാർ നടത്തുന്ന ഭാഗവതപ്രവചനം കേൾക്കാനും അദ്ദേഹം പോയിരുന്നു. കൂടാതെ താളമേളങ്ങളോടുകൂടെ ഗുരുവായൂർ സോപാനത്തിൽ ഇന്നും നടന്നുവരുന്ന അഷ്ടപദിഗാനം കേട്ട് അതിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള രാധയെപ്പോലെ വിരഹഭക്തിയിൽ അദ്ദേഹവും മുഴുകിപ്പോകുമായിരുന്നുവെന്ന് ആത്മകഥയിൽ സൂചിപ്പിച്ചിട്ടുണ്ട്. 'ഗീതഗോവിന്ദം' എന്ന പേരിൽ അറിയപ്പെടുന്ന ആ ഗ്രന്ഥം രാധാമാധവന്മാരുടെ പ്രേമമാഹാത്മ്യത്തെ ജയദേവൻ ഗാനാത്മകമായി രചിച്ച ഒരു കാവ്യമാണ്. വൈഷ്ണവന്മാർക്ക് ഇന്നും ഏററവും പ്രിയപ്പെട്ട ആ ഗ്രന്ഥം ഭക്തന്മാർക്കും സാഹിത്യകാരന്മാർക്കും ഒരുപോലെ ആസ്വാദ്യമായി വിജയിക്കുന്നു. ആ ഗാനം കേട്ട് അതു മുഴുവൻ കണ്ഠസ്ഥമാക്കുകയും അതിൻെറ ഭാവാത്ഥം ഗ്രഹിക്കയും ചെയ്യാനും അദ്ദേഹത്തിനു സാധിച്ചു. അതോടെ ഭാഗവതം, നാരായണീയം, ഗീതഗോവിന്ദം ഈ ഗ്രന്ഥങ്ങളുടെ പരിചയം നിമിത്തം സംസ്കൃതജ്ഞാനം വദ്ധിക്കുകയും ഏതു പുരാ

ണങ്ങരം വായിച്ചാലും അൎത്ഥം ഗ്രഹിക്കുവാനുള്ള പാണ്ഡിത്യം ലഭിക്കുകയും ചെയ്തു. അങ്ങനെ ആറുമാസം ഗുരുവായൂർ ക്ഷേത്രത്തിൽ അനന്യശരണനായി ഭഗവൽസേവ നടത്തിയപ്പോരം അദ്ദേഹത്തിൻെറ വാതരോഗം മിക്കവാറും ഇല്ലാതായി. ആരോഗ്യവും പൂൎവ്വാധികം വൎദ്ധിച്ചു. താൻ വീട്ടിൽനിന്നു് രാത്രി ഇറങ്ങിപ്പോയപ്പോരം ഒരു കത്തെഴുതി തലയിണയുടെ അടിയിൽ വെച്ചിരുന്നു. ''നിങ്ങളുടെ എല്ലാവരുടേയും എൻെറയും ദുഃഖനിവൃത്തിക്കായിക്കൊണ്ടു് ഇപ്പോരം ഞാൻ ഇവിടം വിടുന്നു. ആരും വ്യസനിച്ചിട്ടാവശ്യമില്ല'' ഇങ്ങനെയാണു് അതിൽ എഴുതിയിരുന്നതു്. നേരം വെളുത്തു് മകനെ കാണാതെ വിഭ്രമിച്ച മാതാവും വീട്ടുകാരും ആ കത്തു വായിച്ചപ്പോരം പൂൎവ്വാധികം സങ്കടപ്പെട്ടു. പല സ്ഥലത്തും അന്വേഷിച്ചു നടന്നെങ്കിലും ഉടനെ വിവരമൊന്നും ലഭിച്ചില്ല. എന്നാൽ ഒരാഴ്ചക്കകം ഗുരുവായൂർ ഉണ്ടെന്നറിഞ്ഞപ്പോരം എല്ലാവരുടേയും സങ്കടത്തിന്നു കുറെ ശമനമായി. എങ്കിലും ഒററക്കു തൻെറ മകൻ ഗുരുവായൂർ താമസിക്കുന്നതിൽ തൃപ്തിവരാതിരുന്ന അമ്മ സഹായത്തിനു് ഇളയ മകനെ അയച്ചെങ്കിലും നീലകണ്ഠപ്പിള്ള അയാളോടുകൂടി രണ്ടുദിവസം ഗുരുവായൂർ താമസിച്ചിട്ടു് വീട്ടിലേക്കു പറഞ്ഞയക്കുകയാണു് ചെയ്തതു്. ഒടുവിൽ സ്വന്തം അമ്മാവൻ തന്നെ ഗുരുവായൂർ ചെന്നു് മരുമകനെ കൊണ്ടുപോകാൻ ശ്രമിച്ചു. രോഗം ശമിക്കാതെ വീട്ടിലേക്കു പോവുകയില്ലെന്നായിരുന്നു ശ്രീ നീലകണ്ഠപ്പിള്ളയുടെ നിശ്ചയം. എന്നാൽ രോഗം ശമിച്ചപ്പോരം അദ്ദേഹം തനിയെ വീട്ടിലേക്കു തന്നെ മടങ്ങിപ്പോയി.

## വീണ്ടും ഇംഗ്ലീഷ് വിദ്യാഭ്യാസവം മാതാവിൻെറ മരണവും

അദ്ദേഹം വീട്ടിൽ ആരോഗ്യവാനായി മടങ്ങിച്ചെ

ന്നതുകണ്ടു് എല്ലാവരും അത്യന്തം സന്തോഷിച്ചു. ആ നാട്ടുകാരുടെ കണ്ണിലുണ്ണിയും വീട്ടുകാരുടെ ഭാഗ്യാങ്കുരവുമായി പരിഗണിക്കപ്പെട്ടിരുന്ന ശ്രീ നീലകണ്ഠപ്പിള്ളയെ വീണ്ടും കോട്ടയം ഹൈസ്കൂളിൽത്തന്നെ ചേർത്തു പഠിപ്പിക്കുവാൻ വേണ്ട ഏർപ്പാടുകളെല്ലാം അദ്ദേഹത്തിൻെറ അച്ഛൻ ചെയ്തു. അതനുസരിച്ചു് ഒരു കൊല്ലം വളരെ ശ്രദ്ധിച്ചു പഠിച്ചെങ്കിലും പരീക്ഷയിൽ ജയിക്കുവാൻ അദ്ദേഹത്തിനു സാധിച്ചില്ല. പിന്നീടു് വീട്ടിൽനിന്നു പഠിച്ചു് പരീക്ഷക്കെഴുതാൻ തീരുമാനിച്ചു. അതിനിടയിൽ സ്വമാതുലൻ മരിക്കുകയും വാതരോഗം വീണ്ടും പിടികൂടുകയും ചെയ്തു. അതോടെ ഹൈസ്കൂൾ പഠനം ഉപേക്ഷിച്ചു് ഭക്തവത്സലനായ ഗുരുവായൂരപ്പനെത്തന്നെ ഭജിക്കുവാൻ അങ്ങോട്ടു പോയി. പൂർവ്വാധികം ഭക്തിയോടുകൂടി ഭജിച്ചു് ആറുമാസംകൊണ്ടു് അദ്ദേഹം രോഗത്തിനു് ശമനം വരുത്തി. വീണ്ടും വീട്ടിലേക്കു തന്നെ പോന്നു. അപ്പോൾ സ്വമാതാവു് രോഗാർത്തയായി കഴിയുകയായിരുന്നു. വൈദ്യന്മാരുടെ ചികിത്സയും മാതൃഭക്തനായ നീലകണ്ഠപ്പിള്ളയുടെ ശുശ്രൂഷയുംകൊണ്ടു് പറയത്തക്ക പ്രയോജനമൊന്നും ലഭിക്കാതെ ആ മഹതി ഇഹലോകവാസം വെടിഞ്ഞു. ആ ദുഃഖം താങ്ങാൻ അദ്ദേഹത്തിനു വളരെ ക്ലേശം നേരിടേണ്ടിവന്നു. അമ്മാവൻേറയും അമ്മയുടേയും മരണശേഷം കുടുംബനാഥൻ അദ്ദേഹമായിരുന്നു. അതുകൊണ്ടു് ഈശ്വരനെ സ്മരിച്ചു് ക്ലേശങ്ങളെല്ലാം അടക്കി അമ്മയുടെ ശവദാഹാദി സംസ്കാരങ്ങളെല്ലാം നാട്ടാചാരമനുസരിച്ചു് ശാസ്ത്രീയമായിത്തന്നെ അദ്ദേഹം നടത്തി.

**അദ്ധ്യാപകവൃത്തി**

**അമ്മക്കു്** മകനോടും മകനു് അമ്മയോടും അഭേദ്യ**മായ** സ്നേഹബന്ധമാണല്ലോ ഉണ്ടായിരുന്നതു്. എന്നാൽ

അമ്മയുടെ ദേഹവിയോഗാനന്തരം നീലകണ്ഠപ്പിള്ള ഏതാണ്ട് ഒരു സ്വതന്ത്രനായിത്തീൎന്നു. ഇനിയുള്ള കാലം പാഴാക്കാതെ ഈശ്വരഭജനത്തിനും അതിനനുരൂപമായ ജ്ഞാനവിജ്ഞാന വർദ്ധനക്കും വേണ്ടി വിനിയോഗിക്കണമെന്നു് അദ്ദേഹം തീരുമാനിച്ചു. ഒരിക്കലും സമയം വ്യൎത്ഥമാക്കാൻ അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നില്ല. രോഗശയ്യയിൽ കിടക്കുമ്പോഠം പോലും തന്നത്താൻ പഠിക്കുകയും അടുത്തുള്ള വിദ്യാൎത്ഥികഠംക്കു് ചിലതെല്ലാം പറഞ്ഞുകൊടുക്കുകയും ചെയ്തുകൊണ്ടാണു് അദ്ദേഹം സമയം പോക്കിയിരുന്നതു്. അതുകൊണ്ടു് ഇന്നു് അദ്ദേഹം ഇംഗ്ലീഷിലും സംസ്കൃതത്തിലും മലയാളത്തിലും സാമാന്യം നല്ല വിജ്ഞനായിത്തീൎന്നിരിക്കുകയാണു്. താൻ ജ്ഞാനം വൎദ്ധിപ്പിക്കുകയും അന്യർക്കു് അതു പങ്കുവെച്ചു കൊടുക്കുകയും ചെയ്യണമെന്നു കരുതി വീടിനടുത്തു് ക്ഷേത്രത്തിലുള്ള ഒരു കെട്ടിടത്തിൽ കുറെ കുട്ടികളെ അദ്ദേഹം സംസ്കൃതഭാഷയും ഇംഗ്ലീഷ്ഭാഷയും പഠിപ്പിക്കുവാൻ തുടങ്ങി. കുറച്ചു കഴിഞ്ഞപ്പോഠം ഒരു മാന്യൻ അദ്ദേഹത്തെ തിരുവല്ലായിൽനിന്നു് ആറു മൈൽ കിഴക്കുള്ള കല്ലൂപ്പാറയെന്ന സ്ഥലത്തു് കൂട്ടിക്കൊണ്ടുപോയി. അവിടെയും കുറെ കുട്ടികളെ ഇംഗ്ലീഷും കണക്കും സംസ്കൃതവും പഠിപ്പിക്കുവാൻ തുടങ്ങി. അതു് ഒരു സ്കൂളായി വളർന്നുവന്നു. പക്ഷെ പിന്നെയും വാതരോഗം പിടിപെട്ടു് അദ്ദേഹം വീട്ടിലേക്കുതന്നെ മടങ്ങിപ്പോയി, സുഖക്കേടു് അല്പം കുറഞ്ഞപ്പോഠം ഈശ്വരഭജനത്തിനുതന്നെ അധികസമയവും ചെലവാക്കി.

**രോഗശമനവും വീണ്ടും**
**തിരുവല്ലായിലെ താമസവും**

കല്ലൂപ്പാറയിൽനിന്നു് തിരുവല്ലായിൽ വന്നുതാമസം

തുടങ്ങിയ നീലകണ്ഠപ്പിള്ള ലൗകികകാര്യങ്ങളിലൊന്നും ശ്രദ്ധിക്കാതെ ഈശ്വരഭജനത്തിലും ഭാഗവതാദി ഗ്രന്ഥപാരായണത്തിലും മാത്രം തത്പരനായിട്ടാണ് വത്തിച്ചത്. മിക്കവാറും തിരുവല്ലാ ക്ഷേത്രത്തിൽ കഴിച്ചുകൂട്ടി. അവിടെ ദർശനത്തിനും ഭജനത്തിനും വരുന്ന ഭക്തന്മാരെ നാരായണീയവും ഭാഗവതവും വ്യാഖ്യാനിച്ചു കേൾപ്പിക്കുന്നതിൽ അദ്ദേഹം വളരെ ഉത്സാഹി ആയിരുന്നു. അതോടെ, ഭക്തൻ നീലകണ്ഠപ്പിള്ളയെന്ന പേരിൽ അറിയപ്പെടാൻ തുടങ്ങി. അന്നത്തെ കാലത്തു് അബ്രാഹ്മണരിൽ ഭാഗവതം മൂലം വായിച്ചു് വ്യാഖ്യാനിക്കുന്നവർ അധികമില്ലായിരുന്നു. എഴുത്തച്ഛൻെറ ഭാഗവതം കിളിപ്പാട്ടാണു് സാധാരണ ജനങ്ങൾ വായിക്കുകയും കേൾക്കുകയും ചെയ്തിരുന്നതു്. അതിനാൽ ഭക്തൻ നീലകണ്ഠപ്പിള്ളയുടെ മൂലഭാഗവത വ്യാഖ്യാനം തിരുവല്ലായിൽ ഒരു പുതിയ പ്രസ്ഥാനത്തിൻെറ തുടക്കമായിരുന്നു. ഭഗവത്കഥകൾ വ്യാഖ്യാനിക്കുമ്പോൾ വ്യാഖ്യാതാവു തന്നെ ആനന്ദാശ്രു വർഷിച്ചും രോമാഞ്ചംകൊണ്ടും ഭക്തിരസത്തിൽ ഇടയ്ക്കിടക്കു് ആമഗ്നനായിപ്പോകുമായിരുന്നു. ആ അവസ്ഥ ശ്രോതാക്കളിലും സംക്രമിക്കുമായിരുന്നു. മനഃശാന്തിദായകമായ ആ രംഗത്തേയ്ക്കു് അനുദിനം ധാരാളം ജനങ്ങൾ ആകർഷിക്കപ്പെടുകയും ഭക്തിരസാബ്ധിയിൽ നിമജ്ജിക്കപ്പെടുകയും ചെയ്തുകൊണ്ടിരുന്നു. രാത്രിയിൽ ശങ്കരവേലിൽ എന്ന പ്രസിദ്ധമായ ഭവനത്തിൽവെച്ചും ദിവസവും ഭാഗവതം വായിച്ചു് വൃദ്ധയായ അവിടുത്തെ ഗൃഹനായികയേയും ചില ഭക്തന്മാരേയും അദ്ദേഹം ഭക്തിരസം ആസ്വദിപ്പിക്കുമായിരുന്നു.

### ശ്രീരാമകൃഷ്ണ ഭക്തസംഘം

അക്കാലത്തു് തിരുവല്ലാ മുൻസിഫായിരുന്ന ശ്രീ. എം. ആർ. നാരായണപിള്ള ഒരു വലിയ ശ്രീരാമകൃഷ്ണ

ഭക്തനായിരുന്നു. അദ്ദേഹത്തിൻെറ നേതൃത്വത്തിൽ 1910-ൽ ശ്രീരാമകൃഷ്ണഭക്തസംഘം എന്നൊരു സംഘടന രൂപീകരിച്ച് അതിൻെറ ആഭിമുഖ്യത്തിൽ ഞായറാഴ്ച തോറും ആ സംഘടനയിൽപ്പെട്ട അംഗങ്ങളുടെ വീടുകളിൽ വെച്ച് ശ്രീരാമകൃഷ്ണദേവൻെറ ഇംഗ്ലീഷിലുള്ള വചനാമൃതവും ശ്രീ വിവേകാനന്ദസ്വാമികളുടെ പ്രഭാഷണങ്ങളും വായിച്ച് വ്യാഖ്യാനിക്കുവാൻ തുടങ്ങി. അതേ കാലത്താണ് ഭക്തൻ ശ്രീ നീലകണ്ഠപ്പിള്ള തിരുവല്ലാ ക്ഷേത്രത്തിൽവെച്ച് ഭാഗവതവ്യാഖ്യാനങ്ങൾ നടത്തിയിരുന്നതും. ഭക്തൻെറ ഭക്തിരസനിഷ്യന്ദിയായ ഭാഗവതവ്യാഖ്യാനപാടവം കേട്ടറിഞ്ഞ ശ്രീ. എം. ആർ. നാരായണപിള്ള അദ്ദേഹവുമായി പരിചയപ്പെടുകയും ശ്രീരാമകൃഷ്ണഭക്ത സംഘത്തിൻെറ ആഭിമുഖ്യത്തിൽ ഞായറാഴ്ചതോറും ഭാഗവതവ്യാഖ്യാനം കൂടി നടത്തണമെന്ന് അപേക്ഷിക്കുകയും ചെയ്തു. അതനുസരിച്ച് ക്ഷേത്രത്തിനു പുറമെ വീടുകളിലും ഭക്തൻ നീലകണ്ഠപ്പിള്ളയുടെ ഭാഗവതപ്രവചനം നടന്നുതുടങ്ങി. ക്രമേണ ആ ഭക്തസംഘത്തിൻെറ അപേക്ഷയനുസരിച്ച് നീലകണ്ഠപിള്ള ആ സംഘടനയിൽചേർന്ന് അതിൻെറ കാര്യദർശി സ്ഥാനം കൂടി ഏറ്റെടുത്തു. അതോടുകൂടി തിരുവല്ലായിലെ ശ്രീരാമകൃഷ്ണഭക്ത സംഘടനയുടെ പ്രവർത്തനം ശക്തിപ്പെട്ട് സാമാന്യജനങ്ങളുടെ ഇടയിൽപ്പോലും ധർമ്മബോധവും ഈശ്വരചിന്തയും വളർന്നുവരത്തക്കവണ്ണം വ്യാപകമായിത്തീർന്നു. ആ സംഘടനയുടെ പരിശ്രമഫലമാണ് ശ്രീരാമകൃഷ്ണാശ്രമം അവിടെ സ്ഥാപിക്കപ്പെടാൻ ഇടയായതെന്നുള്ള വസ്തുതകൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ.

## സദ്ഗുരുലാഭം

അഹിംസ, സത്യം, ശൗചം, സാരള്യം, വിവേകം, വൈരാഗ്യം, ഈശ്വരപ്രേമം തുടങ്ങി ഒരു സാധകനു വേണ്ട

എല്ലാ സാത്വികസമ്പത്തുകളും ഇതിനിടയിൽ ഭക്തൻ സമാർജ്ജിച്ചുകഴിഞ്ഞു. ''തുളസീമഹാരാജ് എന്ന പേരിൽ പ്രസിദ്ധനായ ശ്രീ നിർമ്മലാനന്ദസ്വാമികളെ 1910-ൽ ഹരിപ്പാട്ടുവെച്ച് അദ്ദേഹത്തിനു ദർശിക്കുവാനും ആ മഹാത്മാവിൻെറ വാത്സല്യം നേടുവാനും ഭാഗ്യമുണ്ടായി. അന്ന് ശ്രീ നിർമ്മലാനന്ദസ്വാമികൾ ''നീലകണ്ഠഭക്തൻ'' എന്ന പേരു നൽകി കഥാപുരുഷനെ അനുഗ്രഹിക്കുകൂടി ചെയ്തു. അതിനുശേഷം ഭക്തൻ നീലകണ്ഠപ്പിള്ള നീലകണ്ഠഭക്തൻ എന്ന പേരിൽ മദ്ധ്യതിരുവിതാംകൂറിൽ സുപ്രസിദ്ധനായിത്തീർന്നു എന്നാണ് കേട്ടിട്ടുള്ളത്. അക്കാലത്ത് ശ്രീരാമകൃഷ്ണപ്രസ്ഥാനം കേരളത്തിൽ തിരുവനന്തപുരത്തും ഹരിപ്പാട്ടും തിരുവല്ലായിലും മാത്രമെ നടപ്പിലുണ്ടായിരുന്നുള്ളു. അതിൻെറയെല്ലാം നേതൃത്വം വഹിച്ചിരുന്നത് ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ ഭക്തനും അന്തേവാസിയുമായിരുന്ന ശ്രീ നിർമ്മലാനന്ദ സ്വാമികളാണ്. അദ്ദേഹം അന്ന് ബാംഗ്ലൂർ രാമകൃഷ്ണാശ്രമത്തിൽ താമസിച്ച് തെക്കെ ഇന്ത്യയുടെ പല ഭാഗങ്ങളിലും രാമകൃഷ്ണമഠങ്ങളും ശ്രീരാമകൃഷ്ണമിഷ്യൻെറ ശാഖകളും സ്ഥാപിച്ച് ധാർമ്മികവും സാംസ്കാരികവും വിദ്യാഭ്യാസപരവും ആയ പ്രവൃത്തനങ്ങളുടെ നേതൃത്വം ഏറ്റെടുത്തിരുന്നു. ഇന്ന് കേരളത്തിൽക്കാണുന്ന പല ശ്രീരാമകൃഷ്ണാശ്രമങ്ങളുടേയും സ്ഥാപകനും പരിപോഷകനും അദ്ദേഹമാണ്. ശ്രീ നീലകണ്ഠഭക്തൻ ശ്രീ നിർമ്മലാനന്ദസ്വാമികളെ ഭക്തിപൂർവ്വം ബഹുമാനിക്കുകയും 'ചോദക'ഗുരുവായി അംഗീകരിക്കുകയും ചെയ്തിരുന്നു. അദ്ദേഹത്തിനും നീലകണ്ഠഭക്തൻെറ പേരിൽ അപാരമായ വാത്സല്യമാണുണ്ടായിരുന്നത്. കേരളത്തിലെ രാമകൃഷ്ണ മഠങ്ങൾ പരിശോധിക്കുന്നതിനും കന്യാകുമാരി ദർശിക്കുന്നതിനുമായി 1916-ൽ ശ്രീ രാമകൃഷ്ണമഠാദ്ധ്യക്ഷൻ ശ്രീ ബ്രഹ്മാനന്ദസ്വാമികൾ കേരള

ത്തിൽ പര്യടനം നടത്തിയിരുന്നു. അന്ന് ആ മഹാത്മാവിനെ ശുശ്രൂഷിക്കുവാൻ ശ്രീ നീലകണ്ഠഭക്തനെയാണ് ശ്രീ നിർമ്മലാനന്ദസ്വാമികൾ നിയോഗിച്ചത്. ഭക്തന്റെ പരമപ്രേമപൂർവ്വമുള്ള ശുശ്രൂഷയിലും നിഷ്കളങ്കമായ ഈശ്വരഭക്തിയിലും സന്തുഷ്ടചിത്തനായിത്തീർന്ന ശ്രീ ബ്രഹ്മാനന്ദസ്വാമികൾ ഹരിപ്പാട്ടു ശ്രീരാമകൃഷ്ണാശ്രമത്തിൽ വെച്ച് മന്ത്രദീക്ഷ നൽകി അദ്ദേഹത്തെ അനുഗ്രഹിച്ച് തന്റെ ശിഷ്യനായി സ്വീകരിച്ചു. (ആ രംഗം ഈ ഗ്രന്ഥത്തിന്റെ ഒടുവിൽ ചേർത്തിട്ടുള്ള സ്മരണയിൽ ശ്രീ പുരുഷോത്തമാനന്ദസ്വാമികൾ തന്നെ വിവരിച്ചിട്ടുള്ളതുകൊണ്ട് കൂടുതലായി ഒന്നും ചേർക്കുന്നില്ല.) ശ്രീ ബ്രഹ്മാനന്ദസ്വാമികൾ കേരളത്തിൽ വന്നു് പോകുന്നിടംവരെ അദ്ദേഹത്തെ അനുഗമിച്ച് ശുശ്രൂഷിക്കുവാനുള്ള ഭാഗ്യം തനിക്കു ലഭിച്ചതു് ജീവിതത്തിലെ ഒരു മഹാഭാഗ്യമായി നീലകണ്ഠഭക്തൻ ദേഹവിയോഗപര്യന്തം വിശ്വസിച്ചിരുന്നു. സദ്ഗുരുവിൽനിന്നു മന്ത്രോപദേശം നേടിയ നീലകണ്ഠഭക്തൻ ആ ഉപദേശം സാക്ഷാത്ക്കരിക്കാനാണ് പിന്നീട് ശ്രമിച്ചതു്. വൈരാഗ്യത്തോടുകൂടി ജപധ്യാനാദികളിൽ മാത്രം നിരതനായി കഴിയുകയായിരുന്നു അദ്ദേഹത്തിനിഷ്ടം. എന്നാൽ തന്റെ ഗുരുകല്പനായ ശ്രീ നിർമ്മലാനന്ദസ്വാമികളുടെ നിർദ്ദേശമനുസരിച്ച് ആറേഴ വർഷം കേരളത്തിൽ പല സ്ഥലങ്ങളിലും രാമകൃഷ്ണപ്രസ്ഥാനത്തിന്റെ പ്രവർത്തകനായി സേവനം അനുഷ്ഠിക്കേണ്ടി വന്നു. കൊയിലാണ്ടി ശ്രീരാമകൃഷ്ണാശ്രമത്തിൽ രണ്ടു വർഷത്തോളം താമസിച്ച് ധാർമ്മികവും സാമൂഹ്യവും സാംസ്കാരികവുമായ പരിഷ്കാരം ജനങ്ങളുടെയിടയിൽ വളർത്താൻ അദ്ദേഹം കുറെയെല്ലാം ശ്രമിച്ചെങ്കിലും കൂടുതൽ സമയവും ജപധ്യാനാദികൾക്കും ഭാഗവതപാരായണത്തി

നമാണ് വിനിയോഗിച്ചിരുന്നത്. ഇടക്കിടക്ക് മൂകാംബിക, ഗോകർണ്ണം മുതലായ പുണ്യസ്ഥലങ്ങളിൽപ്പോയി കുറെ നാരം ഭജനം നടത്തികൊണ്ടുമിരുന്നു. അക്കാലത്തിനിടയിൽ ബേലൂർ മഠാദ്ധ്യക്ഷനും തൻെറ സദ്ഗുരുവുമായ ശ്രീ ബ്രഹ്മാനന്ദസ്വാമികരം മഹാസമാധിയടഞ്ഞ വിവരം അദ്ദേഹത്തിനു് അറിയാൻ ഇടയായി. ഗുരുഭക്തനായ ശ്രീ നീലകണ്ഠഭക്തനെ അതു വളരെ ക്ലേശിപ്പിച്ചു.

## ബേലൂർ മഠദർശനവും സന്യാസദീക്ഷയും

തൻെറ ഗുരുദേവൻെറ ഭൗതികാവശിഷ്ടം ദർശിക്കുന്നതിനുവേണ്ടി ശ്രീ നിർമ്മലാനന്ദസ്വാമികളുടെ അനുവാദവും വാങ്ങി കേരളത്തിൽനിന്നു് ഭക്തൻ നേരെ ബംഗാളത്തുള്ള ബേലൂർമഠത്തിലേക്കു പുറപ്പെട്ടു. താമസിയാതെ അവിടെ ചെന്നുചേർന്ന ശ്രീ നീലകണ്ഠഭക്തനെ ബേലൂർ മഠത്തിലെ സന്യാസിമാർ സ്നേഹപൂർവ്വം സ്വീകരിക്കുകയാണുണ്ടായതു്. ബ്രഹ്മാനന്ദസ്വാമികരംക്കു് ശേഷം ബേലൂർ മഠാദ്ധ്യക്ഷനായി വാഴിക്കപ്പെട്ടതു് ''മഹാപുരുഷ മഹരാജ്'' എന്ന നാമത്തിലറിയപ്പെടുന്ന ശ്രീ ശിവാനന്ദസ്വാമികളായിരുന്നു. ശ്രീ നീലകണ്ഠഭക്തൻ അദ്ദേഹത്തെ ഭക്തിപൂർവ്വം ശുശ്രൂഷിച്ചു് കുറെ ദിവസം ബേലൂർ മഠത്തിൽ താമസിച്ചു. ആ താമസത്തിനിടയിൽ ശ്രീരാമകൃഷ്ണദേവൻെറ ജന്മസ്ഥലമായ ''കാമാർപുക്കുർ, അവിടുന്നു് തപസ്സുചെയ്തു് ഈശ്വരസാക്ഷാത്ക്കാരം നേടിയ പുണ്യക്ഷേത്രമായ ദക്ഷിണേശ്വരം'' തുടങ്ങിയ പാവനസ്ഥലങ്ങളിൽ തീർത്ഥാടനം നടത്തുകയും ഉണ്ടായി. അങ്ങനെ ബേലൂർമഠത്തിൽ താമസിക്കുന്ന കാലത്താണ് ഭാരതീയരുടെ ദേശീയോത്സവമായ നവരാത്രി വന്നുചേർന്നതു്. ആ വർഷം ബേലൂർ മഠത്തിലും ദുർഗ്ഗാപൂജ കെങ്കേമമായി കൊണ്ടാടപ്പെട്ടു. ആ മഹോത്സവത്തിൻെറ സമാപ്തിദിന

ദായ 1923 ഒക്ടോബർ 19-ാംതീയതി വിജയദശമിനാ ളിൽ ശ്രീ ശിവാനന്ദസ്വാമികരം ശ്രീ നീലകണ്ഠഭക്തന് സന്യാസദീക്ഷയും 'പുരുഷോത്തമാനന്ദപുരി' എന്ന യതി നാമവും നൽകി അനുഗ്രഹിക്കുകയുണ്ടായി. തുടർന്നു് കുറ ച്ചുനാരം കൂടി ശ്രീ പുരുഷോത്തമാനന്ദപുരി ഗുരുശുശ്രൂഷാ രതനായി ബേലൂർമഠത്തിൽത്തന്നെ താമസിച്ചു. അവി ടെ വെച്ചു് ഒരു പണ്ഡിതനിൽനിന്നു് ബ്രഹ്മസൂത്രം ചതുഃ സൂത്രി ഭാഷ്യസഹിതം പഠിച്ചു. പിന്നീടു് ഗുരുവിൻെറ അനുജ്ഞയോടുകൂടി ശ്രീ പുരുഷോത്തമാനന്ദജി തീർത്ഥാടന ത്തിന്നു പുറപ്പെട്ടു. കാശി, പ്രയാഗ, അയോദ്ധ്യ, ഹരി ദ്വാരം, ഋഷീകേശം തുടങ്ങിയ പുണ്യസ്ഥലങ്ങരം ദർശി ക്കുകയും അവിടവിടെ കുറെനാരം വിശ്രമിച്ചു് സത്സംഗം നടത്തുകയും ചെയ്തുകൊണ്ടിരുന്നു. ആ യാത്രയിൽ പ്രയാഗ യിലെ കുംഭമേളയിലും പങ്കുകൊണ്ടു. തീർത്ഥാടനത്തിൻെറ അദൃഷ്ടഫലം പാപനാശവും ദൃഷ്ടഫലം സത്സംഗംകൊ ണ്ടു് ആത്മശാന്തി വളർത്തുകയുമാണല്ലോ. അതു രണ്ടും സമ്പാദിച്ചുകൊണ്ടാണ് സ്വാമിജി തീർത്ഥാടനം നടത്തി യിരുന്നതു്. ആ യാത്രയിൽ കുറെ നാരം ഋഷീകേശത്തു് തപശ്ചര്യയിൽ കഴിഞ്ഞുകൂടി. ''കാളികമ്പിളിവാലാ'' സത്രത്തിൽനിന്നു ലഭിച്ചിരുന്ന ഭിക്ഷകൊണ്ടു മാത്രമാണ് അദ്ദേഹം അന്നു ജീവിച്ചിരുന്നതു്. അന്നു് അദ്ദേഹത്തിനു് ഹിന്ദി വശമില്ലായിരുന്നു. മലയാളികളോടു് മലയാളത്തി ലും മററുള്ളവരോടു് ഇംഗ്ലീഷിലുമായിരുന്നു സംസാരിച്ചിരു ന്നതു്. അതു രണ്ടും അറിയാവുന്നവർ ഋഷീകേശത്തു് വ ളരെ കുറവായിരുന്നു. അതുകൊണ്ടു് പണ്ഡിതന്മാരായ സന്യാസികളോടു് സംസ്കൃതഭാഷയിൽ സംസാരിച്ചാ ണു് അദ്ദേഹം ആശയവിനിമയം നടത്തിയിരുന്നതു്. അക്കാലത്തു് ഋഷീകേശത്തു് ഇംഗ്ലീഷ് സംസാരിക്കുന്ന സന്യാസിമാർ അധികമില്ലായിരുന്നു. അതുകൊണ്ടു് ശ്രീ

പുരുഷോത്തമാനന്ദജിക്കു് 'ഋഷീകേശത്തിലെ ഇംഗ്ലീഷ് സിദ്ധൻ' എന്ന പേരുകൂടി വന്നുചേർന്നു.

## ഉത്തരകാശീവാസവും ശാസ്ത്രാദ്ധ്യയനവും

ഹൃഷീകേശത്തെ താമസത്തിനിടക്കു് ചില സാധു മഹാത്മാക്കളൊരുമിച്ചു് ഹിമാലയത്തിലുള്ള പല പുണ്യ ക്ഷേത്രങ്ങളും ദർശിക്കുവാൻ പുറപ്പെട്ടു. ആ യാത്രയിൽ സുപ്രസിദ്ധമായ ഉത്തരകാശിയിലും ചെന്നുചേന്നു. ഹൃഷീ കേശത്തുനിന്നു് ഏകദേശം 90 മൈൽ വടക്കുപടിഞ്ഞാ റായി സ്ഥിതിചെയ്യുന്ന ഒരു പുണ്യക്ഷേത്രമാണു് ഉത്തര കാശി. അന്നു് ഇന്നത്തെപ്പോലെ അവിടെ വാഹനങ്ങ ളിൽ ചെന്നുചേരത്തക്ക യാതൊരു ഗതാഗതസൗകര്യവും ഇല്ലായിരുന്നു. ഘോരവനങ്ങടം നിറഞ്ഞ നിമ്നോന്നത മായ പർവ്വതങ്ങളുടെയിടയിൽക്കൂടി കല്ലും മുള്ളും നിറഞ്ഞ വഴി നടന്നു വേണം അന്നു് ഉത്തരകാശിയിൽ ചെന്നുചേ രുവാൻ. യാത്രയിൽ വിശ്രമിക്കുന്നതിനോ ആഹാരം ലഭിക്കുന്നതിനോ ഇടക്കു് അധികം സൗകര്യവും ഇല്ലായി രുന്നു. കാലിനു് നല്ല സ്വാധീനമില്ലാതിരുന്ന ശ്രീ പുരു ഷോത്തമാനന്ദജി അന്നു് ദുസ്തരമായ ആ മാർഗ്ഗം തരണം ചെയ്തു് ഉത്തരകാശിയിലെത്തിയതു് ആ മാർഗ്ഗം അറിയാ വുന്നവർ അത്ഭുതത്തോടുകൂടിയേ സ്മരിക്കുകയുള്ളു. പക്ഷെ ഒരു ഈശ്വരാന്വേഷകനുണ്ടോ ലൗകികക്ലേശം വകവെയ്ക്കു ന്നു. ലക്ഷ്യത്തിലെത്തിച്ചേരുന്നതുവരെ മുന്നോട്ടു പോവുക, ശരീരം വീണുപോയാൽ—ഇടക്കുവെച്ചു് ഏതെങ്കിലും മൃഗ ത്തിനു് ആഹാരമായിത്തീന്നാൽ — വേറെയൊരു ശരീര മെടുത്തു് മുന്നോട്ടുപോവുക, ലക്ഷ്യത്തിലെത്തിച്ചേരുന്നതു വരെ ഈ യാത്ര തുടരും. ഇതാണു് ഒരു ഈശ്വരാന്വേഷ കൻെറ നിശ്ചയം. അങ്ങനെയുള്ള നിശ്ചയത്തോടുകൂടി

യാണു് ശ്രീ പുരുഷോത്തമാനന്ദജിയും അദ്ധ്യാത്മിക മാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ചുകൊണ്ടിരുന്നതു്. ഇന്നു് ഉത്തരകാശി ഒരു നഗരമായിത്തീർന്നിരിക്കുകയാണല്ലോ. സ്വാമിജി ചെല്ലുന്ന കാലത്തു് വിശ്വനാഥമന്ദിരവും അതിനുചുററുപാടും കുറച്ചു ഗ്രാമവാസികളും സന്ന്യാസിമാരുടെ ചില കുടിലുകളും മാത്രമെ അവിടെ ഉണ്ടായിരുന്നുള്ളു. സാധുക്കൾക്കു് 'കാളികമ്പിളിവാലാ' സത്രത്തിൽനിന്നു് ഭിക്ഷയും വസ്ത്രങ്ങളും കിട്ടിക്കൊണ്ടിരുന്നു. സ്വാമിജി ഉത്തരകാശിയിൽ രണ്ടുമൂന്നുദിവസം പല കുടിലുകളിലും സത്രങ്ങളിലും വിശ്രമിച്ചശേഷം ദേവീഗിരി ആശ്രമത്തിൽ വിശ്രമിക്കുവാൻ തുടങ്ങി. ഉത്തരകാശി വിശ്വനാഥ ക്ഷേത്രത്തിൽനിന്നു് ഒരുമൈലകലെ ''ഉജ്ജെലി'' എന്ന സ്ഥലത്തു് ഗംഗാതീരത്തുള്ള ഒരു കുടിലാണു് ദേവീഗിരി ആശ്രമം. അതിന്റെ സ്ഥാപകൻ ശ്രീ ദേവീഗിരി സ്വാമികൾ അന്നു് ആശ്രമത്തിൽത്തന്നെ വിശ്രമിക്കുന്ന കാലമാണു്. വയോവൃദ്ധനും തപോവൃദ്ധനും വിദ്യാവൃദ്ധനുമായ ഒരു മഹാത്മാവായിരുന്നു അദ്ദേഹം. ജിജ്ഞാസുക്കളായ ബ്രഹ്മചാരികളേയും സന്ന്യാസികളേയും അദ്ദേഹം തന്റെ ആശ്രമത്തിൽ വെച്ചു് ദിവസവും വേദാന്തശാസ്ത്രം പഠിപ്പിക്കുമായിരുന്നു. ശ്രീ പുരുഷോത്തമാനന്ദജിയും ആ പാഠത്തിൽ പങ്കുകൊള്ളാൻ തുടങ്ങി. ആദ്യകാലത്തു് ഭക്തിമാർഗ്ഗത്തിൽ മാത്രം ശ്രദ്ധാലുവായിരുന്ന അദ്ദേഹത്തിനു് ജ്ഞാനമാർഗ്ഗം രോചകമായിരുന്നില്ല. എന്നാൽ ഹൃഷീകേശം മുതൽ വേദാന്തികളായ സന്ന്യാസികളുമായി സംസർഗ്ഗം പുലർത്താൻ ഇടയായതുകൊണ്ടു് ജ്ഞാനമാർഗ്ഗത്തിലും ക്രമേണ ശ്രദ്ധ വർദ്ധിക്കുവാൻ തുടങ്ങി. അതുകൊണ്ടാണു് ശ്രീ ദേവീഗിരി സ്വാമികളുടെ സന്നിധിയിൽനിന്നു് വേദാന്തം അഭ്യസിക്കുവാൻ ആരംഭിച്ചതു്. രണ്ടുവർഷം അദ്ദേഹം ഉത്തരകാശിയിൽ താമസിച്ചു് വേദാന്തം പരിശീലിച്ചു. ഗീത, ദശോ

പനിഷത്തുകരം, ബ്രഹ്മസൂത്രങ്ങരം അടങ്ങിയ പ്രസ്ഥാനത്രയം പഠിക്കുന്നതിനും വേദാന്തസാരം, പഞ്ചദശി, വിവേകചൂഡാമണി തുടങ്ങിയ പ്രകരണഗ്രന്ഥങ്ങരം വായിച്ച് സംശയം പരിഹരിക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചു. അവിടെ ദേവീഗിരി ആശ്രമത്തിൽ ധാരാളം ഗ്രന്ഥങ്ങരം ഉണ്ടായിരുന്നു. അവയെല്ലാം രാപകൽ മുഷിഞ്ഞിരുന്നു വായിച്ചുതീർത്തു. അക്കൂട്ടത്തിലാണ് അദ്ദേഹം സുപ്രസിദ്ധമായ തുളസീദാസരാമായണം വായിച്ചു മനസ്സിലാക്കിയതു്. അവസാനം വരെ ആ ഗ്രന്ഥത്തോടു് അദ്ദേഹത്തിനു കൂടുതൽ പ്രീതി ഉണ്ടായിരുന്നു.

അക്കാലത്തു് ഉത്തരകാശിയിൽ ത്യാഗികളും ബ്രഹ്മനിഷ്ഠന്മാരുമായ ചില മഹാത്മാക്കരം വിശ്രമിച്ചിരുന്നു. കേവലാശ്രമസ്വാമികരം, സിദ്ധാശ്രമസ്വാമികരം, ശങ്കരാനന്ദഭാരതി സ്വാമികരം, ശങ്കരാനന്ദ സ്വാമികരം, ബ്രഹ്മപ്രകാശ്ഭിക്ഷു സ്വാമികരം തുടങ്ങിയവർ അവരിൽ പ്രമുഖന്മാരാണ്. ആ മഹാത്മാക്കളുടെ കുടിലുകളിൽ നടന്നിരുന്ന സത്സംഗങ്ങളിൽ പങ്കുകൊള്ളാൻ ശ്രീ പുരുഷോത്തമാനന്ദജി കൂടെക്കൂടെ പോകുമായിരുന്നു. ഇങ്ങനെ ശാസ്ത്രാദ്ധ്യയനംകൊണ്ടും സത്സംഗംകൊണ്ടും സാധനാനുഷ്ഠാനംകൊണ്ടും അദ്വൈതബ്രഹ്മതത്വത്തെ പരോക്ഷമായി ബോധിക്കുവാൻ ഉത്തരകാശിയിൽവെച്ചു് അദ്ദേഹത്തിനു ഭാഗ്യമുണ്ടായി.

## വീണ്ടും തീർത്ഥാടനവും രോഗപീഡയും

ഉത്തരകാശിയിലെ താമസത്തിനുശേഷം ഗംഗോത്രി, കേദാരനാഥം, ബദരീനാഥം തുടങ്ങിയ പുണ്യധാമങ്ങരം ദർശിച്ചു് തപശ്ചര്യക്കു് അദ്ദേഹം ഉറപ്പുവരുത്തിക്കൊണ്ടിരുന്നു. എന്നാൽ കേരളത്തിൽ ജനിച്ചുവളർന്ന അദ്ദേഹത്തി

ന്ന് ഹിമാലയത്തിലെ ആഹാരവും പരിതഃസ്ഥിതികളും ആരോഗ്യകരമായിരുന്നില്ല. ക്രമേണ പല തരത്തിലുള്ള രോഗങ്ങരം അദ്ദേഹത്തെ ആക്രമിക്കുവാൻ തുടങ്ങി. സഞ്ചരിക്കുന്നതിനോ ഒരു സ്ഥലത്തു വിശ്രമിച്ചു തപസ്സുചെയ്യുന്നതിനോ പോലും ശരീരത്തിന്ന് തീരെ ശക്തിയില്ലാതായി. രണ്ടുമൂന്നു തവണ ഗംഗയിൽ ചാടിയും, അനശനവ്രതമെടുത്തും, അഗ്നിപ്രവേശം ചെയ്തും ദേഹത്തെ ത്യജിക്കാൻ പോലും അദ്ദേഹം ഒരുങ്ങി. ആ ഘട്ടങ്ങളിലെല്ലാം ഏതോ അദൃശ്യശക്തിയാണ്ട് ആ സാഹസപ്രവൃത്തിയിൽ നിന്നും അദ്ദേഹത്തെ സമുദ്ധരിച്ചതു്. ഈശ്വരേച്ഛയാലോ പ്രാരബ്ധത്താലോ എന്തോ അദ്ദേഹത്തിന്റെ സാഹസപ്രവൃത്തി നടപ്പിൽ വരാതെയിരുന്നുവെന്നേ പറയാനുള്ളു. ഇങ്ങനെയുള്ള വിപരീതപരിതഃസ്ഥിതി നിമിത്തം ഹിമാലയപര്യടനത്തിൽ നിന്നും പിന്തിരിഞ്ഞു് ഹരിദ്വാരം ശ്രീരാമകൃഷ്ണാശ്രമം ആശുപത്രിയിൽചെന്നു് കുറെ നാരം അദ്ദേഹം ചികിത്സയിൽ കഴിഞ്ഞുകൂടി. അതുകൊണ്ടും രോഗത്തിന്ന് പറയത്തക്ക ശമനം കിട്ടാഞ്ഞതിനാൽ അവിടെനിന്നും നേരെ വൃന്ദാവനത്തിലേക്കാണ്ട് അദ്ദേഹം പുറപ്പെട്ടതു്. അവിടെച്ചെന്നു് ഭജനധ്യാനാദികളിൽ മുഴുകി കുറച്ചു ദിവസം വിശ്രമിച്ചു. അന്നു് അവിടെയുള്ള ശ്രീരാമകൃഷ്ണാശ്രമം വക ആശുപത്രിയിലെ ചികിത്സയും ഉണ്ടായിരുന്നു. എന്നിട്ടും രോഗശമനം വരാതെ ഇതികർത്തവ്യതാമൂഢനായി അവിടെനിന്നും ആഗ്രായിലേക്കു പുറപ്പെട്ടു. അവിടെ വെച്ചു് ഒരാളുടെ പ്രേരണ നിമിത്തം ഒരു വലിയ ആശുപത്രിയിൽ പ്രവേശിച്ചു് ചികിത്സ നടത്തി. രോഗത്തിന്ന് കുറെയെല്ലാം ശമനം വന്നെങ്കിലും പൂർണ്ണസുഖം കിട്ടിയതു് ആഗ്രായിലുള്ള ഒരു സിദ്ധവൈദ്യന്റെ ചികിത്സകൊണ്ടാണ്ട്. ആഗ്രായിൽ ഒരാശ്രമത്തിലാണ്ട് അന്നു താമസിച്ചിരുന്നതു്.

## ഹൃഷീകേശവാസവും ഈശ്വരദർശനവും

രോഗം ശമിച്ചപ്പോൾ ആഗ്രായിൽനിന്ന് വീണ്ടും ഹൃഷീകേശത്തുതന്നെ ചെന്നുചേൎന്നു. അവിടെനിന്നും രണ്ടു മൈൽ അകലെയുള്ള ഏകാന്തവും മനോഹരവുമായ സ്വർഗ്ഗാശ്രമത്തിൽ താമസിച്ച് കാളികമ്പിളിവാലായിലെ ഭിക്ഷ കൊണ്ടാണ് അന്നു ജീവിതവൃത്തി നിൎവ്വഹിച്ചുവന്നതു്. സ്വർഗ്ഗാശ്രമത്തിൽ ഒരു കുടിലിൽ തനിയെ താമസിച്ച് സാധനയിൽത്തന്നെ വളരെ ശ്രദ്ധിച്ചിരുന്നു. എങ്കിലും അദ്ദേഹത്തിൻെറ മനസ്സിന് പൂർണ്ണശാന്തി ലഭിച്ചില്ല. ഭക്തിസാധനകൾകൊണ്ടു് ഭഗവാൻെറ സഗുണസാകാരരൂപം പലപ്പോഴും അദ്ദേഹത്തിനു് അനുഭവപ്പെട്ടിട്ടുണ്ടു്. ഉപനിഷദ്ജ്ഞാനംകൊണ്ടു് നിർഗ്ഗുണബ്രഹ്മഭാവം പരോക്ഷമായി ബോധിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. പക്ഷെ ''സൎവ്വഭൂതാത്മഭൂതാത്മാ''വായ ഈശ്വരനെ സൎവ്വത്ര ദർശിക്കണമെന്നുള്ള അഭിലാഷം അദ്ദേഹത്തിൻെറ ഹൃദയത്തിൽ അനുദിനം വദ്ധിച്ചുകൊണ്ടാണിരുന്നതു്. അതു് ശമിക്കാത്തതുകൊണ്ടുള്ള അസ്വാസ്ഥ്യം അദ്ദേഹത്തെ വല്ലാതെ വിഷമിപ്പിക്കുക തന്നെ ചെയ്തു. അങ്ങനെയിരിക്കെ ഒരിക്കൽ ഹൃഷീകേശത്തു് സ്വർഗ്ഗാശ്രമത്തിനു പുറകുവശത്തുള്ള വനത്തിൽ തീവ്രമായ വൈരാഗ്യത്തോടുകൂടി അദ്ദേഹം ധ്യാനനിരതനായിരിക്കുകയായിരുന്നു. ഇന്ദ്രിയങ്ങളും മനസ്സും പ്രാണങ്ങളും ബുദ്ധിയും സർവ്വസാക്ഷിയായ ആത്മാവിൽ ലയിച്ച് പ്രപഞ്ചസ്മരണയില്ലാതെ അധികസമയം അദ്ദേഹം സമാധിയിൽ വൎത്തിച്ചിരുന്നു. വ്യുത്ഥാനദശയിലേക്കു വന്നപ്പോൾ ചുററുപാടുമുള്ള വൃക്ഷലതാദികളും തൃണശിലാദികളും മാത്രമല്ല എല്ലാം തന്നെ ചിന്മയമായി മാറുന്നതുപോലെ അദ്ദേഹത്തിനു തോന്നി. തുടർന്നു് പ്രപഞ്ചം മുഴുവനും തൻെറ

വ്യക്തിത്വവും ആ മഹാചൈതന്യത്തിൽ ലയിച്ച്, കാണുന്നവനെന്നോ കാണപ്പെടുന്നവനെന്നോ ഉള്ള ഭേദപ്രതീതി ലേശംപോലുമില്ലാതെ ആ മഹാതപസ്വി ഇരുന്നുപോയി. കുറച്ചുസമയം കഴിഞ്ഞപ്പോഠ ക്രമേണ പ്രപഞ്ചഭാനമുണ്ടായി — പഴയ നിലയിൽ ധ്യാനത്തിനിരിക്കുകയാണെന്നു് അദ്ദേഹത്തിനു മനസ്സിലായി. എന്നാൽ എല്ലാം ചൈതന്യരൂപമായതുകൊണ്ടു് ചെടികളുടെ ഇല പറിക്കുവാൻ പോലും കുറച്ചുദിവസത്തേക്കു് അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല. 'ഈശാവാസ്യമിദം സർവ്വം' എന്ന ഉപനിഷന്മന്ത്രം ഉപദേശിക്കുന്ന തത്വം അന്നാണു് അദ്ദേഹം സാക്ഷാത്ക്കരിച്ചു് ആപ്തകാമനും കൃതകൃത്യനും ജീവന്മുക്തനുമായിത്തീൎന്നതു്. അന്നു് അനുഭവപ്പെട്ട അനിർവചനീയമായ ശാന്തി മഹാസമാധിപര്യന്തം അദ്ദേഹത്തിൻെറ ഹൃദയത്തെ സമാശ്ലേഷിച്ചുകൊണ്ടിരുന്നു. ഈ അനുഭൂതികഥ അദ്ദേഹം തന്നെ നേരിട്ടു് എന്നോടു പറഞ്ഞിട്ടുള്ളതാണു്. ആത്മകഥയിലും ഇതു് അദ്ദേഹം സൂചിപ്പിച്ചിട്ടുണ്ടു്. സൎവ്വ ഭൂതങ്ങളിലും ഈശ്വരനേയും ഈശ്വരനെ സൎവ്വ ഭൂതങ്ങളിലും ദർശിച്ച മഹാഭക്തനും മഹാജ്ഞാനിയുമായ ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികഠ ആ അലൗകികമായ ദർശനത്തിനുശേഷം ഒരു ജീവന്മുക്തനായ മഹാത്മാവായിട്ടാണു് പിന്നീടുള്ള ജീവിതലീലകഠ നിൎവ്വഹിച്ചിരുന്നതു്.

## ബ്രഹ്മപുരിയും വസിഷ്ഠഗുഹയും

ശ്രീ സ്വാമികഠ ഏകാന്തവാസം കൂടുതൽ ഇഷ്ടപ്പെട്ടിരുന്നു. ഹൃഷീകേശത്തുനിന്നു് ഏഴുനാഴിക മുകളിൽ ഗംഗാതീരത്തു് ബ്രഹ്മപുരി എന്നൊരു സ്ഥലമുണ്ടു്. ഏകാന്തവും ശാന്തസുന്ദരവുമായ ആ സ്ഥലത്തു് തപസ്സിനു യോജിച്ച ഒരു നല്ല ഗുഹയുണ്ടു്. അതിൽ സുപ്രസിദ്ധനായ ശ്രീ രാമതീൎത്ഥസ്വാമികഠ കുറെക്കാലം തപസ്സുചെയ്തു വിശ്രമിച്ചി

രുന്നു. ആ വൃത്താന്തം കേട്ട് ശ്രീ പുരുഷോത്തമാനന്ദപുരി ഹൃഷീകേശത്തുനിന്ന് ബ്രഹ്മപുരിയിൽപോയി ആ ഗുഹയിൽ കുറെ നാരം വിശ്രമിച്ച് സഹജാനന്ദരസം നുകർന്നു രസിച്ചിരുന്നു. അവിടെനിന്ന് ഏഴു നാഴിക മുകളിലുള്ള ഒരു തപോഭൂമിയാണ് ഇന്ന് സുപ്രസിദ്ധമായ വസിഷ്ഠഗുഹ. മഹാമഹിമശാലിയായ വസിഷ്ഠമഹർഷി അരുന്ധതിയോടുകൂടി ആ സ്ഥലത്ത് തപോനിഷ്ഠനായിക്കഴിഞ്ഞിരുന്നുവെന്നാണ് വിശ്വസിക്കപ്പെടുന്നത്. ഗംഗാതീരത്ത് പ്രകൃതി നിർമ്മിതവും ശിലാമയവുമായ രണ്ടു മനോഹരമായ ഗുഹയുണ്ട്. അതിൽ താഴെയുള്ളത് വസിഷ്ഠഗുഹയും മുകളിലുള്ളത് അരുന്ധതീഗുഹയുമാണ്. ഏതോ പവ്വ്രതീയരിൽനിന്ന് ആ ഗുഹയെപ്പററി കേട്ടറിഞ്ഞ ശ്രീ സ്വാമിജി ഒരു ദിവസം തൻെറ കൂടെയുണ്ടായിരുന്ന ഒരു ബ്രഹ്മചാരിയുമൊത്ത് ഗംഗാതീരം വഴി യാത്ര ചെയ്ത് ആ വസിഷ്ഠഗുഹയിൽ ചെന്നുചേൎന്നു. അപ്പോരം അവിടെ, വസിഷ്ഠഗുഹയിൽ പണക്കാരനായ ഒരു ഗൃഹസ്ഥനും അരുന്ധതീഗുഹയിൽ ഭക്തനായ ഒരു ബ്രഹ്മചാരിയും നിവസിക്കുന്നുണ്ട്. സ്വാമിജിയും സഹചരനും ഗുഹ മുഴുവനും ചുററിനടന്നുകണ്ടു. പണക്കാരനായ ഗൃഹസ്ഥൻ സാധുക്കളോട് വലിയ ബഹുമാനമുള്ള ആളല്ലായിരുന്നു. പക്ഷെ ബ്രഹ്മചാരി സാധുസേവാതല്പരനാണ്. അദ്ദേഹം ഗ്രാമത്തിൽ പോയി ഭിക്ഷയെടുത്തുകൊണ്ടുവന്ന് സ്വാമിജിയേയും മററും വേണ്ടതുപോലെ സൽക്കരിച്ചു. സ്വാമിജിയെ ആ സ്ഥലം വളരെ ആകർഷിച്ചു. അന്നുതന്നെ അവിടെ നിന്നു മടങ്ങുവാൻ തീരുമാനിച്ചുവെങ്കിലും ബ്രഹ്മചാരിയുടെ അപേക്ഷയനുസരിച്ച് ഒരു ദിവസംകൂടി താമസിച്ചിട്ട് പിറെറ ദിവസം ബ്രഹ്മപുരിയിലേക്കു തന്നെ മടങ്ങിപോയി. തുടൎന്ന് വലിയ മഴ ആരംഭിച്ചു. ബ്രഹ്മപുരിയിലുള്ള ഗുഹയിൽ താമസിക്കുവാൻ നിവൃത്തിയി

ല്ലാതെ വന്നതുകൊണ്ടു് സ്വാമിജി ഹൃഷീകേശത്തേയ്ക്കു തന്നെ പോയി. അക്കാലത്തു് ഹൃഷീകേശത്തു് സുപ്രസിദ്ധനായ ശിവാനന്ദസ്വാമികളുടെ അടുത്തു് സ്വർഗ്ഗാശ്രമത്തിലാണു് താമസിച്ചിരുന്നതു്. മഴ കഴിഞ്ഞു് 1929 ഒക്ടോബർ മാസത്തിൽ സ്വാമിജി കമ്പിളിയും മററുമെടുത്തു് ഏകാകിയായി വസിഷ്ഠഗുഹയിലേക്കുതന്നെ പുറപ്പെട്ടു. രണ്ടു ദിവസംകൊണ്ടു് അദ്ദേഹം വസിഷ്ഠഗുഹയിൽ എത്തിച്ചേർന്നു. അപ്പോഴും ആ ഗുഹയിൽ കഴിഞ്ഞ വർഷം കണ്ട ഗൃഹസ്ഥനും ഒരു പരിചാരകനും കൂടി അവിടെയുണ്ടു്. സ്വാമിജിയെ കണ്ട ഭാവമേ ആ ഗുഹാവാസിയായ ഗൃഹസ്ഥൻ നടിച്ചില്ല. ഏതായാലും ആ ഗുഹ വിട്ടുകൊടുക്കാൻ അയാൾക്കു് തീരെ സമ്മതമില്ലായിരുന്നു. സ്വാമിജി ആ ഗുഹയിൽത്തന്നെ താമസിക്കുവാൻ തീരുമാനിച്ചു. കുറെ ദിവസം സ്വാമിജി ഗുഹക്കു വെളിയിൽ തുറസ്സായ സ്ഥലത്തു താമസിച്ചു. ''അദ്ദേഹത്തിൻെറ കൈവശം ആഹാരമൊന്നും ഉണ്ടായിരുന്നില്ല. സ്വയം പാകം ചെയ്യുന്നതിനു പോലും അദ്ദേഹത്തിനു തീ കിട്ടിയില്ല. ഈശ്വരചിന്തയോടെ അദ്ദേഹം ആ ശൂന്യതയിൽ കഴിച്ചുകൂട്ടി. ''ദൈവഗതി ദുർഗ്ഗ്രാഹ്യമാണല്ലോ'' അദ്ദേഹം പറഞ്ഞു. ''തീ കത്തിക്കാൻ ഒരു ഗ്രാമവാസി എനിക്കു് ആറു തീപ്പെട്ടിക്കോൽ തന്നു. ഒരു സ്ത്രീ കുറെ ക്ഷീരം കൊണ്ടുവന്നു തന്നു.'' ഗുഹയിൽ പാർത്തിരുന്ന ആൾ ഒടുവിൽ സ്ഥലം വിട്ടു. നമ്മുടെ സ്നേഹിതൻ അകത്തു പ്രവേശിച്ചു ധ്യാനനിരതനുമായി.

കുറെക്കാലം കഴിഞ്ഞു് പുരുഷോത്തമാനന്ദജി തീർത്ഥാടനത്തിനു് അമരനാഥിലേക്കു് പുറപ്പെട്ടു. ആറു മാസത്തേക്കു് അദ്ദേഹം മടങ്ങിയില്ല. വെള്ളപ്പൊക്കത്തിൽ നദിയിൽനിന്നും ഗുഹയിലേക്കു് അടിഞ്ഞുകയറിയ ചെളിയെ

ല്ലാം ആദ്യമായി നീക്കംചെയ്തു് അദ്ദേഹം വീണ്ടും ആ ഗുഹയിൽത്തന്നെ ധ്യാനിപ്പാൻ കഴിഞ്ഞുകൂടി എന്നാണു് ശ്രീ പുരുഷോത്തമാനന്ദസ്വാമികളുടെ വസിഷ്ഠഗുഹാവാസത്തിന്റെ പ്രാരംഭകാലത്തെക്കുറിച്ചു് "To Badarinadh" (റു ബദരീനാഥു്) എന്ന ഇംഗ്ലീഷ് പുസ്തകത്തിൽ സുപ്രസിദ്ധനായ ശ്രീ കെ. എം. മുൻഷി രേഖപ്പെടുത്തിയിരിക്കുന്നതു്.

ചുററുപാടും ഹിംസ്രജന്തുക്കൾ നിറഞ്ഞ വനങ്ങൾകൊണ്ടു് സാധാരണജനങ്ങൾക്കു് അന്നു വസിഷ്ഠഗുഹ ഭയങ്കരമായിട്ടേ തോന്നിയിരുന്നുള്ളു. എന്നാൽ എല്ലാം ഈശ്വരമയമായിക്കണ്ട ശ്രീ പുരുഷോത്തമാനന്ദജി കടുവാ, പുലി മുതലായ ഹിംസ്രജന്തുക്കളെ ഭയപ്പെട്ടില്ലെന്നു തന്നെയല്ല; സ്നേഹിക്കുകൂടി ചെയ്തു. അദ്ദേഹം വസിഷ്ഠഗുഹയ്ക്കുള്ളിൽ ധ്യാനനിഷ്ഠനായിരിക്കുമ്പോൾ കടുവ, പുലി തുടങ്ങിയ ജന്തുക്കൾ ഗുഹയ്ക്കു വെളിയിൽക്കൂടി സഞ്ചരിക്കുകയും അവിടെ കിടക്കുകയും ചെയ്തിരുന്നതായി പവ്വ്വതീയജനങ്ങൾ പറയാറുണ്ടു്. അതുപോലെ ചിലപ്പോൾ ഘോരസർപ്പങ്ങൾ ഗുഹക്കുള്ളിൽ കടന്നുചെല്ലുമായിരുന്നു. അതെല്ലാം ഭഗവാന്റെ വിളയാട്ടമായിട്ടാണു് സ്വാമിജിക്കു് ദർശിക്കുവാൻ കഴിഞ്ഞതു്.

**ആചാര്യഭാവം**

ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികൾ വസിഷ്ഠഗുഹയിൽ നിവസിക്കുവാൻ തുടങ്ങിയ കാലത്തു് ഭിക്ഷ ലഭിക്കുന്നതിനു് ഒരു മാർഗ്ഗവും ഇല്ലായിരുന്നു. നാലു നാഴിക അകലെയുള്ള പവ്വ്വതീയരായ ഗ്രാമീണരുടെ ഭക്തിപൂർണ്ണമായ ഭിക്ഷാദാനംകൊണ്ടാണു് ശ്രീ സ്വാമിജി അക്കാലത്തു് ജീവിച്ചിരുന്നതു്. അന്നു മിക്കവാറും സമാധിപ്രധാ

നനായ ഒരു യതീശ്വരനായിട്ടുതന്നെ അദ്ദേഹം വത്തിച്ചിരുന്നു. അതിനിടയിൽ ഉപ്പില്ലാതെ വിഷമിച്ച് ഒരു ദിവസം ''ലോർസി'' എന്ന ഗ്രാമത്തിൽ ചെന്നപ്പോഠം പ്രായംചെന്ന ഗ്രാമീണരെല്ലാം ജോലിക്ക പോയിരിക്കുകയായിരുന്നു. കുട്ടികഠം ആരും ഉപ്പു കൊടുത്തില്ല. ഒടുവിൽ ശിവാനന്ദൻ എന്നൊരു ബ്രാഹ്മണ ബാലൻ ചോദിച്ചയുടനെ ഒരു കൈ ഉപ്പു വാരി സ്വാമിജിക്കു കൊടുത്തു. പ്രായമുള്ളവരാരും ഇല്ലാത്തപ്പോഠം ആരു വന്നു ചോദിച്ചാലും ഒന്നും കൊടുക്കരുതെന്നാണ് ഗ്രാമീണരുടെയിടയിലെ നിയമം. അതിനു വിരുദ്ധമായി പ്രവത്തിച്ച ശിവാനന്ദനോട് സ്വാമിജിക്കു വളരെ പ്രീതിയുണ്ടായി. നിനക്കെന്തുവേണമെന്നു ചോദിച്ചപ്പോഠം, ''വിദ്യ പഠിക്കണം''മെന്നാണ് അവൻ മറുപടി പറഞ്ഞതു്. വസിഷ്ഠഗുഹയുടെ ചുററുപാടുമുള്ള പവ്വതീയ പ്രദേശങ്ങളിലുള്ള ഗ്രാമങ്ങളിൽ ജനങ്ങഠക്ക് വിദ്യാഭ്യാസമോ നവീനപരിഷ്കാരമോ അന്നില്ലായിരുന്നു. പ്രാകൃതമായ സംസ്കാരവും ഭക്തിയുമെ അവർക്കുണ്ടായിരുന്നുള്ളു. ശിവനെ സ്വാമിജി ആശ്രമത്തിലേക്കു ക്ഷണിച്ചു. അവൻ രാവിലെ ആശ്രമത്തിൽ വന്ന് സ്വാമിജിയെ ശുശ്രൂഷിക്കുകയും എഴുതാനും വായിക്കാനും പഠിച്ചിട്ട് വൈകിട്ടു വീട്ടിലേക്കു മടങ്ങിപ്പോകുകയും ചെയ്തിരുന്നു. കുറച്ചുദിവസം കഴിഞ്ഞപ്പോഠം ശിവൻെറ അച്ഛൻെറ അനുജൻെറ മകൻ മുകുന്ദനും പഠിക്കുവാൻ വന്നു. പഠിപ്പിക്കുവാനുള്ള പുസ്തകങ്ങഠം ഹൃഷീകേശത്തു നിന്ന് സ്വാമിജി തന്നെ വാങ്ങിക്കൊണ്ടുവന്ന് അവരെ പഠിപ്പിച്ചു. ഇംഗ്ലീഷ്, ഹിന്ദി, കണക്ക് ഈശ്വരപരങ്ങളായ കഥകഠം മുതലായവയാണ് സ്വാമിജി അവരെ പഠിപ്പിച്ചതു്. ക്രമേണ അവർ രണ്ടു പേരും സാമാന്യം വിദ്യാഭ്യാസവും സംസ്കാരവും ഉള്ളവരായിത്തീന്നു. അക്കാലത്തു് സ്വാമിജിക്ക് പലവിധത്തിലുള്ള സഹായങ്ങളും ആ കുട്ടി

കളാണ് ചെയ്തിരുന്നത്. ഇന്നു് ആ ശിവനും മുകുന്ദനും ആ പ്രദേശത്തിലെ വലിയ നേതാക്കന്മാരാണ്.

വസിഷ്ഠഗുഹയിൽ ഒരു മഹാത്മാവ് സമാധിയിൽ ഇരിപ്പുണ്ടെന്നു കേട്ടു് അദ്ദേഹത്തെ ദർശിക്കുവാൻ ജനങ്ങൾ അങ്ങോട്ടു പ്രവഹിക്കുവാൻ തുടങ്ങി. ടെഹറിയിലെ ദിവാനും പരിവാരസമേതം വസിഷ്ഠഗുഹയിൽചെന്നു് സ്വാമിജിയെ ദർശിച്ചിട്ടുണ്ടു്. അന്നു് ടെഹറി ഇന്ത്യയിലെ ഒരു നാട്ടുരാജ്യമാണ്. അവിടുത്തെ രാജാവും രാജ്ഞിയും സന്യാസികളിലും സാധുക്കളിലും ശ്രദ്ധാലുക്കളായിരുന്നതുകൊണ്ടു് സ്വാമിജിയെ കൊട്ടാരത്തിൽ ക്ഷണിച്ചുകൊണ്ടുപോയി പലപ്പോഴും പൂജിക്കുമായിരുന്നു. ആ രാജാവിന്റെ കല്പനയനുസരിച്ചു് ഗതാഗതയോഗ്യമല്ലാതിരുന്ന വസിഷ്ഠഗുഹയുടെ പരിസരത്തിൽക്കൂടി സഞ്ചാരയോഗ്യമായ റോഡുതീരുകയും അതുവഴി ധാരാളം വാഹനങ്ങൾ ഓടിത്തുടങ്ങുകയും ചെയ്തതോടെ വസിഷ്ഠഗുഹ ഒരു പുണ്യാശ്രമമായും, ആ ഗുഹയിൽ വിശ്രമിക്കുന്ന സിദ്ധമഹാത്മാവു് ഉത്തരേന്ത്യയിലെ അനേകജനങ്ങളുടെ പരമപൂജ്യനായ സദ്ഗുരുവായും മാറിക്കഴിഞ്ഞു. പണ്ഡിതന്മാരും പാമരന്മാരും സ്ത്രീകളും കുട്ടികളും ഉയർന്ന ഉദ്യോഗസ്ഥന്മാരും രാഷ്ട്രീയനേതാക്കന്മാരും വ്യവസായപ്രമുഖന്മാരും ഉൾപ്പെട്ട ഒരു വലിയ ജനസഞ്ചയം ശ്രീ പുരുഷോത്തമാനന്ദസ്വാമികളുടെ സമാരാധകന്മാരായിത്തീർന്നു. കർമ്മവ്യഗ്രരായ പല വലിയ ആളുകളും മനശ്ശാന്തിക്കുവേണ്ടി അന്നു വസിഷ്ഠഗുഹയെ അഭയം പ്രാപിച്ചുകൊണ്ടാണിരുന്നതു്. ക്രമേണ ആ ഗുഹ മഹത്തായ ഒരു അദ്ധ്യാത്മ വിദ്യാലയമായിത്തീർന്നുവെന്നുതന്നെ പറയാം. ''അദ്ദേഹം — ശ്രീ പുരുഷോത്തമാനന്ദജി — നല്ലൊരു വേദാന്തിയാണെന്നും അദ്ദേഹത്തിന്റെ മാർഗ്ഗങ്ങൾ ലഘുവും, അനവദ്യവും, മിക്ക

വാറും ബാലസഹജവുമാണെന്നും എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു. അദ്ദേഹം സ്മേരവദനനാണ്; എപ്പോഴും അങ്ങ നെതന്നെ. ഏകാന്തത, നിരാഹാരമെന്നുവേണ്ട അത്തര മൊരു നൂറുകൂട്ടം കാര്യങ്ങരം അദ്ദേഹത്തിനു നിസ്സാരമാണ്. ഈശ്വരസാക്ഷാത്ക്കാരം നേടിയിട്ട് ശാശ്വതമായ ആന ന്ദത്തോടും സമാധാനത്തോടുംകൂടിയുള്ള ഒരു യഥാൎത്ഥ ജീ വിതമാണ് അദ്ദേഹം നയിച്ചുവരുന്നത്. അനേക കാല ത്തെ സാധനകളശേഷമത്രേ അദ്ദേഹത്തിനു ഈ അവസ്ഥ പ്രാപിക്കുവാൻ കഴിഞ്ഞത്.

ഞങ്ങരം പിരിയുന്നതിനു മുമ്പ് അദ്ദേഹം എന്നെ ബോധവാനാക്കി, ജീവിതത്തിൽ ഇനിയും സംതൃപ്തി വന്നില്ലേ? അവിടുന്ന് യഥാർത്ഥത്തിൽ ആരാണെന്ന് ഗ്രഹിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു, എന്നു്. ഞാൻ പ്രതിവചിച്ചു ''ഗ്രഹിക്കാൻ സാധിച്ചെങ്കിൽ കൊ ള്ളാമെന്നുണ്ട്'' എന്നാണ് 'To Badarinadh' (റു ബദ രീനാഥ്) എന്ന ഗ്രന്ഥത്തിൽ ശ്രീ. കെ. എം. മുൻഷി ശ്രീ പുരുഷോത്തമാനന്ദ സ്വാമികളെക്കുറിച്ച് രേഖപ്പെടു ത്തിയിരിക്കുന്നത്. ഇതിൽ നിന്നു് ശ്രീ സ്വാമിജിയെ പ്പററിയും വസിഷ്ഠഗുഹയെപ്പററിയും ഇന്ത്യയിലെ ഉന്നത ശീർഷന്മാരായ മഹാന്മാർക്കുള്ള അഭിപ്രായം വ്യക്തമാകു ന്നുണ്ടല്ലോ. വസിഷ്ഠഗുഹയിൽ വന്നു് അദ്ദേഹത്തെ ദർ ശിച്ച എല്ലാവരും തന്നെ അഭൂതപൂൎവ്വമായ ആനന്ദാനുഭൂതി യോടുകൂടിയേ മടങ്ങിപ്പോയിട്ടുള്ളു. ഓരോ വ്യക്തിയുടേ യും യോഗ്യതയറിഞ്ഞു് അവരവർക്കു യോജിച്ച വിധ ത്തിൽ ലളിതമനോഹരമായ പ്രഭാഷണങ്ങരം വഴി ആ ദ്ധ്യാത്മിക തത്വങ്ങരം വെളിപ്പെടുത്തിക്കൊടുക്കുവാനുള്ള അദ്ദേഹത്തിൻെറ കഴിവ് അന്യാദൃശ്യമായിരുന്നു.

### പര്യടനവും പ്രവചനങ്ങളും

ഭക്തന്മാരുടെ പരിശ്രമഫലമായി വസിഷ്ഠഗുഹ കുറെ സാധുക്കൾക്ക് നിവസിച്ച് സാധനകൾ അനുഷ്ഠിക്കത്തക്ക വണ്ണം യോഗ്യമായ ഒരാശ്രമമായി ഉയരുകയും അതിൻെറ സമീപത്തു് അല്പം അകലെയായി ഗ്രാമത്തിലെ വിദ്യാത്ഥികളുടെ വിദ്യാഭ്യാസത്തിനായി ഒരു പാഠശാല സ്ഥാപിക്കപ്പെടുകയും ചെയ്തു. സന്യാസികളും ബ്രഹ്മചാരികളുമായി പല ശിഷ്യന്മാരും അവിടെച്ചെന്നു് സ്വാമികളെ ശുശ്രൂഷിച്ച് സാധനകൾ പരിശീലിക്കുവാനും തുടങ്ങി. അതുപോലെ ഗൃഹസ്ഥന്മാരും ചിലപ്പോഴെല്ലാം അവിടെ ച്ചെന്നു് താമസിച്ച് സ്വാമിജിയിൽ നിന്നു് മന്ത്രദീക്ഷ സ്വീകരിക്കുകയും ഉപദേശങ്ങൾ ശ്രവിക്കുകയും ചെയ്യുമായിരുന്നു. ഗൃഹസ്ഥശിഷ്യന്മാരുടെ ക്ഷണമനുസരിച്ച് ഇന്ത്യയുടെ നാനാഭാഗങ്ങളിലും ചിലപ്പോഴെല്ലാം അദ്ദേഹം പോയി തനിക്കു യോജിച്ച സ്ഥലത്തു് കുറെ നാൾ വിശ്രമിക്കുകയും അപ്പോൾ അവിടെ കൂടുന്ന ഭക്തജനങ്ങൾക്കുവേണ്ടി ധർമ്മപ്രവചനങ്ങൾ നടത്തുകയും പതിവായിരുന്നു. കാശ്മീർ, ഡൽഹി, അലഹബാദ്, ലക്നൌ, ബോംബെ, മദ്രാസ്, കേരളം മുതലായ സ്ഥലങ്ങളിൽ അങ്ങനെ അദ്ദേഹം പര്യടനം നടത്തുമായിരുന്നു. ഒരിക്കൽ നേപ്പാൾ മഹാരാജാവു് വസിഷ്ഠഗുഹയിൽച്ചെന്നു് അദ്ദേഹത്തെ ദർശിച്ച് ഉപദേശം ശ്രവിക്കുകയുണ്ടായി. ആ മഹാരാജാവിൻെറ ക്ഷണമനുസരിച്ച് നേപ്പാളിൽപ്പോയി സ്വാമിജി അദ്ദേഹത്തിൻെറ അതിഥിയായി താമസിച്ച് അവിടെയുള്ള പുണ്യസ്ഥലങ്ങൾ സന്ദർശിക്കുകയും ഭക്തജനങ്ങളെ അനുഗ്രഹിക്കുകയും ചെയ്തിട്ടുണ്ടു്.

### കേരളപര്യടനം

കേരളത്തിൽ നിന്നു് ഉത്തരഇന്ത്യയിലേക്കു് പോയതിനു ശേഷം അദ്ദേഹം മടങ്ങിവന്നതു് 1936_ൽ ആണു്.

അന്നു് ശ്രീ നിർമ്മലാനന്ദസ്വാമികൾ ഒററപ്പാലം രാമകൃഷ്ണാശ്രമത്തിൽ സ്ഥിരമായി വിശ്രമിക്കുന്ന കാലമാണു്. തൻെറ സകലവിധ ശ്രേയസ്സിനും നിദാനഭൂതൻ ശ്രീ നിർമ്മലാനന്ദസ്വാമികളാണെന്നു വിശ്വസിച്ചിരുന്ന ശ്രീ പുരുഷോത്തമാനന്ദജി കേരളത്തിൽ വന്നു് ആദ്യം അദ്ദേഹത്തെയാണു് ദർശിച്ചതു്. അദ്ദേഹത്തോടൊരുമിച്ചു് അവിടെ കുറച്ചുദിവസം സുഖമായിവിശ്രമിക്കുകയുംചെയ്തു. അതിനുശേഷം പല ഭക്തന്മാരുടേയും അപേക്ഷയനുസരിച്ചു് കേരളത്തിൽ പലഭാഗങ്ങളിലും അദ്ദേഹം വിശ്രമിക്കുകയുണ്ടായി. അക്കൂട്ടത്തിൽ തിരുവല്ല, പുല്ലാട്ടു് എഴുമററൂർ ഈ സ്ഥലങ്ങളിലും പോയിരുന്നു. അന്നു ഞാൻ എഴുമററൂർ പരമഭട്ടാരാശ്രമത്തിലാണു് താമസിച്ചിരുന്നതു്. ആ നാട്ടിലുള്ള മരോട്ടിക്കുളത്തു് ശ്രീ കേശവപിള്ളയുടെ ഭവനത്തിൽ വന്നു് ശ്രീ സ്വാമിജി ഒരാഴ്ചയോളം വിശ്രമിച്ചു. അവിടെ വെച്ചു് ആ ദിവസങ്ങളിൽ മിക്കവാറും അദ്ദേഹത്തെ ദർശിക്കുവാനും അദ്ദേഹവുമായി സമ്പർക്കം പുലർത്തുവാനും എനിക്കു് അവസരം ലഭിച്ചിരുന്നു. ബാല്യത്തിൽ പുല്ലാട്ടുവെച്ചു് ഞാൻ അദ്ദേഹത്തെ കണ്ടതായി അന്നു് ഓർത്തു. പുല്ലാട്ടുവൈദ്യൻ എന്നു പ്രസിദ്ധനായ പടിഞ്ഞാറേതിൽ വൈദ്യൻ ശ്രീ. എൻ. നാരായണപണിക്കർ അദ്ദേഹത്തോടു് വളരെ ഭക്തിബഹുമാനമുള്ള ഒരു സുജനമായിരുന്നു. അതിനാൽ അക്കാലങ്ങളിൽ നീലകണ്ഠഭക്തൻ വൈദ്യൻെറ വീട്ടിൽ വന്നു താമസിക്കുക പതിവാണു്. പുല്ലാട്ടു് അക്കാലങ്ങളിൽ ഭാഗവതപാരായണം നാമഭജനം മുതലായവ മിക്ക വീടുകളിലും മുടങ്ങാതെ നടന്നിരുന്നു. ആ നാട്ടിലുള്ള മിക്ക ഭക്തജനങ്ങളും ആ ശുഭകർമ്മങ്ങളിലെല്ലാം പങ്കുകൊള്ളാറുമുണ്ടു്. ശ്രീ നീലകണ്ഠഭക്തൻ വൈദ്യൻെറ വീട്ടിൽ വന്നാൽ അദ്ദേഹവുമൊരുമിച്ചു് ഭാഗവതപാരായണത്തിലും ഭജനകീർത്തനാദികളിലും

സംബന്ധിക്കുമായിരുന്നു. ഭക്തിരസപ്രധാനമായ ഭജനഗാനങ്ങൾ നടക്കുമ്പോൾ ഭാവാവിഷ്ടനായി പലപ്പോഴും നൃത്തംചെയ്യുന്നതും ആ ഭജനയോഗങ്ങളിൽ ഭക്തിയേയും ഭഗവൽകഥകളേയും കുറിച്ച് പ്രഭാഷണം നടത്തുന്നതും ഞാൻ അന്നു കണ്ടതായി ഓർക്കുന്നു. കേരളം വിട്ട് ഉത്തരേന്ത്യയിൽ പോയി സന്ന്യാസം സ്വീകരിച്ചതിനു ശേഷവും ശ്രീ വൈദ്യനും ശ്രീ പുരുഷോത്തമാനന്ദജിയുമായി ലേഖപ്രതിലേഖനങ്ങൾ വഴി ആശയവിനിമയം നടത്തിയിരുന്നു. അക്കാലങ്ങളിൽ ഹിമാലയത്തിൽ വെച്ച് ശ്രീ പുരുഷോത്തമാനന്ദജി നടത്തുന്ന തപസ്യയുടെ മാഹാത്മ്യം ശ്രീ വൈദ്യൻ ഞങ്ങളെക്കൂടി ധരിപ്പിക്കുമായിരുന്നു. വൈദ്യൻെറ മകൻ ശ്രീ വാസുദേവൻപിള്ളയും മൂത്ത മകൾ ഡാ: ചന്ദ്രികാമ്മയും വസിഷ്ഠഗുഹയിൽ പോയി ശ്രീ സ്വാമിജിയെ ദർശിച്ച് അവിടുത്തെ ശിഷ്യത്വം കൂടി സ്വീകരിച്ചിട്ടുണ്ടെന്നാണ് എൻെറ അറിവ്. ഇന്ന് പ്രശസ്ത നിലയിൽ നടക്കുന്ന പുല്ലാട്ട് ഇംഗ്ലീഷ് ഹൈസ്കൂളിൻേറയും വളരെക്കാലം നല്ല നിലയിൽ നടന്നിരുന്ന പൗരസ്ത്യകലാലയം സംസ്കൃത ഹൈസ്കൂളിൻേറയും സ്ഥാപകനും ആ നാടിൻെറ സർവ്വതോമുഖമായ ഇന്നത്തെ പുരോഗതിക്ക് കാരണഭൂതനും വൈദ്യൻ ശ്രീ നാരായണപ്പണിക്കർ തന്നെയാണ്. അവിടുത്തെ ഇംഗ്ലീഷ് ഹൈസ്കൂളിനു "ശ്രീ വിവേകാനന്ദ" എന്നു പേരു നൽകാൻ കാരണം ശ്രീ നീലകണ്ഠഭക്തൻെറ ഉപദേശമാണെന്ന് എനിക്കറിയാൻ കഴിഞ്ഞിട്ടുണ്ട്. യോഗ്യന്മാരായ സന്ന്യാസികളേയും ഭക്തന്മാരേയും നാട്ടിൽ ക്ഷണിച്ചു വരുത്തി അവരെക്കൊണ്ടു പ്രഭാഷണങ്ങളും ഉപദേശങ്ങളും നടത്തിച്ച് നാട്ടുകാരുടെ ധാർമ്മികവും സാംസ്കാരികവുമായ പുരോഗതി വളർത്താൻ മരണപര്യന്തം പരിശ്രമിച്ച ഒരു മഹാപുരുഷനായിരുന്നു ശ്രീ. നാരായണപ്പണിക്കർ. നീലകണ്ഠ

ഭക്തനായിരിക്കുമ്പോഠം മാത്രമല്ല, സന്ന്യാസം സ്വീകരി ച്ച് ശ്രീ പുരുഷോത്തമാനന്ദപുരിയെന്ന പേരിൽ വസിഷ്ഠ ഗുഹയിൽ വിശ്രമിച്ചിരുന്ന കാലത്തും കേരളത്തിൽ വരു മ്പോഠം അദ്ദേഹം വൈദ്യൻ ശ്രീ നാരായണപ്പണിക്കരുടെ അപേക്ഷയനുസരിച്ച് അദ്ദേഹത്തിൻെറ ഭവനത്തിൽ കുറ ച്ചുദിവസം വിശ്രമിച്ച് ജനങ്ങഠംക്ക് ഉപദേശം കൊടു ക്കുക പതിവായിരുന്നു. 1936-ൽ കേരളത്തിൽ വന്നപ്പോ ഴം അങ്ങനെ പുല്ലാട്ടു താമസിച്ചതിനു ശേഷമാണ് അദ്ദേ ഹം വൈദ്യനുമൊരുമിച്ച് എഴുമറ്റൂർ വന്നുചേർന്നത്. സ്വാമിജി വരുന്ന വിവരം നേരത്തെ തന്നെ ഞാൻ അറി ഞ്ഞിരുന്നു. അതനുസരിച്ച് അവിടെ ചെന്നപ്പോഠം അ ദ്ദേഹത്തിനു് എന്നെ പരിചയപ്പെടുത്തിക്കൊടുത്തതു് വൈദ്യൻ ശ്രീ നാരായണപണിക്കർ തന്നെയാണ്. പൂർവ്വാ ശ്രമത്തിൽ പല നിലകളിലും വൈദ്യനുമായി എനിക്കു് ബന്ധമുണ്ടായിരുന്നെങ്കിലും അതിനെല്ലാം ഉപരിയായി നിൽക്കുന്നതു് സംസ്കൃത വിദ്യാഭ്യാസത്തിനും ആദ്ധ്യാ ത്മികമാർഗ്ഗത്തിലേക്കുള്ള പ്രയാണത്തിനും എന്നെ പ്രേ രിപ്പിക്കുകയും പുത്രനിർവ്വിശേഷമായ വാത്സല്യത്തോടു കൂടി സഹായിക്കുകയുംചെയ്തു ഒരു മഹാപുരുഷനെന്ന നി ലയിൽ അദ്ദേഹത്തോടു് എനിക്കുള്ള അഭേദ്യമായ ബന്ധ മാണ്. എൻെറ സദ്ഗുരുനാഥൻ ശ്രീ തീർത്ഥപാദ പരമ ഹംസസ്വാമി തിരുവടികഠം, ശ്രീ മഹാപ്രസാദ് ആത്മാ നന്ദഭാരതിസ്വാമികഠം, ശ്രീമദ് ആഗമാനന്ദ സ്വാമികഠം തുടങ്ങിയ പല സന്യാസിശ്രേഷ്ഠന്മാരേയും ദർശിച്ച് അവ രുടെ ഉപദേശങ്ങഠം കേഠംക്കാൻ വെറും യുവാവസ്ഥയിൽ തന്നെ അവസരമുണ്ടാക്കിത്തന്ന ശ്രീ വൈദ്യൻ തന്നെ മഹാത്മാവായ ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികളേ യും ദർശിക്കാൻ ഇടമുണ്ടാക്കിത്തരുകയും പരിചയപ്പെടുത്തി ത്തരുകയും ചെയ്തതിൽ എനിക്കു വളരെ വളരെ സന്തോഷ

മുണ്ടായി. ഞാൻ ശ്രീ തീർത്ഥപാദ പരമഹംസസ്വാമിക ളുടെ ശിഷ്യനാണെന്നും ശ്രീ ചട്ടമ്പിസ്വാമി തിരുവടിക ളുടെ ഷഷ്ടിപൂർത്തി സ്മാരകമായ എഴുമററൂർ പരമഭട്ടാരാശ്ര മത്തിൽ താമസിച്ച് അനേകം വിദ്യാർത്ഥികളെ സംസ് കൃതഭാഷയും ഗീതാദി മതഗ്രന്ഥങ്ങളും പഠിപ്പിക്കുകൂടിയാ ണെന്നും അറിഞ്ഞപ്പോഠം ആ തപോവൃദ്ധന് എന്തൊരു വാത്സല്യമാണ് തോന്നിയതെന്നു രേഖപ്പെടുത്തുവാൻ പ്ര യാസമാണ്. ഒരു വൃദ്ധപിതാമഹനെപ്പോലെ എന്നെ ആശ്ലേഷിക്കുകയും ശിരസ്സിൽ ചുംബനംചെയ്യുകയും ചെയ്ത സംഭവം കോരിത്തരിപ്പോടുകൂടിയാണ് ഇപ്പോഴും ഞാൻ ഓർക്കുന്നതു്. സാരള്യവും നൈർമ്മല്യവും മാധുര്യവും വാത്സല്യവും നിറഞ്ഞ ഹൃദയമായിരുന്നു അദ്ദേഹത്തിൻേറ തു്. ഞങ്ങഠം തമ്മിൽ ശിഷ്ടാചാരമനുസരിച്ചുള്ള ആചാര മര്യാദകഠം നിവ്വഹിച്ചതിനു ശേഷം എൻെറ ഗുരുനാഥനെ പ്പററിയാണദ്ദേഹം ചോദിച്ചതു്. അദ്ദേഹമന്നു് വാഴൂർ തീർത്ഥപാദാശ്രമത്തിൽ സുഖമായി വിശ്രമിക്കുന്നുണ്ടെന്നു് ഞാൻ മറുപടി കൊടുത്തു. ശ്രീ തീർത്ഥപാദ പരമഹംസ സ്വാമികഠം പണ്ടുതന്നെ എൻെറ ബഹുമാന്യനായ ഒരു സുഹൃത്താണെന്നും മഹാപണ്ഡിതനായ അദ്ദേഹം ശ്രീരാമ കൃഷ്ണാശ്രമം തിരുവല്ലാ കിഴക്കേനടയിൽ പാലൃക്കര സ്ഥാ പിച്ചു നടത്തിയിരുന്നപ്പോഠം ഒന്നുരണ്ടു ദിവസം അവിടെ വന്ന് എൻെറ അതിഥിയായി താമസിച്ചിട്ടുണ്ടെന്നും അ ദ്ദേഹം പറയുകയുണ്ടായി. തുടർന്നു് പല വിഷയങ്ങളെ ക്കുറിച്ചും ഞങ്ങഠം സംസാരിച്ചുകൊണ്ടിരുന്നു. ഞാൻ പല കാര്യങ്ങളും അദ്ദേഹത്തോടു ചോദിച്ചു. അതിൽ പ്രധാന വിഷയം കേരളം വിട്ടതിനുശേഷം നാളതുവരെയുള്ള അദ്ദേ ഹത്തിൻെറ ജീവിതകഥകളായിരുന്നു. സരസവും സരള വുമായ മലയാളശൈലിയിൽ താൻ നടത്തിയ ഹിമാചല ത്തിലെ തീർത്ഥാടനങ്ങളും അനുഭവിച്ച ക്ലേശങ്ങളും സന്ദർ

ശിച്ച മഹാത്മാക്കളും അദ്ധ്യയനംചെയ്ത ശാസ്ത്രങ്ങളും അനു ഷ്ഠിച്ച സാധനകളും അദ്ദേഹമെനിക്ക വ്യക്തമാക്കിത്തന്നു. അതുകേട്ടപ്പോഠ ഇത്രമാത്രം ക്ലേശം സഹിച്ച് ദർഗ്ഗമമായ അദ്ധ്യാത്മികമാർഗ്ഗത്തിൽക്കൂടി ലക്ഷ്യസ്ഥാനത്തെത്തിയി ട്ടുള്ള മഹാത്മാക്കഠം തുലോം കുറവാണെന്നു എനിക്ക തോ ന്നിപ്പോയി. തുടൎന്ന് ഉപനിഷത്തുകഠം, ശ്രീമദ് ഭഗവദ് ഗീത, വിവേകചൂഡാമണി, പഞ്ചദശി, ഭാഗവതം തുട ങ്ങിയ ഗ്രന്ഥങ്ങളിലെ വിവിധ വിഷയങ്ങളെക്കുറിച്ച് ആ മഹാത്മാവുമായി ഒരാഴ്ചയോളം ചർച്ചചെയ്യാനുള്ള അവസരം എനിക്ക ലഭിച്ചു. പ്രഭാഷണങ്ങഠക്കിടയിൽ കൂടെക്കൂടെ അദ്ദേഹം അന്തർമുഖനാകുമായിരുന്നു. ഗീത പതിനാറാം അദ്ധ്യായത്തിൽ വർണ്ണിച്ചിട്ടുള്ള ദൈവിക സമ്പത്തിന്റെ ഒരു മൂർത്തഭാവമായിരുന്നു പൂജ്യനായ ശ്രീ പുരുഷോത്തമാനന്ദ സ്വാമികളെന്ന് എനിക്ക തോന്നി. അദ്ദേഹം വൈദ്യൻ ശ്രീ നാരായണപണിക്കരും മരോട്ടി ക്കളത്ത് ശ്രീ. കേശവപിള്ളയും ഒരുമിച്ച് എഴമററൂർ ശ്രീകൃഷ്ണസ്വാമി ക്ഷേത്രത്തിലും അക്കാലത്ത് ഒന്നു രണ്ടു ദിവസം പോയിരുന്നു. യാത്രയിൽ ആശ്രമത്തിൽ കയറി കുറച്ചു സമയം വിശ്രമിച്ചിട്ടാണ് ക്ഷേത്രത്തിലേക്ക് പോ യതു്. കൃഷ്ണസ്വാമി ക്ഷേത്രത്തിൽവെച്ച് അവിടെ കൂടിയ ഭക്തജനങ്ങളോടായി ഭക്തിസാധനകളെക്കുറിച്ച് ഒരു പ്രഭാ ഷണംകൂടി നടത്തിയെന്നാണ് എന്റെ ഓർമ്മ. അന്ന് അദ്ദേഹത്തെ സന്ദർശിക്കവാൻ അനേകം ആളുകഠ പോകു മായിരുന്നു. അധികാരിഭേദമനുസരിച്ച് അവരോരോരു ത്തർക്കം വേണ്ടതായ ഉപദേശം നൽകി അനുഗ്രഹിച്ചുകൊ ണ്ടാണിരുന്നതു്.

ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികഠ വൈദ്യനു മൊരുമിച്ച് എഴമററൂർനിന്ന് പുല്ലാട്ടേയ്ക്കു പോയി. അ

ധികം താമസിയാതെ അദ്ദേഹം ഉത്തരേന്ത്യയിലേക്കു് പോയതായും അറിഞ്ഞു. പിന്നീടു് 1951_ലും, തൃശ്ശൂർ ഡിസ്ട്രിക്റ്റിലുള്ള ദേശമംഗലം ഓങ്കാരാശ്രമത്തിലെ പ്രതിഷ്ഠക്കു് 1958_ലും മഹാസമാധിക്കു കുറച്ചു മുമ്പു് 1960_ലും അദ്ദേഹം കേരളത്തിൽ വരുകയും പല സ്ഥലങ്ങളിലും സഞ്ചരിച്ചു് പല സുകൃതികൾക്കും മന്ത്രോപദേശവും സന്ന്യാസദീക്ഷയും നൽകുകയുംചെയ്തതായിട്ടറിയാം. പക്ഷെ അക്കാലത്തു് അദ്ദേഹത്തെ ദർശിക്കുവാൻ എനിക്കു സാധിച്ചില്ല.

## ദേശമംഗലത്തെ ആശ്രമവും ഓങ്കാരപ്രതിഷ്ഠയും

ശ്രീ പുരുഷോത്തമാനന്ദസ്വാമികളുടെ അനുവാദത്തോടും അനുഗ്രഹത്തോടും കൂടി അവിടുത്തെ ശിഷ്യൻ ശ്രീ സാംബാനന്ദപുരി സ്വാമികളുടെ പരിശ്രമത്തിൽ ദേശമംഗലത്തു് ഒരു ആശ്രമം സ്ഥാപിക്കപ്പെട്ടു. ആ ആശ്രമം സ്ഥാപിക്കാൻ സ്ഥലംകൊടുത്തതു് അവിടുത്തെ ധനാഢ്യനായിരുന്ന വാളേരിൽ ശ്രീ കോരുനായരാണു്. അദ്ദേഹം പിന്നീടു് ശ്രീ പുരുഷോത്തമാനന്ദസ്വാമികൾക്കു് ശിഷ്യപ്പെട്ടു് ഒടുവിൽ 'ഓങ്കാരാനന്ദൻ' എന്ന പേരിൽ ആ ആശ്രമത്തിൽത്തന്നെ താമസിച്ചു് ഇഹലോകവാസം വെടിഞ്ഞു. അതുപോലെ ദേശമംഗലത്തടുത്തുള്ള വരവൂർ പിള്ളറായിൽ രാമൻനായരും ശ്രീ പുരുഷോത്തമാനന്ദജിക്കു് ശിഷ്യപ്പെട്ടു് ശ്രീ പരമാനന്ദപുരിയെന്ന പേരിൽ സന്യസിച്ചു് ഓങ്കാരാശ്രമത്തിൽ താമസിച്ചു് ആ സ്ഥാപനത്തിൻെറ ശ്രേയസ്സിനുവേണ്ടി കുറെയെല്ലാം പരിശ്രമിച്ചിട്ടുണ്ടു്. കേരള ഗംഗയെന്നു പേരാർന്ന ഭാരതപ്പുഴ ആ ആശ്രമത്തിൻെറ മുമ്പിൽക്കൂടി ഉത്തരവാഹിനിയായി പ്രവഹിക്കുന്നു. അതിൻെറ പടിഞ്ഞാറെ കുന്നിൽ കിഴക്കേ

ചരുവിലാണ് ആശ്രമം പണികഴിപ്പിച്ചത്. ആ ആശ്രമത്തിൽ ശ്രീ പുരുഷോത്തമാനന്ദസ്വാമികളുടെ ഒരു മാർബിൾ പ്രതിമ സ്ഥാപിച്ച് പൂജിക്കണമെന്നായിരുന്നു ശിഷ്യന്മാരുടെ ആഗ്രഹം. പക്ഷെ അദ്ദേഹമതു് സമ്മതിച്ചില്ല. പഞ്ചലോഹംകൊണ്ടു് ഓങ്കാരബിംബം വാർപ്പിച്ച് പ്രതിഷ്ഠിക്കുവാൻ അദ്ദേഹം ശിഷ്യന്മാർക്ക് ഉപദേശം നൽകി. അവർ അതനുസരിച്ച് ശാസ്ത്രീയമായി ഓങ്കാരപ്രതിമ വാർപ്പിച്ച് ആശ്രമത്തിൽ കൊണ്ടുവന്നു് പ്രതിഷ്ഠയ്ക്കുള്ള മുഹൂർത്തവും നിശ്ചയിച്ചു. സ്വാമിജിയുടെ കേരളത്തിലുള്ള ഭക്തജനങ്ങളെല്ലാം തന്നെ അതിൽ പങ്കുകൊള്ളാൻ നേരത്തെ ദേശമംഗലത്തു് എത്തിയിരുന്നു. ആശ്രമത്തിൻെറ ഉദ്ഘാടനവും ഓങ്കാരപ്രതിഷ്ഠയും ശ്രീ പുരുഷോത്തമാനന്ദസ്വാമികൾ തന്നെ അനേകം ഭക്തജനങ്ങളുടെ സാന്നിദ്ധ്യത്തിൽ 1958 ഫെബ്രുവരി 21-ാം തീയതി നിർവ്വഹിച്ചു. ഓങ്കാരപ്രതിഷ്ഠ കേരളത്തിലെന്നല്ല ഭാരതത്തിൽത്തന്നെ കുറവാണ്. ഈശ്വരൻെറ നാമവും പ്രതീകവുമാണല്ലോ ഓങ്കാരം. ആ ദിവ്യപ്രതീകത്തിൽ ഏതു ദേവതയേയും ഏതുപാസകനും പൂജിക്കാവുന്നതാണ്. പ്രണവം എന്ന പേരിലറിയപ്പെടുന്ന ഓങ്കാരം തത്വദൃഷ്ടിയിൽ ബ്രഹ്മസ്വരൂപവും താന്ത്രികദൃഷ്ടിയിൽ ദേവതാസ്വരൂപവുമാണല്ലോ. അതു ധരിച്ചുകൊണ്ടുതന്നെയായിരിക്കണം സർവ്വമതസമന്വയ വക്താവായ ശ്രീ പുരുഷോത്തമാനന്ദജി ദേശമംഗലം ആശ്രമത്തിൽ ഓങ്കാരബിംബം പ്രതിഷ്ഠിച്ചതും ആ ആശ്രമത്തിനു് 'ഓങ്കാരാശ്രമ'മെന്ന പേരു നൽകിയതും. ആ പ്രതിഷ്ഠ ആ മഹാത്മാവിൻെറ ആദ്യത്തേതും അവസാനത്തേതുമായിരുന്നു. ദേശമംഗലം ഓങ്കാരാശ്രമം സ്വാമിജിയുടെ പാരമ്പര്യത്തെ നിലനിർത്തിക്കൊണ്ടു് അദ്ദേഹത്തിൻെറ സന്ന്യാസി ശിഷ്യന്മാരുടെ നേതൃത്വത്തിലും ഗൃഹസ്ഥഭക്തന്മാരുടെ സഹകരണത്തിലു

മാണ് ഇന്ന പ്രശസ്തമായ നിലയിൽ നടന്നുവരുന്നത്. ആണ്ടുതോറും ശ്രീ പുരുഷോത്തമാനന്ദജിയുടെ ജന്മനക്ഷത്രം സംബന്ധിച്ച് സപ്താഹയജ്ഞം, നാമജപം, മതപ്രഭാഷണം മുതലായവ നടത്തി ജനസാമാന്യത്തിനിടയിൽ ധർമ്മബോധം ചൊരിഞ്ഞുകൊണ്ട് ഓങ്കാരാശ്രമം സർവ്വോല്ക്കർഷേണ വർത്തിക്കുന്നു.

**മഹാസമാധി**

ശ്രീ പുരുഷോത്തമാനന്ദജി 1960_ൽ കേരളത്തിൽ വന്നപ്പോഠം പല സ്ഥലത്തും പോവുകയും പലരേയും ഉപദേശം നൽകി അനുഗ്രഹിക്കുകയും ഉണ്ടായി. അന്ന് ഏതാണ്ട് ഒന്നര മാസത്തോളം കേരളത്തിൽ താമസിച്ചതിനു ശേഷമാണ് അദ്ദേഹം ഉത്തരേന്ത്യയിലേക്കു മടങ്ങിപ്പോയതു്. സ്വാമിജി കേരളത്തിൽ വന്നാൽ ഡാക്ടർ രാമൻ നമ്പിയുടെ ഭാര്യയും ഡാക്ടർ കേശവൻനായരുടെ മാതാവുമായ ശ്രീ നിർമ്മലാനന്ദസ്വാമിജിയുടെ ശിഷ്യയെ കണ്ട് ആ മഹതിയോട് ഭിക്ഷ വാങ്ങിച്ചു കഴിക്കുക പതിവാണ്. അന്നും അങ്ങനെ ചെയ്തു. വസിഷ്ഠഗുഹയിൽ പോയി കുറച്ചുനാഠം 'വിശ്രമിച്ചതിനുശേഷം വീണ്ടും ഡൽഹി, ലക്നൗ, 'കോൺപൂർ മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ച് പല ഭക്തന്മാരെയും അനുഗ്രഹിച്ചുകൊണ്ടിരുന്നു. പിന്നീട് ശിവരാത്രിക്കു കുറച്ചു ദിവസം മുമ്പാണ് വസിഷ്ഠഗുഹയിൽ ചെന്നുചേർന്നതു്. തുടർന്ന് അവിടെത്തന്നെ വിശ്രമിക്കുകയായിരുന്നു. ശിവരാത്രിക്കു രണ്ടുദിവസം മുമ്പ് അദ്ദേഹത്തിൻെറ ശരീരത്തിനു അല്പം ക്ഷീണംതോന്നി. ശിവരാത്രി ദിവസം ഗീതയും വിഷ്ണുസഹസ്രനാമവും പാരായണം ചെയ്തുകൊള്ളാൻ അന്തേവാസികഠംക്ക് നിർദ്ദേശം കൊടുത്തിട്ട് സ്വാമിജി താൻ വിശ്രമിക്കുന്ന മുറിയിൽ

തന്നെ ധ്യാനനിഷ്ഠനായിരുന്നു. ആ മുറിയിൽ ആർക്കും തന്നെ പ്രവേശനം അന്ന് അദ്ദേഹം അനുവദിച്ചിരുന്നതുമില്ല. രാത്രി പത്തുമണി കഴിഞ്ഞപ്പോൾ ആ മുറിയിൽ നിന്ന് ഓങ്കാരധ്വനി മുഴങ്ങുന്നതായി വെളിയിലിരുന്ന അന്തേവാസികൾക്ക് കേൾക്കുവാൻ ഇടയായി. ഉടനെ അവർ ഉള്ളിൽ പ്രവേശിച്ചപ്പോഴേക്ക് ആ പരമഹംസശ്രേഷ്ഠന്റെ ശരീരം ചൈതന്യരഹിതമായും ആത്മാവ് 'നിത്യശുദ്ധബുദ്ധമുക്തസ്വഭാവ'മായ ബ്രഹ്മസ്വരൂപമായും മാറിക്കഴിഞ്ഞിരുന്നു. മഹാതപസ്വിയും പരമഭാഗവതനും മഹാജ്ഞാനിയുമായ ശ്രീ പുരുഷോത്തമാനന്ദപുരിസ്വാമികൾ 82-ാമത്തെ വയസ്സിൽ അങ്ങനെ തന്റെ പ്രാരബ്ധശരീരമുപേക്ഷിച്ച് അതിദുർല്ലഭമായ വിദേഹകൈവല്യമടഞ്ഞു. അദ്ദേഹത്തിന്റെ ആ ഭൗതികദേഹം ശിഷ്യന്മാരുടെയും ഭക്തന്മാരുടെയും സപര്യകളോടുകൂടി വിധിയാംവണ്ണം ഗംഗയിൽ സമർപ്പിച്ച് ഉത്തരേന്ത്യയിലെ രീതിയിൽ അന്ത്യസംസ്കാര ക്രിയകളെല്ലാം വേണ്ടതുപോലെ നടത്തി. മാതൃകാപരമായ ഒരാദർശ ജീവിതമായിരുന്നു അദ്ദേഹത്തിന്റേത്. ഭൗതികപിണ്ഡം ഉപേക്ഷിച്ചെങ്കിലും അദ്ദേഹത്തിന്റെ ആത്മചൈതന്യം സത്താസാമാന്യരൂപത്തിൽ സർവ്വത്ര വിളങ്ങുന്നുണ്ട്. അദ്ദേഹത്തിന്റെ സന്ദേശങ്ങൾ മാനവഹൃദയത്തിൽ എന്നും ധർമ്മരശ്മി ചൊരിഞ്ഞുകൊണ്ടിരിക്കും. അദ്ദേഹത്തിന്റെ തപസ്സുകൊണ്ട് പവിത്രമായ വസിഷ്ഠഗുഹയിലെ പൂജാദികാര്യങ്ങളെല്ലാം അവിടുത്തെ ശിഷ്യരായ ഗൃഹസ്ഥന്മാരും സന്ന്യാസികളും ചേർന്ന് രൂപീകരിച്ച ഒരു ട്രസ്റ്റി സംഘത്തിന്റെ ഭരണത്തിൽ നിർവ്വിഘ്നം നടന്നുപോരുന്നു.

## ശിഷ്യന്മാർ

ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികൾക്ക് ബ്രഹ്മ

ചാരികളും സന്ന്യാസികളും ഗൃഹസ്ഥന്മാരുമായി ഒരു വലിയ ശിഷ്യസംഘം ഇന്ത്യയുടെ പല ഭാഗത്തായി നിലവിലുണ്ട്. അവരുടെയെല്ലാവരുടേയും പേരു് നിശ്ചയമില്ലാത്തതിനാൽ 'സ്ഥാലീപുലാകന്യായേന' ചിലരുടെ പേരുകൾ മാത്രം രേഖപ്പെടുത്താനെ സാധിക്കുകയുള്ളു. ശ്രീ വീരാനന്ദപുരി, ശ്രീ ശ്രീധീരാനന്ദപുരി, ശ്രീ സേവാനന്ദപുരി, ശ്രീ ബാലാനന്ദപുരി, ശ്രീ സത്യാനന്ദപുരി, ശ്രീ സാംബാനന്ദപുരി, ശ്രീ പരമാനന്ദപുരി, ശ്രീ ഗീതാനന്ദപുരി, ശ്രീ ഭൂമാനന്ദപുരി, ശ്രീ പരേശാനന്ദ പുരി, ശ്രീ സുരേശാനന്ദപുരി, ശ്രീ നരേന്ദ്രാനന്ദപുരി, ശ്രീ വല്ലഭാനന്ദപുരി, ശ്രീ കാളികാനന്ദപുരി, ശ്രീ രാമാനന്ദപുരി, ശ്രീ രാമേശ്വരാനന്ദപുരി, ശ്രീ നിർവ്വേദാനന്ദപുരി, ശ്രീ രഘുവീരാനന്ദപുരി, ശ്രീ ശാംബവാനന്ദപുരി, ശ്രീ സുഭദ്രാനന്ദപുരി, ശ്രീ ശങ്കരാനന്ദപുരി, ശ്രീ സദാശിവാനന്ദപുരി, ശ്രീ ഗോപേശാനന്ദപുരി, ശ്രീ പുരഹരാനന്ദപുരി, ശ്രീ ഓംകാരാനന്ദപുരി, ശ്രീ പ്രകാശാനന്ദപുരി, ശ്രീ മനീശാനന്ദപുരി, ശ്രീ ചൈതന്യാനന്ദപുരി തുടങ്ങി ഒട്ടേറെ സന്ന്യാസികളും, ശ്രീ വി.ജി.ജി. നായർ, ശ്രീമതി വിജയാ ജി. നായർ, എക്സിക്യൂട്ടീവ് എൻജിനീയർ ശ്രീ സുദേവൻ, റിട്ട: ഐ. ജി. ശ്രീ ചന്ദ്രശേഖരൻനായർ, റിട്ട: സ്പെഷ്യൽ ജഡ്ജി പാട്ടത്തിൽ ശ്രീ ചന്ദ്രശേഖരമേനോൻ, അദ്ദേഹത്തിൻെറ ധർമ്മപത്നി ശ്രീമതി സാവിത്രിയമ്മ, ശ്രീ പാലിയത്തു് കൊച്ചുണ്ണിഅച്ചനും ഭാര്യയും, ശ്രീനിവാസൻ മദ്രാസ്, കേശവമേനോൻ പൈങ്കുളം, ഷൊറണൂർ വൃന്ദാവനം രുഗ്മിണിഅമ്മ, മുള്ളൂക്കര ഒടുങ്ങാട്ട ശ്രീമതി പാറുക്കുട്ടിയമ്മ, പുല്ലാട്ടുവൈദ്യൻെറ മക്കളായ ഡാക്ടർ ചന്ദ്രികാമ്മ, ശ്രീമതി ഭദ്രാമ്മ പരേതനായ ശ്രീ വാസുദേവൻ പിള്ള എന്നിവരും, ശ്രീ പ്രതാപനാരായണൻ ആഗ്ര, ഡാക്ടർ ശ്രീവാസ്തവ, ലക്നൗ, എൻജിനീയർ മാധവപ്ര

സാദ്, അദ്ദേഹത്തിൻെറ ധമ്മപത്നി, എൻജിനിയർ ശ്രീ എം. പത്മനാഭൻ, വരവൂർ, ശ്രീ എൻ. ഗോപാലകൃഷ്ണൻ നായർ, പുനലൂർ, കെ. ജി. വാസുദേവൻപിള്ള, തിരുവല്ല, പട്ട്യാത്തു് ഗോവിന്ദൻനായർ തുടങ്ങി ഒട്ടവളരെ ഭക്തജനങ്ങളും ശ്രീ സ്വാമികളുടെ ശിഷ്യഗണത്തിൽപ്പെട്ടിട്ടുണ്ടു്. ഇവരിൽ ചിലരെല്ലാം ഇന്നു് ഇഹലോകവാസം വെടിഞ്ഞതായിട്ടാണറിയുന്നതു്. ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികൾക്കു് ബംഗാളികളും തമിഴരും ഹിന്ദുസ്ഥാനികളും മറാഠികളും മലയാളികളും പഞ്ചാബികളും ശിഷ്യന്മാരായിട്ടുണ്ടു്. ഭക്തി, നിഷ്കാമകർമ്മം, വേദാന്തജ്ഞാനം ഇവയിൽ ഏതെങ്കിലുമൊന്നിൽ പുരോഗതിയുണ്ടാകുമെന്നു കണ്ടാൽ അങ്ങിനെയുള്ളവരെ ആ മാർഗ്ഗത്തിലേക്കു് തിരിച്ചുവിടത്തക്കവണ്ണം ഉപദേശം കൊടുക്കുന്ന സ്വഭാവം അദ്ദേഹത്തിനുണ്ടായിരുന്നു. അതുപോലെ ശ്രീ രാമേശ്വരാനന്ദപുരിയെപ്പോലുള്ള മഹാപണ്ഡിതന്മാർക്കും സേവാനന്ദജിയെപ്പോലുള്ള നിഷ്ക്കാമ കർമ്മികൾക്കും പുരഹരാനന്ദജിയെപ്പോലുള്ള ഭക്തന്മാർക്കും അദ്ദേഹം സന്ന്യാസദീക്ഷ നൽകിയിട്ടുണ്ടു്. ശ്രീ രാമകൃഷ്ണദേവൻെറ പ്രശിഷ്യനായ പുരുഷോത്തമാനന്ദപുരിസ്വാമികൾ എല്ലാ ധാർമ്മിക സാധനകളും ഈശ്വരസാക്ഷാത്ക്കാരത്തിനുള്ള വഴികളാണെന്നു് വിശ്വസിച്ചു് അതനുസരിച്ചു പ്രവർത്തിച്ചതിൽ അത്ഭുതപ്പെടാനില്ലല്ലോ. അദ്ദേഹം തന്നെ ശരണം പ്രാപിക്കുന്ന ആരേയും ഉപേക്ഷിച്ചിരുന്നില്ല. അതുകൊണ്ടു് അന്യരുടെ ദൃഷ്ടിയിൽ അധികാരിതയില്ലെന്നു തോന്നിയിരുന്ന ചിലർക്കുപോലും അവിടുന്നു് സന്ന്യാസദീക്ഷ നൽകിയിട്ടുണ്ടു്. അതു് അവിടുത്തെ കാരുണ്യവായ്പും ലോകാനുഗ്രഹതല്പരതയും മാത്രമാണെന്നേ പറയുവാനുള്ളു. പക്ഷെ പിൽക്കാലത്തു് അങ്ങിനെയുള്ള സന്ന്യാസികൾ പോലും നല്ല തപസ്വികളും യോഗ്യന്മാരു

മായിത്തീർന്നിട്ടുള്ളതായി അറിയാം. മഹാത്മാക്കളുടെ അനുഗ്രഹം പാഴാകുകയില്ലല്ലോ.

### ഗ്രന്ഥരചന

ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികരം നിവൃത്തി പ്രധാനനായ ഒരു മഹാത്മാവായിരുന്നു. അതുകൊണ്ടു് വലിയ സ്ഥാപനങ്ങരം ഏർപ്പെടുത്താനോ തൻെറ പാണ്ഡിത്യത്തിനനുസരിച്ചു് ഗ്രന്ഥങ്ങരം എഴുതി പ്രസിദ്ധപ്പെടുത്താനോ അദ്ദേഹം ഒരുങ്ങിയില്ല. എങ്കിലും ഭക്തജനങ്ങളുടെ നിർബ്ബന്ധമനുസരിച്ചു് അദ്ദേഹം ചില ഗ്രന്ഥങ്ങരം എഴുതുകയോ പറഞ്ഞുകൊടുത്തെഴുതിക്കുകയോ ചെയ്തിട്ടുണ്ടു്. സന്ന്യസിക്കുന്നതിനു മുമ്പു് ശ്രീ നീലകണ്ഠഭക്തനായി കേരളത്തിൽ നിവസിക്കുന്ന കാലത്തു് ശ്രീ രാമകൃഷ്ണദേവനെപ്പററി ചില ഭജനഗാനങ്ങളും ഒരു ബ്രഹ്മകീർത്തനവും രചിക്കുകയും വിജ്ഞാനനൗക എന്ന സംസ്കൃതഗ്രന്ഥത്തിനു് മലയാളത്തിൽ ഒരു വ്യാഖ്യാനമെഴുതി പ്രസിദ്ധപ്പെടുത്തുകയും ചെയ്തതായിട്ടറിയാം. എൻെറ ചെറുപ്പകാലത്തു് ആ കീർത്തനങ്ങരംക്കും ഗാനങ്ങരംക്കും മദ്ധ്യതിരുവിതാംകൂറിലുള്ള ഭക്തജനങ്ങളുടെയിടയിൽ ധാരാളം പ്രചാരം ഉണ്ടായിരുന്നു. വിജ്ഞാനനൗകയുടെ മലയാളവ്യാഖ്യാനം അമ്പതു വർഷങ്ങരംക്ക മുമ്പു് വായിച്ചിട്ടുള്ളതായി ഞാൻ ഓർക്കുന്നുണ്ടു്. ഇന്നു് ആ പുസ്തകം കിട്ടാനില്ല. ഉത്തരരാമായണത്തിലുള്ള രാമഗീതക്കു് അവിടുന്നു് മലയാളത്തിൽ ഒരു വ്യാഖ്യാനമെഴുതിയിട്ടുണ്ടു്. അതു് പരേതനായ ഡിസ്ത്രിക്ടു് ആൻഡ് സെഷൻസ് ജഡ്ജി ചെറുപ്പുളശ്ശേരി ശ്രീ. പി. കുണ്ടപണിക്കർ, ബി. എ., എം. എൽ. പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതായിട്ടറിയാം. പക്ഷെ ഞാൻ അതു കണ്ടിട്ടില്ല. ഒരിക്കൽ കേരളത്തിൽ വന്നപ്പോരം ശ്രീ പുല്ലാട്ടുവൈദ്യൻെറ നിർബ്ബ

സ്ഥമനുസരിച്ച് 'ജ്ഞാനക്കുമ്മി' എന്നൊരു മലയാളകവിതയും ബ്രഹ്മപുരിയിൽ വെച്ച് ചില നിർഗ്ഗുണ ബ്രഹ്മസ്തോത്രങ്ങളും അവിടുന്ന് രചിച്ചിട്ടുണ്ട്. എന്നാൽ അവിടുന്ന് മലയാളത്തിലെഴുതിയിട്ടുള്ള ഗ്രന്ഥങ്ങളിൽ പ്രാധാന്യമർഹിക്കുന്നത് ''ഈശ്വരകാരുണ്യ''മെന്ന പേരിലറിയപ്പെടുന്ന തന്റെ ആത്മകഥയാണ്. ഏററവും സത്യസന്ധമായ വിധത്തിൽ ഹൃദയാവർജ്ജകമായ ശൈലിയിലാണ് അദ്ദേഹം ആ ഗ്രന്ഥം മലയാളഭാഷയിൽ രചിച്ചത്. പക്ഷെ 1879_ൽ ജനിച്ച അദ്ദേഹം 1951 വരെയുള്ള ചരിത്രമേ രേഖപ്പെടുത്തിയിട്ടുള്ളു. പിന്നെയും പത്തു വർഷം കൂടി അദ്ദേഹം ജീവിച്ചിരുന്നു.

സന്ന്യാസിമാർ ആത്മകഥ എഴുതുക സാധാരണ സംഭവമല്ല. എന്നാൽ ഹിമഗിരിവാസികളായിരുന്ന ശ്രീ തപോവനസ്വാമികൾ ''ഈശ്വരദർശന''മെന്ന പേരിൽ സംസ്കൃതഭാഷയിലും ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികൾ ''ഈശ്വരകാരുണ്യ''മെന്ന പേരിൽ മലയാളത്തിലും എഴുതിയ ആത്മകഥകൾ വ്യത്യസ്ത രീതിയിൽ പരിഗണിക്കപ്പെടേണ്ടതാണ്. പല ഭക്തജന്മങ്ങളുടെയും പല കാലത്തെ അപേക്ഷയുടെ ഫലമായിട്ടാണ് ആ മഹാത്മാക്കൾ അങ്ങിനെയെഴുതിയത്. ആ ഗ്രന്ഥങ്ങൾ രണ്ടും മുമുക്ഷുക്കളായ സാധകന്മാർ വായിച്ചിരിക്കേണ്ടവയാണ്. ഹിമാലയത്തിൽ ഒരേ കാലത്ത് വിഖ്യാതന്മാരായിത്തീന്ന രണ്ട് യതീശ്വരന്മാരായിരുന്നല്ലോ ശ്രീ തപോവനസ്വാമികളും ശ്രീ പുരുഷോത്തമാനന്ദപുരിസ്വാമികളും. 'ഈശ്വരദർശന'ത്തിൽ തീവ്രമായ വൈരാഗ്യവും കഠിനമായ തപസ്സും പ്രൗഢവും ശാന്തഗംഭീരവുമായ സ്വഭാവവും അഗാധമായ അലൗകിക ജ്ഞാനവുമുള്ള ഒരു പരമഹംസ സന്ന്യാസിയെ അനുവാചകന്മാക്കു കാണാൻ കഴിയുമെ

ങ്കിൽ, 'ഈശ്വരകാരുണ്യ'ത്തിൽ സരളതയും നിഷ്ക്കളങ്കമായ പ്രേമവായ്പും ആർദ്രതയും ജ്ഞാനനിഷ്ഠമെങ്കിലും പരമ ഭക്തിപ്രധാനമായ ജീവിതവും കലരുന്ന തപസ്വിയായ ഒരു പരമഹംസനെയാണ് നമുക്ക് കാണാൻ കഴിയുന്നത്. ഒരു സാധകൻ ഈശ്വരകാരുണ്യം കൊണ്ട് ലക്ഷ്യസ്ഥാനത്തെത്തിച്ചേരുന്നതാണ് ഈശ്വരകാരുണ്യത്തിലെങ്കിൽ പുരുഷപ്രയത്നംകൊണ്ട് ലക്ഷ്യത്തിലെത്തിച്ചേരുന്നതാണ് ഈശ്വരദർശനത്തിൽ ചിത്രീകരിച്ചിരിക്കുന്നത്.

ഈശ്വരനെ ശരണം പ്രാപിക്കുന്ന ഭക്തന്മാരെ അവിടുന്ന് ഒരിക്കലും കൈവിടുകയില്ലെന്നു മാത്രമല്ല സർവ്വവിധ ദുഃഖങ്ങളിൽനിന്നും സമുദ്ധരിച്ച് നിത്യമായ കൈവല്യാനന്ദം കൂടി അവർക്ക് നൽകുമെന്ന് ശ്രീ പുരുഷോത്തമാനന്ദജി ഈശ്വരകാരുണ്യത്തിൽ സ്വജീവിതം വഴി തെളിയിച്ചിട്ടുണ്ട്. മലയാളഭാഷയിൽ രചിച്ച പ്രസ്തുത ഗ്രന്ഥം ശ്രീ നിർവ്വേദാനന്ദപുരിസ്വാമികൾ ഇംഗ്ലീഷിൽ തർജ്ജമചെയ്ത് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

## അദ്ധ്യാത്മപ്രവചനങ്ങൾ

ശ്രീ സ്വാമികൾ എവിടെ വിശ്രമിച്ചാലും ശരി, തന്നെ സമീപിക്കുന്നവർക്ക് ധാർമ്മികവും ആദ്ധ്യാത്മികവുമായ വിഷയങ്ങളെക്കുറിച്ച് ഉപദേശങ്ങൾ നൽകിക്കൊണ്ടിരിക്കും. കേരളത്തിലാണെങ്കിൽ മലയാളഭാഷയിലും കേരളത്തിനു വെളിയിലാണെങ്കിൽ ഇംഗ്ലീഷിലുമാണ് അദ്ദേഹം പ്രഭാഷണം നടത്തിയിരുന്നത്. ആ പ്രഭാഷണങ്ങളെല്ലാം സംഗ്രഹിച്ചിരുന്നെങ്കിൽ അനേകം അദ്ധ്യാത്മികവും ധാർമ്മികവുമായ ഗ്രന്ഥങ്ങൾ രൂപീകരിക്കുവാൻ സാധിക്കുമായിരുന്നു. പക്ഷെ അതിന് ആരും ഒരുങ്ങിയില്ല. എന്നാൽ ചില ഭക്തന്മാരുടെ പരിശ്രമഫലമായി

"Spiritual talks", "A peep into Githa" എന്നും രണ്ടു പുസ്തകങ്ങൾ അദ്ദേഹത്തിന്റെ പ്രഭാഷണങ്ങളിൽ നിന്നു ശേഖരിച്ച് ഇംഗ്ലീഷിൽ പ്രസിദ്ധപ്പെടുത്താൻ കഴിഞ്ഞിട്ടുണ്ട്. അതിൽ Spiritual talks-ന്റെ മലയാള വിവർത്തനമാണ് കേരളീയരായ മഹാജനങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുവാൻ പോകുന്ന ഈ ''അദ്ധ്യാത്മപ്രവചനങ്ങൾ''. ആയിരത്തിത്തൊള്ളായിരത്തി അൻപത്തിനാലിൽ ശ്രീ സ്വാമിജി പ്രയാഗയിലുള്ള ശ്രീ എസ്. എൻ. കാക്കറുടെ ഭവനത്തിൽ വിശ്രമിച്ചിരുന്നു. അപ്പോൾ അദ്ദേഹത്തെ ദർശിക്കാനും സൽസംഗത്തിനും വേണ്ടി അവിടെ കൂടിയിരുന്ന ജനങ്ങൾക്കു നൽകിയ ഉപദേശങ്ങളുടെ സംഗ്രഹമാണ് ഈ ഗ്രന്ഥം.

പത്ത് അദ്ധ്യായങ്ങളും ശ്രീ ബ്രഹ്മാനന്ദസ്വാമികളെക്കുറിച്ചുള്ള സ്മരണകളും ഉൾക്കൊള്ളുന്ന വിശിഷ്ടമായ ഒരു ഗ്രന്ഥമാണിത്. ഒന്നാമദ്ധ്യായത്തിൽ 'നാം തേടുന്നതെന്ത്? സുഖം' എന്ന വിഷയത്തെക്കുറിച്ച് ചർച്ചചെയ്ത് ലൗകികവിഷയങ്ങളിൽ സുഖം ലേശം പോലുമില്ലെന്നും ശാശ്വതമായ സുഖം ആത്മാവിലാണെന്നും ഉപദേശിച്ചിരിക്കുകയാണ്.

രണ്ടാമദ്ധ്യായം ''ദുഃഖത്തിന്റെ നിദാനം—അവിദ്യയും മായയും'' ആണെന്നു സ്ഥാപിച്ച് ആ അവിദ്യയും മായയും ഇല്ലാതാക്കി നിത്യസത്യത്തെ കണ്ടെത്താൻ ഉപദേശിക്കുന്നു.

മൂന്നാം അദ്ധ്യായത്തിൽ ''നമ്മുടെ അന്വേഷണങ്ങളുടെ യഥാർത്ഥലക്ഷ്യം — ഈശ്വരൻ അഥവാ ആത്മാവ്'' ആണ് എന്നുപദേശിച്ചിരിക്കുകയാണ്.

നാലാമദ്ധ്യായത്തിൽ ''മനസ്സ്'' എന്ന വിഷയമാണ് നിരൂപണം ചെയ്തിരിക്കുന്നത്. യോഗം വേദാന്തം

ആധുനിക മനശ്ശാസ്ത്രം ഈ വഴിയെ ചിന്തിച്ച് മനസ്സിൻെറ സ്വരൂപം അപഗ്രഥിച്ചുകാണിക്കുകയും അതിനെ ഈശ്വരാഭിമുഖമാക്കിത്തീർക്കണമെന്ന് ഗ്രന്ഥകർത്താവ് നമ്മളോടു ഉപദേശിക്കുകയും ചെയ്യുന്നു.

വിഭിന്ന മാർഗ്ഗങ്ങളാണ് അഞ്ചാമദ്ധ്യായത്തിൽ വിവരിച്ചിരിക്കുന്നതു്. കർമ്മം, ജ്ഞാനം, ഭക്തി ഈ മൂന്നു മോക്ഷസാധനകളെ അതാതിൻെറ മണ്ഡലത്തിൽ നിന്നു കൊണ്ടു് നല്ലതുപോലെ വെളിപ്പെടുത്തിയിട്ടുണ്ടു്. ഇവയിൽ സുഗമവും ആദ്യവസാനം ഹൃദ്യവും സാധാരണക്കാർക്ക് അനുഷ്ഠേയവുമായ സാധനാമാർഗ്ഗം ഭക്തിയോഗമാണെന്ന് ഒടുവിൽ സമർത്ഥിച്ചിരിക്കുന്നു.

ആറാം അദ്ധ്യായത്തിൽ ''മതം എന്നാലെന്ത്? — സനാതനധർമ്മം'' എന്ന വിഷയം യുക്തിയുക്തമായി നിരൂപണം ചെയ്തിരിക്കുകയാണ്. വിഭിന്ന മതങ്ങൾ ഒരേ ലക്ഷ്യത്തിൽ ചെന്നുചേരാനുള്ള മാർഗ്ഗങ്ങളാണെന്ന് ഇതിൽ സ്വാമിജി സയുക്തികം സമർത്ഥിച്ചിട്ടുണ്ടു്.

വിവേകവിചാരങ്ങളിലൂടെ ''അഭിലാഷ തീവ്രത' എന്ന വിഷയം ഏഴാമദ്ധ്യായത്തിൽ ചർച്ചചെയ്തിരിക്കുകയാണ്. ഒരു സാധകൻ അവശ്യം അറിഞ്ഞിരിക്കേണ്ടതായ മിക്ക വിഷയങ്ങളും ഈ അദ്ധ്യായത്തിൽ സ്വാമിജി ഉൾക്കൊള്ളിച്ചിട്ടുണ്ടു്.

എട്ടാമദ്ധ്യായത്തിലെ വിഷയം ''സാധന''യാണ്. കേവലം മതഗ്രന്ഥങ്ങൾ പരിശീലിച്ച് പാണ്ഡിത്യം സമ്പാദിച്ചതുകൊണ്ടു് ഈശ്വരസാക്ഷാത്ക്കാരം സിദ്ധിക്കുകയില്ലെന്നും ഭക്തി മുതലായ സാധനകളനുഷ്ഠിച്ച് ജീ

വിതം ശുദ്ധമാക്കിയെങ്കിലേ അതു സിദ്ധിക്കുകയുള്ളുവെന്നും ഇതിൽ അദ്ദേഹം ഉറപ്പിച്ചു പറയുന്നുണ്ട്.

ഒൻപതാമദ്ധ്യായത്തിൽ ''സഗുണ നിർഗ്ഗുണോപാസന''കളാണ് ഉപദേശിക്കപ്പെട്ടിട്ടുള്ളത്. സഗുണോപാസനയെ അഹിന്ദുക്കളും ഹിന്ദുമതത്തിൽത്തന്നെയുള്ള ചില നവീനമതക്കാരും എതിർക്കുന്നുണ്ടല്ലോ. അങ്ങനെയുള്ളവരെപ്പോലും സഗുണ സാകാരോപാസനകളിലേക്ക് ആകർഷിക്കത്തക്കവിധം ലളിതമെങ്കിലും തത്വജ്ഞാനപൂർണ്ണമായ വിധം സഗുണോപാസനയുടെ ആവശ്യകത ഈ അദ്ധ്യായത്തിൽ അദ്ദേഹം പ്രപഞ്ചനം ചെയ്തിരിക്കുന്നു.

പത്താമദ്ധ്യായത്തിലെ വിഷയം സദ്ഗുരുവാണ്. ഗുരുവിന്റെ ആവശ്യകത, ഗുരുവിന്റെ ലക്ഷണം, സദ്ഗുരുമാഹാത്മ്യം മുതലായ വിവിധ വിഷയങ്ങളെ ഈ അദ്ധ്യായത്തിൽ പ്രതിപാദിക്കുന്നുണ്ട്. ഇങ്ങനെ നോക്കുമ്പോൾ ഈ പത്ത് അദ്ധ്യായങ്ങളിലായി വേദപുരാണേതിഹാസങ്ങളുടെ സാരമെല്ലാം സംഗ്രഹിച്ച് ജിജ്ഞാസുക്കൾക്ക് എളുപ്പം മനസ്സിലാകത്തക്കവണ്ണം നവീനവും ചമൽക്കാരജനകവുമായ ശൈലിയിൽ ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികൾ ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിരിക്കുകയാണെന്ന് മനസ്സിലാകും. ശ്രീമദ് വാസിഷ്ഠത്തിൽ വസിഷ്ഠമഹർഷിയുടെയും ശ്രീമദ് ഭാഗവതത്തിൽ ശ്രീകൃഷ്ണഭഗവാന്റേയും ത്രിപുരാരഹസ്യത്തിൽ ദത്താത്രേയമഹർഷിയുടേയും ഇന്ദ്രിയാതീതമായ ആദ്ധ്യാത്മികാനുഭൂതി പ്രതിബിംബിക്കുന്നതുപോലെ ഈ അദ്ധ്യാത്മപ്രവചനങ്ങളിൽ ആദ്യാവസാനം ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികളുടെ അലോകസാധാരണവും അനിർവചനീയവുമായ ഈശ്വര സാക്ഷാൽക്കാരത്തിന്റെ തിളക്കം

അനുവാചകന്മാരുടെ ഹൃദയത്തിൽ പ്രസരിക്കുമെന്നു് നി സ്സംശയം പറയുവാൻ കഴിയും.

ഈ ഒരു ഗ്രന്ഥത്തിന്റെ പരിശീലനംകൊണ്ടു തന്നെ ബുദ്ധിയും ശ്രദ്ധയുമുള്ള ഒരു മനുഷ്യനു് ലൗകികജീവിതത്തിൽ ധർമ്മനിഷ്ഠയും ആദ്ധ്യാത്മികജീവിതത്തിൽ ബ്രഹ്മനിഷ്ഠയും കൈവരിക്കാൻ കഴിയും. ശ്രീ സ്വാമികളുടെ അദ്ധ്യാത്മിക പ്രവചനങ്ങൾ വായിക്കുമ്പോൾ ശ്രീ രാമകൃഷ്ണവചനാമൃതവും ശ്രീ വിവേകാനന്ദസ്വാമികളുടെ പ്രഭാഷണങ്ങളുമാണു് ഓർമ്മയിൽ വരുന്നതു്. അവ രണ്ടിന്റേയും ഛായകൾ ഈ പ്രഭാഷണങ്ങളിൽ നല്ലതുപോലെ നിഴലിക്കുന്നുണ്ടു്. അതാണല്ലോ ആ പരമ്പരയിൽപ്പെട്ട ഒരു മഹാത്മാവിൽനിന്നും വരേണ്ടതും.

ഈ ഗ്രന്ഥത്തിന്റെ ഒടുവിൽ തന്റെ സദ്ഗുരുവായ ശ്രീ ബ്രഹ്മാനന്ദസ്വാമികളെക്കുറിച്ചുള്ള സ്മരണകളാണു് ചേർത്തിരിക്കുന്നതു്.

''യസ്യദേവേ പരാ ഭക്തിഃ
യഥാ ദേവേ തഥാ ഗുരൗ
തസ്യൈതേ കഥിതാഹ്യർത്ഥാഃ
പ്രകാശന്തേ മഹാത്മനഃ''

എന്ന ഉപനിഷന്മന്ത്രത്തിന്റെ ദൃഷ്ടാന്തമായിരുന്ന ശ്രീ പുരുഷോത്തമാനന്ദസ്വാമികളുടെ ജീവിതമെന്നു് ഈ സ്മരണകൾ വ്യക്തമാക്കുന്നുണ്ടു് — ആർക്കാണോ ഈശ്വരനിൽ പരമപ്രേമരൂപമായ ഭക്തിയുള്ളതു് അതേ വിധത്തിലുള്ള ഭക്തി ആർക്കാണോ തന്റെ ഗുരുവിന്റെ നേരെയുള്ളതു് അങ്ങനെയുള്ള ശിഷ്യന്മാരിൽ മാത്രമേ മഹാത്മാക്കളായ ഗുരുക്കന്മാരുടെ ഉപദേശങ്ങൾ ഫലിക്കുകയുള്ളു — എന്നാണു് ഈ ഉപനിഷന്മന്ത്രത്തിന്റെ സാരം. ഈശ്വരനെ

ഗുരുരൂപത്തിൽ ദർശിക്കുകയും ഭജിക്കുകയും ചെയ്ത ശ്രീ സ്വാമികാംക്ക് തൻെറ 'ചോദക'ഗുരുവായ നിർമ്മലാനന്ദസ്വാമികളുടെ നേരെയും ദീക്ഷാഗുരുവായ ശ്രീ ബ്രഹ്മാനന്ദസ്വാമികളുടെ നേരെയും ഏതു വിധത്തിലുള്ള മനോഭാവമാണുണ്ടായിരുന്നതെന്നു് ഈ സ്മരണകാം വായിക്കുമ്പോഴേ മനസ്സിലാകുകയുള്ളു. ഇന്നത്തെ കാലത്തു് ലൗകിക വിദ്യാഭ്യാസംപോലെ തന്നെ ആദ്ധ്യാത്മികവിദ്യാഭ്യാസം നേടിയ സന്ന്യാസികാം പോലും ലൗകികമായി അല്പം ഉന്നതനിലയിലെത്തിയാൽ മഹാത്മാക്കളായ തങ്ങളുടെ അദ്ധ്യാത്മഗുരുക്കന്മാരെ സ്മരിക്കുന്നതുപോലും തങ്ങളുടെ അദ്വൈതനിഷ്ഠയ്ക്കു് ഭംഗമാണെന്നു കരുതുന്നില്ലേ എന്നു സംശയിക്കത്തക്ക വിധമാണു് അവരിൽ ചിലരുടെ പെരുമാററം കാണുമ്പോാം തോന്നിപ്പോകുന്നതു്. പക്ഷെ വേദത്തേയും ഗുരുവിനേയും ഈശ്വരനേയും ശരീരം നിലനില്ക്കുന്നിടത്തോളം കാലം ഏതു് ആത്മജ്ഞാനിയായാലും ശരി വന്ദിക്കേണ്ടതാണു് എന്നു് അദ്വൈതസമ്പ്രദായ ഗുരുവായ ശ്രീ ശങ്കരഭഗവത്പാദർ സ്വഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. ആ ഉപദേശം അക്ഷരം പ്രതി അനുഷ്ഠിച്ചുപോന്ന ഒരു പരമഹംസസന്ന്യാസിയായിരുന്നു ശ്രീ പുരുഷോത്തമാനന്ദ സ്വാമികളെന്നു് ഈ സ്മരണകളിൽക്കൂടി നമുക്കു കാണാൻ കഴിയും. ഗുരുസ്മരണരൂപമായ ഈ ഭാഗത്തെക്കുറിച്ചു് എത്ര വിവരിച്ചാലും അതിലെ ആശയങ്ങാം വ്യക്തമാവുകയില്ല. വായിച്ചു തന്നെ അറിയേണ്ട ഒന്നാണതു്.

### മലയാളവിവർത്തനം

ഇംഗ്ലീഷിൽ രചിച്ച ഈ ഗ്രന്ഥം അതിൻെറ ആശയത്തിനും ഓജസ്സിനും കോട്ടം കൂടാതെ മലയാളത്തിലേക്കു് വിവർത്തനം ചെയ്ത മഹാശയനെക്കുറിച്ചു് കൂടി ഇനിയും

രണ്ടു വാക്കു് രേഖപ്പെടുത്തുകയാണു്. പല ആദ്ധ്യാത്മിക ഗ്രന്ഥങ്ങളും ഉപന്യാസങ്ങളും ഇംഗ്ലീഷിൽനിന്നു് മലയാളത്തിലേക്കു് വിവർത്തനംചെയ്തു് ആ കലയിൽ അസാധാരണമായ പ്രാവീണ്യം പ്രദർശിപ്പിച്ചിട്ടുള്ള ശ്രീ. സി. ജി. നാരായണപിള്ളയാണു് ഈ ഗ്രന്ഥവും മലയാളത്തിലേക്കു് തർജ്ജമചെയ്തതു്. പല ഹൈസ്കൂളുകളിലും അദ്ധ്യാപകനായും ഹെഡ്മാസ്റ്ററായും സേവനം നടത്തിയിട്ടുള്ള ശ്രീ. സി. ജി. കോളേജിൽ പഠിക്കുന്ന കാലത്തു തന്നെ ശ്രീരാമകൃഷ്ണദേവന്റെ ഉപദേശങ്ങളും ശ്രീ വിവേകാനന്ദ സ്വാമികളുടെ പ്രസംഗങ്ങളും നല്ലതുപോലെ പഠിച്ചു് അദ്ധ്യാത്മമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന ഒരു ത്യാഗശാലിയാണു്. ശ്രീരാമകൃഷ്ണ പരമ്പരയിൽനിന്നു് മന്ത്രദീക്ഷ ലഭിച്ച അദ്ദേഹം ഉദ്യോഗത്തിൽനിന്നു വിരമിച്ചതിനുശേഷം എപ്പോഴും സാധനാനിരതനായി കഴിഞ്ഞുകൂടുകയാണു്. ശ്രീ വിവേകാനന്ദ സാഹിത്യസർവ്വസ്വം മലയാളത്തിലേക്കു് വിവർത്തനം ചെയ്തതിൽ ശ്രീ സി. ജി. നാരായണപിള്ളക്കു് മുഖ്യമായ ഒരു പങ്കുണ്ടായിരുന്നു. അദ്ദേഹം രണ്ടു മാസത്തിനുമുമ്പു് ഒരു മാസം എന്റെ കൂടെ വാഴൂർ ആശ്രമത്തിൽ താമസിക്കുകയുണ്ടായി. അക്കാലത്തു് ശ്രീ സദാശിവാനന്ദസ്വാമികളുടെ അഭിലാഷവും എന്റെ അഭിപ്രായവും അനുസരിച്ചാണു് ശ്രീ സി. ജി. Spiritual talks 'അദ്ധ്യാത്മപ്രവചനം' എന്ന പേരിൽ വിവർത്തനം ചെയ്തതു്. മൂലത്തിലെ ആശയങ്ങൾക്കു് അനുരൂപമായ ഓജസ്സുററ ഭാഷയിലാണു് ശ്രീ സി. ജി. തർജ്ജമ ചെയ്തിരിക്കുന്നതെന്നു് മൂലവും തർജ്ജമയും കൂടി വായിച്ചു നോക്കിയ രണ്ടു പ്രൊഫസറന്മാർ എന്നോടു പറയുകയുണ്ടായി. എന്നാൽ വിവർത്തനത്തിലെ ഭാഷ കുറച്ചു പ്രൗഢമായിപ്പോയിയെന്നു് അവരിൽ ഒരാൾ അഭിപ്രായപ്പെട്ടു. മൂലത്തിലെ ആശയങ്ങളുടെ ഓജസ്സും തേജസ്സും അതേ വിധം മല

യാളത്തിൽ പ്രകടിപ്പിക്കണമെങ്കിൽ ഭാഷക്കു് അല്പം പ്രൗഢതകൂടി വേണ്ടിവരും. ആ നിലയിൽ സി. ജി. യുടെ വിവർത്തനം ഏററവും ഭംഗിയായിട്ടുണ്ടെന്നാണു് എനിക്കു പറയുവാനുള്ളതു്.

ഈ ഗ്രന്ഥം മലയാളത്തിൽ വിവർത്തനംചെയ്തു് ജനസാമാന്യത്തിനിടയിൽ പ്രചരിപ്പിക്കണമെന്നുള്ള തീവ്രമായ അഭിലാഷത്തോടുകൂടി മുന്നോട്ടു വന്നതു് ശ്രീ സദാശിവാനന്ദപുരിസ്വാമികളാണു്. അദ്ദേഹം ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികളുടെ സവിശേഷമായ വാത്സല്യത്തിനും നിസ്സീമമായ അനുഗ്രഹത്തിനും പാത്രീഭൂതനായ അവിടത്തെ ഒരു സന്ന്യാസിശിഷ്യനാണു്.

തൃശ്ശൂർ ഡിസ്ട്രിക്റ്റിലുള്ള ഓങ്കാരാശ്രമത്തിൻെറ ഇന്നത്തെ അദ്ധ്യക്ഷനും അദ്ദേഹമാണു്. ദേശമംഗലത്തുള്ള ഓങ്കാരാശ്രമത്തിൻെറ സ്ഥാപകനും ആദ്യപ്രവർത്തകനും ശ്രീ സാംബാനന്ദസ്വാമികളാണെന്നു് നേരത്തെ പ്രസ്താവിച്ചിട്ടുണ്ടു്. അദ്ദേഹം 1960 മെയ് 20-ാംനു- ഇഹലോകവാസം വെടിഞ്ഞപ്പോൾ ആ ആശ്രമത്തിൻെറ കാര്യം നോക്കാൻ ശ്രീ സദാശിവാനന്ദസ്വാമികളെയാണു് ശ്രീ പുരുഷോത്തമാനന്ദ സ്വാമികൾ നിയോഗിച്ചതു്. ഗുരുവിൻെറ സമാധിക്കു ശേഷം വീരേശൻ എന്ന പേരിൽ അന്നു അറിയപ്പെട്ടിരുന്ന ബ്രഹ്മചാരിയും പിന്നീടു് പ്രകാശാനന്ദസ്വാമികളെന്ന പേരിൽ ഒററപ്പാലം ശ്രീരാമകൃഷ്ണാശ്രമാദ്ധ്യക്ഷൻ ശ്രീ വിശദാനന്ദസ്വാമികളിൽനിന്നു് സന്ന്യാസം സ്വീകരിച്ചു് ഓങ്കാരാശ്രമത്തിൽ വന്നു താമസമായി. അവരുടെ രണ്ടുപേരുടേയും പരിശ്രമഫലമായി ആശ്രമത്തിനു വളരെ പുരോഗതി ഉണ്ടായിട്ടുണ്ടു്. ഇന്നു് ശ്രീ പ്രകാശാനന്ദസ്വാമികൾ തിരുവല്ലായിലുള്ള ഗുരു

നാഥൻെറ ജന്മസ്ഥലത്തു് ഒരു സ്മാരകം സ്ഥാപിച്ചു് പുഷ്ടിപ്പെടുത്താൻ യത്നിക്കുകയാണു്. പ്രയത്നശാലിയായ ആ കർമ്മയോഗിയുടെ പരിശ്രമം സഫലമായിത്തീരുമെന്നു് പ്രതീക്ഷിക്കാം.

ഗുരുവിൻെറ പേരിൽ ശിഷ്യന്മാർ വലിയ കെട്ടിടങ്ങളോ വിദ്യാലയങ്ങളോ ആതുരാലയങ്ങളോ സ്ഥാപിക്കുന്നതുകൊണ്ടു മാത്രം തൃപ്തരാകുവാൻ പാടില്ല. ഗുരുവിൻെറ ഉപദേശങ്ങളും അദ്ദേഹമെഴുതിയിട്ടുള്ള ഗ്രന്ഥങ്ങളും അദ്ദേഹം നടപ്പിൽ വരുത്തിയ സാധനാമാർഗ്ഗങ്ങളും കൂടി ജനങ്ങളുടെയിടയിൽ പ്രചരിപ്പിക്കുകയാണു് ഉത്തമന്മാരായ ശിഷ്യന്മാരുടെ കർത്തവ്യം. അങ്ങനെ വേണം ഗുരുഭക്തി പ്രകടിപ്പിക്കുവാനും. ആ നിലയിൽ മഹാത്മാവായ ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികളുടെ അദ്ധ്യാത്മ പ്രവചനങ്ങൾ മലയാളികളുടെയിടയിൽ പ്രചരിപ്പിക്കുവാൻ തുനിഞ്ഞ ശ്രീ സദാശിവാനന്ദസ്വാമികളുടെ പ്രവർത്തനം എല്ലാ വിധത്തിലും സമുചിതവും സ്വാഗതാർഹവുമാണു്.

നമ്മുടെ കേരളത്തിൽ ജനിച്ചു് ചെറുപ്പം മുതൽ തന്നെ വിരക്തിയും ഈശ്വരപ്രേമവും വളർത്തി തീവ്രമായ സാധനകൾ വഴി ആത്മസാക്ഷാത്കാരം സിദ്ധിച്ചു് പൂജ്യനായ അദ്ധ്യാത്മ ഗുരുവെന്ന നിലയിൽ അനേകായിരം ജനങ്ങളുടെ ഹൃദയങ്ങളിൽ ശാന്തിരസം ചൊരിഞ്ഞുകൊണ്ടിരുന്ന ശ്രീ പുരുഷോത്തമാനന്ദപുരി സ്വാമികളുടെ ആദ്ധ്യാത്മിക പ്രഭാഷണങ്ങൾ സംഗ്രഥനം ചെയ്യപ്പെട്ടുത്ത ഈ ഗ്രന്ഥരത്നം കൈരളിക്കു ലഭിച്ച അതിദുർല്ലഭവും അമൂല്യവുമായ ഒരു കണ്ഠാഭരണമാണു്. വൈശിഷ്ട്യമേറിയ ഈ ഗ്രന്ഥതല്ലജം കേരളത്തിലെ സുജനങ്ങളുടെ മുമ്പിൽ സന്തോഷത്തോടുകൂടി ഞാനിതാ സമർപ്പിക്കുന്നു.

ഈ ഗ്രന്ഥത്തിനു പ്രചുരമായ പ്രചാരം സിദ്ധിക്കുവാൻ ജനതാരൂപത്തിൽ പ്രകാശിക്കുന്ന ജ്ഞാനസ്വരൂപനായ നാരായണൻ അനുഗ്രഹിക്കട്ടെ.

തീർത്ഥപാദാശ്രമം,
തീർത്ഥപാദപുരം P. O.
വാഴൂർ, കോട്ടയം
22—1—1975

എന്നു്,
**വിദ്യാനന്ദതീർത്ഥപാദസ്വാമി**
(ഒപ്പ്)





# മുഖവുര

'വസിഷ്ഠഗുഹയിലെ ഗുരുദേവൻ' എന്നു് ജനതാമദ്ധ്യത്തിൽ അറിയപ്പെട്ടിരുന്ന പൂജ്യശ്രീ ഗുരുദേവൻ സ്വാമി പുരുഷോത്തമാനന്ദജി മഹാരാജ്, ചുററുപാടും അദ്ധ്യാത്മ പ്രഭാകിരണങ്ങൾ വിതറിക്കൊണ്ടിരുന്ന ഒരു അദ്ധ്യാത്മ സൂര്യനായിരുന്നു. വസിഷ്ഠഗുഹയിൽ നിന്നു് പ്രസരിച്ച ആദ്ധ്യാത്മികസൗരഭ്യം ആ ആശ്രമത്തെ, ആദ്ധ്യാത്മികപഠനങ്ങൾക്കും കർമ്മം ഉപാസന എന്നീ മാർഗ്ഗങ്ങളിലൂടെ ഈശ്വരസാക്ഷാൽകാരം നേടുന്നതിനും പററിയ ഒരു കേന്ദ്രമാക്കിതീർത്തു. ഭാരതത്തിലെ പുരാതനപുണ്യഷി കളുടേതായി, നമ്മുടെ മതഗ്രന്ഥങ്ങളിൽ വർണ്ണിച്ചിട്ടുള്ള ആശ്രമങ്ങളുടെ ഒരു സാക്ഷാൽ രൂപം ഇക്കാലത്തുപോലും അരുളുന്നുണ്ടു് വസിഷ്ഠഗുഹ. ഭഗീരഥി ആശ്രമപാദങ്ങളെ തഴുകിക്കൊണ്ടു് ഉദാരമായ താരുണ്യവായ്പ്പോടെ പ്രവഹിക്കുന്നു. പുണ്യഷി വസിഷ്ഠൻെറ അനുഗ്രഹാശിസ്സുകൾ മൂദ്ധാവിലാന്നു്, അതു് ഇന്ത്യയുടെ ഉത്തരസമതലത്തിൻെറ കവാടത്തിൽ പ്രവേശിക്കുന്നു. ഇന്നു് ഒരു ഗുഹയുടെ ആകൃതിയിൽ തന്നെ വത്തിക്കുന്ന വസിഷ്ഠഗുഹ, എയർ കൺഡീഷൻചെയ്ത ആധുനികമന്ദിരങ്ങളെ വെല്ലുന്ന നവോന്മേഷത്തിനു പുറമെ, ഏതു സന്ദർശകനും ആത്മീയാനുഷ്ഠാനങ്ങൾക്കു് പററിയ ശരിയായ അന്തരീക്ഷം കൂടി പ്രദാനം ചെയ്യുന്നു.

ഗംഗാനദിയുടെ തീരത്തു സ്ഥിതിചെയ്യുന്ന ആശ്രമപ്രദേശം മൂന്നു വശങ്ങളിൽ ആ പുണ്യസരിത്തിനാൽ വല

യിതമാണ്. ഹൃഷീകേശ്_ബദരീനാഥ ഹൈവേയാകുന്ന, മോട്ടോർവാഹന ഗതാഗതയോഗ്യമായ റോഡിലെ 14-ാം മൈലിൽനിന്നു മൂന്നൂറോളം അടി കീഴ്പോട്ടിറങ്ങി വേണം ആശ്രമപ്രാന്തത്തിലെത്താൻ. മണൽത്തറയിലെ കൃഷിത്തോട്ടങ്ങൾ, കുന്നിൻചരുവിലെ ഉന്നതവൃക്ഷങ്ങൾ, അലഞ്ഞുനടക്കുന്ന പശുവൃന്ദം, നദീതരംഗങ്ങളുടെ സംഗീതരവം ഇവയെല്ലാം ഒരു യഥാർത്ഥ ഋഷി ആശ്രമത്തിന്റെ അന്തരീക്ഷം ഉളവാക്കുന്നു. ആശ്രമപരിസരങ്ങൾ താനെ പ്രപഞ്ചതാദാത്മ്യ ഫലരൂപമായ ആദ്ധ്യാത്മികത ഒരുവനിൽ സംക്രമിപ്പിക്കാനും ആധുനികയുഗത്തിലെ ഭൗതികതയേക്കാൾ പ്രാധാന്യമുള്ള ഒരു വസ്തുവിൽ മനസ്സിനെ കേന്ദ്രീകരിക്കാനുള്ള അഭിലാഷം ജനിപ്പിക്കാനും പര്യാപ്തമാണ്. വസിഷ്ഠഗുഹ ആശ്രമത്തിനു് ഒരു പുതുജീവൻ പ്രദാനം ചെയ്തതു് പുരുഷോത്തമാനന്ദജി മഹാരാജാണ്. സ്വന്തഗുരു ശ്രീ ബ്രഹ്മാനന്ദജി മഹാരാജിന്റെ ഉപദേശങ്ങൾക്കനുസരിച്ച്, പ്രസ്തുത ആശ്രമം കേന്ദ്രമാക്കി അദ്ദേഹം തന്റെ ആദ്ധ്യാത്മികപ്രവർത്തനങ്ങൾ നടത്തിവന്നു.

ശ്രീ പുരുഷോത്തമാനന്ദജി 1879 നവമ്പർ 23-ാം തീയതി പഴയ തിരുവിതാംകൂർ സംസ്ഥാനത്തു്, തിരുവല്ലായിൽ ഒരു നായർകുടുംബത്തിൽ ജനിച്ചു. അദ്ദേഹത്തിന്റെ അച്ഛനമ്മമാർ ശ്രീ നാരായണൻനായരും ശ്രീമതി പാർവ്വതിഅമ്മയും ആയിരുന്നു. വീട്ടിൽ അദ്ദേഹത്തെ നീലകണ്ഠൻ എന്നു വിളിച്ചുവന്നു. തുടരെയുള്ള രോഗാവസ്ഥ കാരണം കോളേജിലെ ഉന്നതവിദ്യാഭ്യാസം അദ്ദേഹത്തിനു സാദ്ധ്യമായില്ല. എന്നാൽ സംസ്കൃതത്തിലും ഇംഗ്ലീഷിലും പാണ്ഡിത്യം സമ്പാദിച്ചു. സ്വാമിജിയുടെ ജീവിതത്തിലെ ആദ്യകാലങ്ങളിലെ ഏറിയ പങ്കും ഭാഗവതം, ഉപനിഷത്തുകൾ, ഗീത ആദിയായ ആദ്ധ്യാത്മിക

ഗ്രന്ഥങ്ങളുടെ പഠനം, സാധന ഭജനാനുഷ്ഠാനങ്ങൾ, ചില ആശ്രമങ്ങളുടെ നിർമ്മാണം എന്നീ വക കാര്യങ്ങളിൽ വിനിയോഗിക്കപ്പെട്ടു. അനന്തരം അദ്ദേഹം ഇന്ത്യയിലെ പുണ്യസ്ഥലങ്ങൾ സന്ദർശിക്കുകയും ഒടുവിൽ വസിഷ്ഠ ഗുഹയെ തന്റെ പ്രവർത്തനകേന്ദ്രമാക്കി കൊണ്ട് അവിടെ താമസമുറപ്പിക്കുകയും അവിടം ആദ്ധ്യാത്മികപഠനങ്ങൾക്കും ഈശ്വരസാക്ഷാൽക്കാരത്തിനും പററിയ ഒരു സങ്കേതമായി രൂപാന്തരപ്പെടുത്തുകയുംചെയ്തു. ചെറുപ്പം മുതൽക്കേ ശ്രീ രാമകൃഷ്ണ പരമഹംസനിൽ അദ്ദേഹത്തിന് അഗാധ ഭക്തിയുണ്ടായിരുന്നു. അദ്ദേഹത്തിനു സ്വാമി ശിവാനന്ദജി (മഹാപുരുഷ മഹാരാജ്) യുമായി സമ്പർക്കമുണ്ടാവുകയും അദ്ദേഹം സ്വാമി പുരുഷോത്തമാനന്ദ എന്ന നാമധേയത്തിൽ സന്ന്യാസദീക്ഷ നൽകുകയുംചെയ്തു. തന്റെ ഗുരു അനുശാസിച്ച തരത്തിലുള്ള വേലകളെല്ലാം പൂർത്തിയാക്കിയ ശേഷം അദ്ദേഹം 1961 ഫെബ്രുവരി 13-ാംതീയതി മഹാസമാധി പ്രാപിച്ചു.

തികച്ചും ത്യാഗനിരതമായ ഒരു ജീവിതമായിരുന്നു അദ്ദേഹത്തിന്റേതു്. ജീവിതകാലത്തിന്റെ ഏറിയ ഭാഗവും സ്വശിഷ്യന്മാരെ ആദ്ധ്യാത്മികതയുടെ ഉന്നതമേഖലകളിലേക്കാനയിക്കുന്നതിൽ അദ്ദേഹം വിനിയോഗിച്ചു. അദ്ദേഹവുമായി സമ്പർക്കത്തിലേർപ്പെട്ട ആർക്കും അദ്ദേഹത്തെ വിസ്മരിക്കുക സാദ്ധ്യമല്ല. അദ്ദേഹത്തെ ചൂഴന്നു നിന്ന വശീകരണശക്തി ഏവരേയും തന്റെ വലയത്തിലേക്കാകർഷിച്ചു. തന്നെ അഭയംപ്രാപിച്ച ജനങ്ങളുടെ മേൽ അദ്ദേഹം ചൊരിഞ്ഞ സ്നേഹവാത്സല്യങ്ങളാണ് അദ്ദേഹത്തിന്റെ ഏററവും വലിയ സൽഗുണമായി ആളുകൾ കണക്കാക്കിയിട്ടുള്ളതു്. ഓരോരുത്തരും വിചാരിച്ചു പോന്നു, ഇപ്പോഴും വിശ്വസിക്കുന്നു, സ്വാമിജി മഹാരാ

ജിനു് തന്നോടാണു് ഏററവും സ്നേഹമെന്നു്. യഥാർത്ഥ ത്തിൽ അദ്ദേഹം ഒരു സച്ചിദാനന്ദസാഗരം തന്നെ ആയി രുന്നു. നമ്മുടെ കാലത്തെ ഏററവും മഹാനായ ഈ ഋഷി വര്യനിൽനിന്നു സദാ പ്രവഹിച്ചുകൊണ്ടിരുന്ന ആദ്ധ്യാ ത്മികതയാകുന്ന സുധാസരിത്തിൽനിന്നു് ഏതൊരുവനും തന്റെ പാത്രത്തിന്റെ കോളനുസരിച്ചു് മുക്കിയെടുത്തു കൊണ്ടുപോരാൻ കഴിഞ്ഞിരുന്നു.

സ്വാമി പുരുഷോത്തമാനന്ദജിയുടെ ശിശുസഹജമായ പ്രകൃതം പുതുമയററതായിരുന്നു. ആഴമേറിയ ആദ്ധ്യാത്മി കത, അതിരററ ലാളിത്യം, നിസ്സീമമായ സത്യപ്രതി പത്തി ഇവയൊക്കെ സദാ അദ്ദേഹത്തിന്റെ വ്യക്തിത്വ ത്തിന്റെ പ്രകടമുദ്രകളായിരുന്നെങ്കിലും, ലൗകികമനുഷ്യ ക്കു് അദ്ദേഹത്തെ സമയപാലനത്തിലും ശുചിത്വദീക്ഷയി ലും അസാധാരണ നിഷ്ഠയുള്ള ഒരു മനുഷ്യനായും കാണാൻ കഴിഞ്ഞു. സാധനങ്ങൾ ക്രമത്തിലും ചിട്ടയിലും സൂക്ഷി ക്കുവാൻ അദ്ദേഹം ശ്രദ്ധിച്ചു; മററുള്ളവരെ ആ ശീലം പഠി പ്പിക്കുകയുംചെയ്തു. സ്വാമിജിയുടെ അടുത്തുപോയ ഓരോ ത്തക്കും തോന്നിയിരുന്നു, തന്നെയാണു് അദ്ദേഹം മററെ ല്ലാവരേയുംകാൾ കൂടുതൽ സ്നേഹിക്കുന്നതെന്നു്. ഓരോരു ത്തരുടേയും ജീവിതത്തിലെ സുഖദുഃഖങ്ങളിൽ ഒരുപോലെ സഹാനുഭൂതി കാണിച്ചതായിരിക്കണം ഒരു പക്ഷെ ഇ തിന്റെ കാരണം. അദ്ദേഹത്തിന്റെ പരമാചാര്യനായ ശ്രീ രാമകൃഷ്ണപരമഹംസന്റെ കാര്യത്തിലെന്നതുപോലെ, ശരിക്കും വസിഷ്ഠ ഗുഹയിൽ പുഷ്പം വികസിച്ചുനിന്നു. ''മധുവുണ്ണാൻ കൊതിച്ചുമദിച്ചു് സമീപസ്ഥലങ്ങളും വിദൂര സ്ഥലങ്ങളുമായ സർവ്വ ദിക്കുകളിൽനിന്നും ഭ്രമരങ്ങൾ പറന്നെ ത്തി. സവിതാവിന്റെ കിരണസ്പർശമേററു് ഹൃദയം സ മ്പൂർണ്ണം അനാവൃതമായി (ആദ്ധ്യാത്മികതയാൽ പരിപൂരി

തമായി), പൂർണ്ണവികാസം പ്രാപിച്ചുനിൽക്കുന്ന അംഭോജ പുഷ്പമാകട്ടെ, തത്തുല്യമായ ഉദാരതയോടെ തന്റെ മധു ശേഖരത്തെ നിർലോഭം നൽകി അവയെ (ഭ്രമരങ്ങളെ) തികച്ചും സംതൃപ്തരാക്കുകയും ചെയ്തു.'' ശ്രീ പുരുഷോത്ത മാനന്ദമഹാരാജ് പ്രദാനംചെയ്ത, ഈ നിത്യജീവിതദായ കമായ ആദ്ധ്യാത്മികമകരന്ദം തൽശിഷ്യന്മാർ മുമ്പൊരി ക്കലും ആസ്വദിച്ചിട്ടുള്ള ഒന്നല്ല.

മന്ദമാരുതൻ പുഷ്പത്തിൽനിന്നു പുഷ്പത്തിലേക്കെന്നതു പോലെ, സത്യത്തിൽനിന്നു സത്യത്തിലേക്ക് സഞ്ചരിച്ചു കൊണ്ടിരുന്നു അദ്ദേഹം. ശിഷ്യന്മാരോടും ഭക്തന്മാരോടും സ്നേഹബദ്ധനെങ്കിലും അദ്ദേഹം അധികസമയവും സമാ ധിസ്ഥനായിരുന്നു. തന്റെ ഉന്നതമായ ആത്മീയസാധന കളും തപസ്സുംകൊണ്ട് ഈശ്വരനുമായി ഐകത്വം പ്രാപി ക്കയും ചെയ്തിരുന്നു. വസിഷ്ഠഗുഹയുടെ പവിത്ര പൂഴിക ളിൽ സച്ചിദാനന്ദം മനുഷ്യാകാരം പൂണ്ടു സഞ്ചരിക്കുന്നതു നമുക്കു കാണാൻ കഴിഞ്ഞു. മനുഷ്യർ അധികസമയവും ലൗകിക ഭോഗലാലസരായി കഴിയുന്ന ഈ ഭൗതികയുഗ ത്തിൽ, ലളിതമാർഗ്ഗങ്ങളിലൂടെ സ്വഭക്തന്മാരെ നിത്യ സുഖത്തിന്റേയും സത്യത്തിന്റേയും പന്ഥാവിൽ പ്രിയ മുള്ളവരാക്കി തീർക്കാൻ അദ്ദേഹത്തിനു സാധിച്ചു. അദ്ദേ ഹം പ്രായേണ കുറച്ചേ സംസാരിച്ചിരുന്നുള്ളു. എന്നാൽ വായിൽനിന്നു വീഴുന്ന വാക്കുകളൊക്കെയും വിജ്ഞാന നിർഭരവും ആത്മാർത്ഥതാപൂർണ്ണവുമായിരിക്കും. നമ്മുടെ ശാസ്ത്രഗ്രന്ഥങ്ങളിൽ ചർച്ചാവിഷയമായിട്ടുള്ള, അത്യന്തം സങ്കീർണ്ണവും ഗഹനവുമായ തത്വശാസ്ത്ര പ്രമേയങ്ങൾ വളരെ ലളിതവും സുഗ്രാഹ്യവുമായ സംഭാഷണങ്ങളിലൂടെ വിശദമാക്കപ്പെട്ടിരുന്നു. അദ്ദേഹത്തിന്റെ രീതികൾ, ആദ്ധ്യാത്മിക സാധനകൾ ലളിതവും പ്രയോഗക്ഷമവു മാക്കിതീർത്തു.

ഇംഗ്ലീഷ് ഭാഷാപ്രയോഗത്തിൽ ധാരാവാഹിത്വം, കൃത്യനിഷ്ഠയിലും ശുചിത്വപാലനത്തിലും കർശനമായ നിബ്ബന്ധം ഇവ ഹേതുവായി അദ്ദേഹത്തിനു് 'ഹൃഷീകേശത്തിലെ ഇംഗ്ലീഷ് സിദ്ധൻ' എന്ന പേരും ജനങ്ങളുടെ ഇടയ്ക്കു പ്രചാരത്തിൽ വന്നു. പ്രചരണ വൈമുഖ്യം പുരുഷോത്തമാനന്ദജിയുടെ അപൂർവ്വ ഗുണങ്ങളിൽ ഒന്നായിരുന്നു. അദ്ദേഹത്തിൻെറ ജീവിതരീതി അങ്ങേയററം ആർഭാടരഹിതവും ലളിതവുമായിരുന്നു. എന്നാൽ, ആ അദ്ധ്യാത്മപുഷ്പത്തിൻെറ സൗരഭ്യവും അദ്ദേഹം ഉയർത്തിപ്പിടിച്ച അദ്ധ്യാത്മദീപത്തിൻെറ കിരണങ്ങളും വിദൂരതകളിലും ചെന്നെത്തിയതിനാൽ, അദ്ദേഹത്തിനു ഒളിവിൽ കഴിയാൻ പററിയില്ല. സത്യജിജ്ഞാസുക്കളും ഈശ്വരസാക്ഷാൽകാരകാംക്ഷികളുമായ സാധകഭക്തന്മാരാൽ അദ്ദേഹം സദാ ചൂഴപ്പെട്ടിരുന്നു. അദ്ദേഹത്തിൻെറ പല പ്രഭാഷണങ്ങളും അച്ചടിയിൽ വന്നിട്ടുണ്ടു്. ഇപ്പോഠം ലഭ്യമായ പ്രധാന കൃതികഠം "A peep into the Geetha" (ഗീതയിലേക്കു് ഒരു ഒളിഞ്ഞുനോട്ടം) "Spiritual talks" (ആദ്ധ്യാത്മിക പ്രവചനങ്ങഠം) ഇവയാണു്.

ഈ കൃതി അദ്ദേഹത്തിൻെറ ഭക്തന്മാരുടെ ഉൽക്കടമായ ആവശ്യപ്രകാരം സമാഹരിക്കപ്പെട്ടതാണു്. ഈ ചെറിയ പുസ്തകത്തിൽ ആദ്ധ്യാത്മികതയുടെ അമൂല്യനിധികഠം അദ്ദേഹം കൂട്ടിവെച്ചിട്ടുണ്ടു്. ഓരോ അദ്ധ്യായവും അദ്ദേഹത്തിൻെറ ആയുഷ്ക്കാല തപസ്യയുടേയും അളവററ ഭക്തിയുടേയും അന്തിമമായി ഈശ്വരസാക്ഷാൽക്കാരത്തിൻേറയും പരിണിതഫലമാണു്. സാഗരമഥനത്തിൽ നിന്നുല്പന്നമായ അമൃതകുംഭോപമമാണതു്.

പുരുഷോത്തമാനന്ദ ട്രസ്റ്റിലെ ട്രസ്റ്റികളും മററു ശിഷ്യന്മാരും സാമൂഹ്യനന്മക്കുവേണ്ടി ഈ കൃതി പ്രസിദ്ധീകരിക്കുവാൻ എന്നെ ചുമതലപ്പെടുത്തിയതു് ഞാനൊരു ബഹുമതിയായി കരുതുന്നു. എക്കാലത്തും സവ്വശക്തനും സവ്വവ്യാപിയും സവ്വജ്ഞനുമായ പൂജ്യഗുരുദേവൻ ഭക്തന്മാരുടെ മേൽ സവ്വദാ അനുഗ്രഹാശിസ്സുകരം ചൊരിഞ്ഞുകൊണ്ടിരിക്കട്ടെ എന്നു ഞാൻ നിരന്തരം പ്രാത്ഥിക്കുന്നു.

**ഡാ: ഏ. എൻ. ശ്രീവാസ്തവ**

36 ഗോലഗഞ്ജ്,
ലക്നോ
29—11—1968





# സമർപ്പണം

മാനവദുഃഖസംഹാരിണിയായ പാവനഗംഗയുടെ തീരത്തു്, തീർത്ഥരാജനായ പ്രയാഗയിലുള്ള ശ്രീ. എസ്സ്. എൻ. കാക്കറുടെ കൊട്ടാരസദൃശമായ ഭവനത്തിൽ, 1954-ൽ കുറെ ദിവസം താമസിക്കാൻ എനിക്കു സംഗതിയായി. ഈശ്വരനെപ്പററിയും ആത്മാവിനെപ്പററിയും മററുമുള്ള പ്രശ്നങ്ങളുടെ പരിഹാരാർത്ഥം, ആത്മീയമായ ഉൾക്കാഴ്ച ലഭിക്കാനാഗ്രഹിച്ചു്, ജിജ്ഞാസുക്കളായ കുറെ സ്ത്രീപുരുഷന്മാർ എല്ലാ സായാഹ്നത്തിലും അവിടെ വന്നുകൊണ്ടിരുന്നു. ഈ വക വിഷയങ്ങളെ അധികരിച്ചു് ഞാൻ അവരോടു സംസാരിക്കുക പതിവായി. പ്രഭാഷണത്തെ തുടന്നു് തത്വജ്ഞാനപരമായ പ്രശ്നങ്ങൾ ചർച്ചാവിഷയമാവുകയും അവയ്ക്കുത്തരം നൽകപ്പെടുകയും ഒക്കെയും മുടങ്ങാതെ രേഖപ്പെടുത്തുകയും ചെയ്തുപോന്നു. ഈ 'നോട്ടുകൾ' ഭക്തജനങ്ങൾക്കു് അത്യന്തം പ്രയോജനകരമായിരിക്കുമെന്നു് അനുവാചകരിൽ ചിലർ വിശ്വസിച്ചു. അതിനാൽ, തിരഞ്ഞെടുത്ത നോട്ടുകൾ, തെററുകൾ ഒഴിവാക്കി സമാഹരിച്ചു് ഇങ്ങനെ പുസ്തകരൂപത്തിൽ അവതരിപ്പിക്കുന്നതാകുന്നു.

എൻെറ അഭിവന്ദ്യസദ്ഗുരു, രാമകൃഷ്ണമിഷ്യൻ പ്രഥമാദ്ധ്യക്ഷൻ ശ്രീ മഹാരാജ്ജിയോടു് എനിക്കുള്ള ഭക്ത്യാദരങ്ങളുടെ സൂചകമായി പുസ്തകം അദ്ദേഹത്തിൻെറ പാദങ്ങളിൽ സമർപ്പിക്കുന്നു.

അദ്ദേഹവുമായി എനിക്കുണ്ടായ, ഹ്രസ്വമെങ്കിലും അർത്ഥപൂർണ്ണമായ സംസർഗ്ഗത്തെക്കുറിച്ചുള്ള സ്മരണകൾ കൂടി ഒരു പ്രത്യേക അദ്ധ്യായമായി ഇതോടു ചേർത്തിരിക്കുന്നു.

വസിഷ്ഠഗുഹ,
ഋഷീകേശം

**പുരുഷോത്തമാനന്ദ**



അദ്ധ്യായം 1

## നാം തേടുന്നതെന്ത്? സുഖം

എല്ലാവരും എല്ലാപ്പോഴും എന്തെങ്കിലും ആവശ്യമുള്ള വരാണ്. പലരുടേയും ആവശ്യങ്ങൾ പലതായിരിക്കും; അവ പണം, സന്താനം ഇത്യാദി മൂർത്ത വസ്തുക്കളോ അല്ലെങ്കിൽ യശസ്സ്, അധികാരം മുതലായ അമൂർത്ത വസ്തുക്കളോ ആവാം. അന്വേഷണവിഷയങ്ങൾ അനന്തവും വിവിധവുമാണെങ്കിലും എല്ലാവരുടേയും കാതലായ ലക്ഷ്യം ഒന്നു തന്നെ — സുഖം. വ്യത്യസ്ഥതയില്ലാതെ സകല ജനങ്ങളും അറിഞ്ഞോ അറിയാതെയോ സുഖം തേടുന്നു. ഏററവും മഹത്തുക്കളായ രാജ്യതന്ത്രജ്ഞർ, ശാസ്ത്രകാരന്മാർ, വാണിജ്യവ്യവസായ പ്രമാണികൾ, കലാകാരന്മാർ എന്നിവവരെല്ലാം തങ്ങളുടെ വിവിധ പ്രവർത്തനങ്ങളിലൂടെ യഥാർത്ഥത്തിൽ സുഖത്തെയാണന്വേഷിക്കുന്നത് — ചോദിച്ചാൽ അവരതു നിഷേധിക്കുമെങ്കിലും. മനുഷ്യന് ഓരോരോ ആഗ്രഹങ്ങൾ നിറവേറുമ്പോഴുളവാകുന്ന നാനാവിധ സംതൃപ്തികൾ സുഖസമ്പാദനത്തിനുള്ള മാർഗ്ഗങ്ങൾ മാത്രമാകുന്നു. എന്നാൽ ഈദൃശസുഖം താൽക്കാലികവും അപൂർണ്ണവുമത്രെ. നാം തേടിക്കൊണ്ടിരിക്കുന്നതു് കലർപ്പില്ലാത്ത ശാശ്വതസുഖമാണ്.

നാം സദാ സുഖത്തെ അനുധാവനം ചെയ്യുന്നെങ്കിലും ഒരിക്കലും നമുക്കതു പിടികിട്ടാത്തതെന്തുകൊണ്ട്? നമ്മുടെ അന്വേഷണം തെററായ വഴിക്കായതുകൊണ്ടു തന്നെ.

ഒരു തീർത്ഥാടകൻ ഹരിദ്വാരത്തിൽ നിന്നു് ബദരീനാഥ ത്തിലേക്കു് പോകാനാഗ്രഹിക്കുന്നുവെന്നു വിചാരിക്കുക. അയാഠം അവിടെനിന്നു തെക്കോട്ടു യാത്രചെയ്താൽ ഉദ്ദിഷ്ട സ്ഥലത്തു ചെന്നെത്താനൊക്കുമോ? തെക്കുദിക്കിലേക്കു് അയാഠം എത്ര ദൂരം സഞ്ചരിക്കുന്നുവോ അത്രകണ്ടു് ലക്ഷ്യ ത്തിൽനിന്നകലുകയേ ഉള്ളു. തൻെറ തെറ്റു മനസ്സിലാക്കി സഞ്ചാരഗതി വടക്കോട്ടാക്കുന്ന നിമിഷം മുതൽ അയാഠം ലക്ഷ്യാഭിമുഖമായി നീങ്ങിത്തുടങ്ങുന്നു. നാം അന്വേഷി ക്കുന്ന സുഖം നമ്മുടെ ഉള്ളിലാണിരിക്കുന്നതു്. ആനന്ദ ത്തിൻെറ ഉറവിടം നമ്മുടെ അന്തർഭാഗത്തു സ്ഥിതിചെ യ്യുന്നു; നമ്മെ എന്നേക്കും ആനന്ദോന്മത്തരാക്കാനും നമ്മു ടെ ക്ലേശങ്ങളും ദുഃഖങ്ങളും പാടെ ഉന്മൂലനം ചെയ്യാനും ഈ ആനന്ദാമൃതത്തിൻെറ ഒരു കണിക തികച്ചും മതിയാകുന്ന താണു്. എന്നാൽ, നാം മായന്മാരാകയാൽ, സുഖം ബാ ഹ്യലോകത്തെവിടെയോ ആണെന്നും അതു് ഭാര്യ, സന്താ നങ്ങഠം, പണം, വസ്തുവകകഠം, പേരു്, പെരുമ ഇത്യാദി കളിൽക്കൂടി നേടാവുന്നതാണെന്നും വിശ്വസിക്കുകയും തൽ ഫലമായി ജീവിതത്തിൻെറ ഭൂരിഭാഗവും ഈ വക ബാ ഹ്യവസ്തുക്കളെ സമ്പാദിക്കാൻ വിനിയോഗിക്കുകയും ചെ യ്യുന്നു. ദാഹം ശമിപ്പിക്കാൻ മരുമരീചികയുടെ പിന്നാ ലെ ഓടിയിട്ടു്, ഒടുവിൽ വെള്ളം കണ്ടെത്താതെ മരിച്ചു വീഴുന്ന കലമാനിനെപ്പോലെയാണു് നാം. ജീവിതകാല മത്രയും സുഖാന്വേഷണാർത്ഥം ചെലവഴിച്ചിട്ടു് ഒടുവിൽ ജീവിതം ഏറിയപങ്കും ദുഃഖവും കഷ്ടപ്പാടും നിറഞ്ഞതാ ണെന്നു് നാം മനസ്സിലാക്കുന്നു. താൽക്കാലിക സുഖാനു ഭവങ്ങഠം പോലും അന്തിമമായി ദുഃഖത്തിലേക്കാണു നയി ക്കുന്നതെന്നു നമുക്കു ബോദ്ധ്യമാകുന്നു.





അദ്ധ്യായം 2

# ദുഃഖത്തിന്റെ നിദാനം — അവിദ്യയും മായയും

ഒരു രോഗത്തിന്റെ ഹേതു അറിഞ്ഞാൽ അതു് എളുപ്പം ഭേദമാക്കാൻ കഴിയും. രോഗം എങ്ങിനെയുണ്ടായി എന്നു് ശരിക്കും മനസ്സിലാക്കാതെ ഒരു രോഗവും സ്ഥായിയായി ഭേദപ്പെടുത്താൻ സാദ്ധ്യമല്ല — വല്ല പൊട്ടമരുന്നും പ്രയോഗിച്ചു് അതു തൽക്കാലത്തേക്കു് ഒതുക്കിവെയ്ക്കാൻ കഴിഞ്ഞേക്കാമെങ്കിലും. അതിനാൽ, ലോകത്തു് സാർവ്വത്രികമായിരിക്കുന്ന ദുഃഖാനുഭവങ്ങളുടെ നിദാനമെന്തെന്നു് ആദ്യം കണ്ടുപിടിക്കുക; അതിനു ശേഷമേ നിങ്ങൾക്കതിനു് ചിരസ്ഥായിയായ പരിഹാരം കണ്ടെത്താനാവുകയുള്ളു. ദുഃഖത്തിന്റെ അടിസ്ഥാനഹേതു മിഥ്യയായ വസ്തുക്കളെ നാം സത്യമായി കരുതുന്നതാണു്. ഈ മിഥ്യയും അയഥാർത്ഥവുമായ വസ്തുക്കളെ ദൂരെ പരിത്യജിച്ചിട്ടു്, സത്യവസ്തുവിനെ, ഈശ്വരനെ മുറുകെ പിടിക്കുക — നിങ്ങളുടെ കഷ്ടപ്പാടുകൾക്കു് അതോടെ അറുതിയുണ്ടാകും. ഈ നിഴലുകളെ, മിഥ്യാവസ്തുക്കളെ, നാം കെട്ടിപ്പിടിച്ചിരിക്കുന്നിടത്തോളം കാലം നമ്മുടെ ദുഃഖാനുഭവങ്ങളും കണ്ണീരൊഴുക്കലും തുടർന്നുകൊണ്ടേയിരിക്കും. മനുഷ്യദുഃഖങ്ങൾക്കു് ഫലവത്തായ വിധം ഒരറുതി വരുത്താൻ മറെറാരു വഴിയുമില്ല. പൊട്ടവിദ്യകളുടെ പ്രയോഗത്താൽ അടിസ്ഥാനപരമായ ഈ മഹാരോഗത്തെ ശമിപ്പിക്കാമെന്നുദ്ദേശിച്ചു് അങ്ങുമിങ്ങും ഓടിനടക്കുന്നതു് നിഷ്പ്രയോജനമാകുന്നു.

നാം ഈ മിഥ്യാരൂപങ്ങളെ കെട്ടിപ്പിടിക്കുകയും അവയുടെ പിന്നിലുള്ള യാഥാൎത്ഥ്യത്തെ കണ്ടെത്താൻ ഒരു ശ്രമം നടത്താതിരിക്കയും ചെയ്യുന്നതെന്തുകൊണ്ട്? അവിദ്യ അഥവാ അജ്ഞാനം ഹേതുവായിട്ട്. ''വേണ്ട്'' എന്നാൽ അറിയുക — വിദ്ധാതുവിൽനിന്ന് — അതായത് യഥാൎത്ഥതത്വം അറിയുക. സത്യത്തെ അറിയാതിരിക്കുന്നത് അവിദ്യ. സത്യമെന്ത്? എന്നുമുള്ളതു സത്യം — അതായത് മാററമോ പരിണാമമോ കൂടാതെ ഒരേ അവസ്ഥയിൽ എക്കാലവും വൎത്തിക്കുന്നത്. ദൃശ്യവും അദൃശ്യവുമായ സകല ജഗത്തും നിമിഷംതോറും മാറിക്കൊണ്ടിരിക്കുന്നു. അതു സത്യമാകാൻ സാദ്ധ്യമാണോ? അതിനാൽ നിങ്ങൾ സ്ഥൂലദൃഷ്ടികൊണ്ടു കാണുന്നതൊന്നും സത്യമല്ല. എങ്കിലും നാം ഇതെല്ലാം സത്യമായി കരുതുന്നു. അടുത്ത നിമിഷം ഇല്ലാതായേക്കാവുന്ന നമ്മുടെ സ്ഥൂലശരിരം പോലും നാം സത്യമെന്നു കരുതുന്നു. ഏതു നിമിഷവും അതുമായി നാം വിട്ടു പിരിയേണ്ടതാണെങ്കിലും അത് 'എൻേറതാ'ണെന്ന് എന്നു നാം വിചാരിക്കുന്നു. അനിത്യവും മിഥ്യയുമായവയെ നിത്യവും സത്യവുമായി സദാപി കരുതുന്നതിനാൽ നാം ദുഃഖിക്കേണ്ടിവരുന്നു. നാം വലിയ ധിഷണാശാലികളായിരിക്കാം, ഈ മിഥ്യാലോകത്തെ സംബന്ധിച്ച കാര്യങ്ങളിൽ ഒട്ടേറെ അറിവു സമ്പാദിച്ചവരുമായിരിക്കാം; എന്നിരുന്നാലും നാം യഥാൎത്ഥത്തിൽ ബുദ്ധിഹീനന്മാരുമാകുന്നു. സത്യവിത്തുകളായ ജ്ഞാനികൾ വെറും നിഴലുകളുടെ സമാഹാരമായ ഈ അനിത്യലോകത്തിലെ ഒരു വസ്തുവിനേയും സത്യമായി ഗണിക്കുന്നില്ല. അവൎക്ക് ഒരു വസ്തുവിനെക്കുറിച്ചും ഉടമസ്ഥതാബോധം, 'എൻേറതെ'ന്നുള്ള തോന്നൽ, ഇല്ല — തങ്ങൾക്ക് ഏററവും സമീപസ്ഥവും തങ്ങളുടെ വകയെന്നു വിചാരിക്കപ്പെടുന്നതുമായ ശരീരത്തെക്കുറിച്ചുപോലുമില്ല. ഈ

ജ്ഞാനം അവർക്ക് ദുഃഖാനുഭവങ്ങളിൽനിന്ന് മോചനമരുളുന്നു. അതിനാൽ, ദുഃഖനിവൃത്തി ആഗ്രഹിക്കുന്ന ഏവനും മിഥ്യയും അസത്യവുമായതിനെ പരിത്യജിക്കണം. ധനം, കീർത്തി, കളത്രം മുതലായവയിലുള്ള ആഗ്രഹങ്ങളെല്ലാം മായാജന്യമാകയാൽ ഉപേക്ഷണീയവും ഈ വക വസ്തുക്കളോടുള്ള നമ്മുടെ മനോഭാവം സമഗ്രപരിവർത്തനാർഹവും ആകുന്നു. ഏതു കാലത്തും ഒരേ അവസ്ഥയിൽ വർത്തിക്കുന്ന സദ്വസ്തുവിനെ ഗ്രഹിക്കാൻ നാം ശ്രമിക്കണം. അജ്ഞാനാന്ധകാരത്തെ തുരത്താനും സത്യത്തിൻെറ പ്രകാശത്തെ വരിക്കാനും നാം ശ്രമിക്കണം. സത്യത്തിൻെറ പ്രകാശത്തിൽ നാം ശരീരമോ മനസ്സോ ബുദ്ധിയോ അല്ലെന്നു വെളിവാകും. 'തത്വമസി' മഹാവാക്യത്തിലെ സത്യത നമുക്കനുഭവപ്പെടും. അതിനാൽ നിങ്ങൾ നിങ്ങളെത്തന്നെ അറിയാൻ ശ്രമിക്കുക. അല്പലിനും അലച്ചിലിനും പീഡകൾക്കുമെല്ലാം അതീതനായ ആത്മാവാണു നിങ്ങൾ.

നാം ഈ അവിദ്യയാകുന്ന അന്ധകാരത്തിൽ പതിച്ചതെന്തുകൊണ്ട്? നാം ഒരു കുഴിയിൽ വീണുപോയെങ്കിൽ എന്തുകൊണ്ടു വീണു എന്നറിയുകയല്ല നമ്മുടെ ആവശ്യം. എങ്ങനെയെങ്കിലും കരയ്ക്കു കയറുകയെന്നതാണ് നമ്മുടെ ആസന്നലക്ഷ്യം. എന്നാൽ അവിദ്യയാകുന്ന അന്ധകാരത്തിൽനിന്നു പുറത്തു കടക്കുന്നതോടെ, നാം അക്കാലമത്രയും ഒരു മായാമോഹത്തിൽ പെട്ടിരിക്കയായിരുന്നുവെന്ന് അറിയാറാകും. നാം അനുഭവിച്ചുകൊണ്ടിരുന്ന ഈ കഷ്ടതകളെല്ലാം കേവലം മാനസികവും വ്യക്തിനിഷ്ഠവും സമ്യക്ജ്ഞാനത്തിൻെറ അഭാവത്താൽ തോന്നിച്ചിരുന്നവയും ആണെന്ന് അറിയാറാകും — അതായത് ഹൈന്ദവ ദർശനങ്ങളിൽ മായ എന്നറിയപ്പെടുന്നതിൻെറ കളികളായിരുന്നു അവയെല്ലാമെന്ന്.

എന്താണ മായ? സത്ത (ഉണ്മ) യില്ലാത്തതു് എന്നാണതിനർത്ഥം. ഈ ജഗത്തിനു്, നാം ചുററും കാണുന്ന ലോകത്തിനു്, യഥാർത്ഥസത്ത (ഉണ്മ) യില്ല. നാം ഒരു സങ്കല്പലോകത്തിൽ ജീവിക്കുകയും മായാനാഥൻെറ (ഈശ്വരൻെറ) സങ്കല്പങ്ങളെ നമ്മുടെ മനസ്സിൽ പുനരുല്പാദിപ്പിക്കയും ചെയ്യുന്നു. മാസ്മരവിദ്യക്കു് വിധേയരാവുന്നവക്ക് ഇറങ്ങി കുളിക്കാൻ പററിയ ഒരു കുളം മാസ്മരവിദ്യക്കാരൻ (Hypnctist) സൃഷ്ടിക്കുന്നതു പോലെയാണതു്. അയാളുടെ മാസ്മരവിദ്യയാൽ മുഗ്ദ്ധരാകാത്തവർക്കു് യഥാർത്ഥത്തിൽ അവിടെ കുളമേയില്ല. സ്വപ്നാവസ്ഥയിൽ ബസ്സുകളോ വിമാനങ്ങളോ ഇല്ലെങ്കിലും നിങ്ങരം സ്വപ്നത്തിൽ അവയിലേറി സഞ്ചരിക്കാറുണ്ടല്ലോ. വസ്തുക്കളുടെ സാക്ഷാൽ സാന്നിദ്ധ്യമില്ലാതെയും നമുക്കു് അവ ദൃശ്യങ്ങളായിത്തീരുമെന്നു് ഈ ഉദാഹരണങ്ങരം കാണിക്കുന്നു. യഥാർത്ഥത്തിലില്ലാത്ത വസ്തുക്കരം കാഴ്ചയ്ക്കു ഗോചരമാകുന്നുണ്ടെന്നു് ഇവ തെളിയിക്കുന്നു. ഇതുപോലെ ഇവിടെ (ഈ ലോകത്തു്) കാണുന്നതൊന്നിനും യഥാത്ഥസത്തയില്ല. അവയുടെ ഉണ്മ വ്യാവഹാരികമായി, നമ്മുടെ തോന്നലിൽ, മാത്രമാണു്, യഥാത്ഥത്തിലില്ല. സാംസാരികലോകം മുഴുവൻേറയും സ്ഥിതിയിതാണു്. ഒരു സാധാരണ മാസ്മരവിദ്യക്കാരനു് ഇത്തരം വ്യാമോഹം ജനിപ്പിക്കാൻ കഴിയുമെങ്കിൽ പ്രപഞ്ചനാഥനെന്തു കൊണ്ടുവയ്യ? നമ്മുടെ കത്തവ്യം ഈ ഹിപ്നോട്ടീസത്തിൽ നിന്നു നമ്മെ സ്വയം മോചിപ്പിക്കയും തൽകത്താവായ ഈശ്വരനെ കണ്ടെത്തുകയുമാകുന്നു. നാം മായയുടെ വ്യാമോഹത്തെ അതിക്രമിക്കുമ്പോരം, പിന്നീടു നമുക്കു സംസാരമില്ല. വ്യാമോഹത്തിൻെറ പ്രതിച്ഛായകരം പതിക്കുന്ന തിരശ്ശീലതന്നെ നാം നശിപ്പിച്ചിരിക്കുന്നു.

മായ ഒരു വ്യാമോഹികയെന്നതിനും പുറമെ ഒരു ഉത്തേജികകൂടിയാണു് — എന്തെന്നാൽ പരിണാമപ്രക്രിയയിലൂടെ ക്രമേണ മുന്നേറാനും ആത്മസാക്ഷാൽകാരത്തിനാവശ്യമായ എല്ലാ സൽഗുണങ്ങളേയും വികസിപ്പിച്ചെടുക്കാനും പററിയ ചുററുപാടുകൾ അവികസിത ജീവാത്മാവിനു് പ്രദാനം ചെയ്യുന്നുണ്ടു് ഈ മായ. ജീവനു നേരിടേണ്ടിവരുന്ന മാർഗ്ഗതടസ്സങ്ങളും പ്രലോഭനങ്ങളും പരീക്ഷണങ്ങളും മററു വിഷമാനുഭവങ്ങളും എല്ലാം തന്നെ (അവ വ്യക്തിനിഷ്ഠമാണെങ്കിലും) പ്രത്യഗാത്മാവിൽ നിഗൂഢമായിരിക്കുന്ന ഗുണവിശേഷങ്ങളേയും കഴിവുകളേയും ആവിഷ്കരിക്കാൻ സഹായിക്കുന്നുണ്ടു്. മായയുടെ ആവരണം ഭേദിച്ചു് സ്വസ്വരൂപം സാക്ഷാൽകരിക്കാൻ വേണ്ടത്ര കരുത്തും കഴിവും കൈവരുന്ന പരിധിവരേയ്ക്കും വളരാൻ മായാസന്താനങ്ങളായ നമുക്കു സാധിക്കുക അമ്മയുടെ (മായയുടെ) മടിത്തട്ടിലിരുന്നു മാത്രമാണു്

മായ ഉളവാക്കുന്ന ഈ വിഭ്രാന്തി അനായാസം നശിപ്പിക്കാവുന്ന ഒരു സാധാരണ വിഭ്രാന്തിയാണെന്നു നാം തെററിദ്ധരിക്കരുതു്. ഏററവും ഉന്നതമായ സമാധ്യവസ്ഥയിൽ മാത്രമാണു് ബാഹ്യലോകത്തിൻെറ അസ്തിത്വം നശിക്കുന്നതും അതൊരു വിഭ്രാന്തിയായി ബോധിക്കുന്നതും. സാധാരണ മനുഷ്യനെ സംബന്ധിച്ചിടത്തോളം ലോകം ശരിക്കും യഥാർത്ഥമാണു്. അയാൾ അതിലെ നിയമങ്ങളനുസരിച്ചു ജീവിക്കുകയും ബൃഹത്തായ (മായാ) മോഹത്തിൽനിന്നു മോചനം നേടുന്നതിനായി സമ്യക്കായ മാർഗ്ഗങ്ങളവലംബിച്ചു് സ്ഥിരനിശ്ചയത്തോടെ നിസ്തന്ദ്രം പരിശ്രമിക്കുകയും ചെയ്യേണ്ടിയിരിക്കുന്നു. നിത്യസത്യത്തെ കണ്ടെത്തുകയും സ്വസ്വരൂപം സാക്ഷാൽക്കരിക്കുകയും ചെയ്യുതിനുമേൽ മാത്രമേ തൻെറ ബന്ധനം സ്വന്തം മനസ്സിൻെറ സൃഷ്ടിതന്നെയായിരുന്നുവെന്നു് അയാൾക്കറിയാൻ കഴിയൂ.



അദ്ധ്യായം 3

## നമ്മുടെ അന്വേഷണങ്ങളുടെ യഥാർത്ഥലക്ഷ്യം— ഈശ്വരൻ അഥവാ ആത്മാവ്

ആത്മാവെന്നാലെന്ത്? സർവ്വത്തിലും വ്യാപിച്ചിരിക്കുന്നത് എന്നാണാത്മാവിനർത്ഥം. ശരീരത്തിനും മനസ്സിനും ബുദ്ധിക്കും അതീതമായി വർത്തിക്കുന്ന സത്യവസ്തുവാണത്. അത് ഏററവും സമീപസ്ഥമായതിനേക്കാൾ സമീപസ്ഥവും അതേ സമയം ഏററവും വിദൂരസ്ഥമായതിനേക്കാൾ വിദൂരസ്ഥവുമാകുന്നു. അത് എല്ലാ തത്വങ്ങളുടേയും പ്രചോദകനാണ്; കണ്ണിന്റെ കണ്ണും ചെവിയുടെ ചെവിയുമാണ്. ശരീരത്തിന്റെ എല്ലാ അംഗങ്ങൾക്കും പ്രകാശവും ജീവനും അരുളുന്നതും അതുതന്നെ. ഉള്ളിലോ പുറത്തോ നാം കാണുന്നതെല്ലാം ആത്മാവിൽ കൂടെയാണ് കാണുന്നത്. സ്വപ്നാവസ്ഥയിൽ നാം സ്വപ്നം കാണുന്നതും ആത്മാവിലൂടെ തന്നെ. ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ ബോധത്തിന്റെ മൂന്നവസ്ഥകളിലും അതു് ഒരേ നിലയിൽ വർത്തിക്കുന്നു. യഥാക്രമം സ്ഥൂല സൂക്ഷ്മകാരണശരീരങ്ങളിൽക്കൂടി പ്രവർത്തിക്കുന്ന ഈ മൂന്നു ബോധാവസ്ഥകളും ആത്മാവിന്റെ അഭിസ്ഫുരണം മാത്രമാകുന്നു. ഈ ആത്മാവിനെ അറിയാൻ നിങ്ങൾ സ്വന്തബോധത്തിലേക്ക് കൂടുതൽ കൂടുതൽ ആഴത്തിൽ നിമഗ്നരാകണം. ആത്മാവിനെ അറിയാൻ നിങ്ങൾ ആത്മാ

വായി തീരണം. ഈ ജ്യോതിസ്സിൻെറ നേക്ക് നിങ്ങരം എത്ര കണ്ടു നീങ്ങുന്നുവോ അത്രകണ്ട് നിങ്ങരം ജ്യോതിസ്സായി മാറുന്നു. ആരുണി ഉദ്ദാലകൻെറ ചോദ്യത്തിനുത്തരമായി യാജ്ഞവൽക്യൻ ഈ ആത്മാവിനെക്കുറിച്ചു പറയുന്നതെന്താണെന്നു നോക്കുക:

അദൃഷ്ടോ ദ്രഷ്ടാ|ശ്രുതഃ ശ്രോതാ|മതോമന്താ|വിജ്ഞാതോ വിജ്ഞാതാനാന്യതോ|സ്തിദ്രഷ്ടാനാസ്ത്യതോ|സ്തി ശ്രോതാ നാസ്ത്യതോ|സ്തിമന്താനാസ്ത്യതോ| സ്തിവിജ്ഞാതൈതേഷ ത ആത്മാ അന്തര്യ്യാമ്യമൃതഃ

''ആത്മാവു് കാണപ്പെടാതെ കാണുന്നവനും കേരംക്കപ്പെടാതെ കേരംക്കപ്പെടുന്നവനും മനനം ചെയ്യപ്പെടാതെ മനനം ചെയ്യുന്നവനും അറിയപ്പെടാതെ അറിയുന്നവനും ആകുന്നു. ഇവനിൽനിന്നു ഭിന്നമായി കാണുന്നവനോ കേരംക്കുന്നവനോ മനനം ചെയ്യുന്നവനോ അറിയുന്നവനോ ഇല്ല. നിൻെറ ആത്മാവായ ഇവൻ അന്തര്യ്യാമിയും അമൃതനും ആകുന്നു.'' ഈ അധിഷ്ഠാനസത്യത്തെ ബ്രഹ്മമെന്നു പറയുന്നു. അഭിവ്യക്ത പ്രപഞ്ചം അതിൽനിന്നുണ്ടായി, അതിൽ നിലകൊള്ളുകയും ഒടുവിൽ അതിൽ വിലയിക്കുകയും ചെയ്യുന്നു. അതു് സത്യവും ജ്ഞാനവും ആനന്ദവും ആകുന്നു — നിത്യസത്യം. നിത്യജ്ഞാനം. നിത്യാനന്ദം. ഈ വാക്കുകളുടെ പിന്നിലെ ആശയങ്ങരം അതിസൂക്ഷ്മങ്ങളാകയാൽ അവയെ ഗ്രഹിക്കാൻ ശ്രമിക്കുന്ന മനുഷ്യമനസ്സ് പരാജയപ്പെട്ടു പിൻവാങ്ങുന്നു. പ്രാപഞ്ചിക ജീവിതത്തിൽ മുഴകി അജ്ഞാനനിമഗ്നരായി കഴിയുന്ന മനുഷ്യർക്ക് ഉന്നതസത്യത്തെ ഗ്രഹിക്കാൻ പ്രയാസമുണ്ട്. അവരെ പടിപടിയായി അന്തിമസത്യത്തിലേക്കു് നയിക്കേണ്ടിയിരിക്കുന്നു, അതിനാൽ ഗുരു ശിഷ്യരെ ആദ്യം സാകാര ആരാധന അഭ്യസിപ്പിക്കുന്നു; ഏതെങ്കിലും രൂപത്തെ ആ

രാധിക്കാൻ നിർദ്ദേശിക്കുന്നു. ലൗകികന്മാരെ കമനീയ വസ്തുക്കളിലൂടെ ഈശ്വരനിലേക്ക് ആകർഷിക്കാൻ ഗുരു ശ്രമിക്കുന്നു. ഒരു കൊച്ചുകുട്ടിയെ അവനിഷ്ടമില്ലാത്ത മരുന്നു കുടിപ്പിക്കണമെന്നുണ്ടെങ്കിൽ എന്തെങ്കിലും മധുരപദാർത്ഥങ്ങൾ കൊടുത്തു് അവനെ വശീകരിക്കാറുണ്ടല്ലോ. അതുപോലെ അദ്ധ്യാത്മവിഷയത്തിൽ ആഭിമുഖ്യമില്ലാത്ത ആളുകളെ അതിലേക്കാകർഷിക്കാൻ ആകർഷകവസ്തുക്കൾ ഉപയോഗപ്പെടുത്തണം. ഒരു കമനീയാകാരം (വിഗ്രഹം) കാണുന്ന ഒരുവൻ സ്വാഭാവികമായി അതിൽ ആകൃഷ്ടനാകുന്നു.

ഈശ്വരന്റെ ഓരോ ഭാവത്തെ പ്രതിനിധാനം ചെയ്യുന്ന ഏതെങ്കിലും ദേവതയുടെയോ — ഉദാഹരണത്തിനു് വിഷ്ണുവിന്റെയോ ദുർഗ്ഗയുടെയോ — അല്ലെങ്കിൽ രാമനെപ്പോലെയോ കൃഷ്ണനെപ്പോലെയോ ഉള്ള അവതാരപുരുഷന്മാരുടെയോ ആകാം ആരാധനാവിഗ്രഹം. ഒരു അവതാരപുരുഷനെ ആരാധനാമൂർത്തിയായി സ്വീകരിക്കുന്നതിന്റെ മെച്ചം, ഭാഗവത,രാമായണാദി ഗ്രന്ഥങ്ങളിൽനിന്നു് ഭഗവദ് ലീലകളെക്കുറിച്ചു് വായിക്കാനും അങ്ങനെ അനായാസം ഭഗവദ് ഭക്തി വികസിപ്പിക്കാനും കഴിയുമെന്നുള്ളതാണു്. ആദ്ധ്യാത്മികതത്വങ്ങൾ കേവലം അമൂർത്താശയരൂപത്തിൽ മനസ്സിലാക്കാൻ വളരെ വിഷമമാണു്. എന്നാൽ ഈ സത്യങ്ങൾ കഥാരൂപത്തിൽ ആവിഷ്കരിക്കുന്ന പക്ഷം അവ ഭഗവത്ഭക്തി വളർത്തുമെന്നു മാത്രമല്ല നിഷ്പ്രയാസം തത്വങ്ങൾ ഗ്രഹിക്കാൻ സാധകനെ സഹായിക്കുകയും ചെയ്യും. ഭാഗവതത്തിൽ വർണ്ണിച്ചിട്ടുള്ള ശ്രീകൃഷ്ണഭഗവാന്റെ ലീലകൾ ഈ നിലയിൽ അത്ഭുതകരങ്ങളാകുന്നു. ഗോപസ്ത്രീകളുടെ ധനസർവ്വസ്വമായ പാലും തൈരും കുസൃതിക്കുട്ടനായ കൃഷ്ണൻ തട്ടിയെടുക്കുന്നു. ധനവും മററെ

ല്ലാത്തരം വസ്തുക്കളും കുന്നുകൂട്ടി വയ്ക്കുന്നവർക്ക് ഇതൊരു പാഠം ചൂണ്ടിക്കാട്ടുന്നില്ലേ? ഭൗതിക ലോകത്തോടു നമു ക്കുള്ള രാഗം നശിപ്പിക്കാനായി നാം കൂട്ടിവയ്ക്കുന്ന വസ്തു ക്കളെ ഭഗവാൻ ഒരിക്കൽ ഛിന്നഭിന്നമാക്കുകയും അവ പാവങ്ങൾക്ക് വിതരണം നടത്തുകയും ചെയ്യുന്നതാണ്. യശോദ ഭഗവാനെ കയറുകൊണ്ട് കെട്ടാൻ ശ്രമിച്ചിട്ട് പരാജയപ്പെടുന്നു. ഒടുവിൽ അവർ പരിക്ഷീണയായി പിന്മാറുമ്പോൾ കൃഷ്ണൻ ബന്ധനത്തിനു സ്വയം വഴിപ്പെ ടുന്നു. നാം ഭഗവാനെ കണ്ടെത്താൻ നിരന്തരം പണിപ്പെ ടുന്നു. എന്നാൽ അദ്ദേഹം നിരന്തരം നമ്മിൽനിന്ന് ഒഴി ഞ്ഞുമാറുകയും ചെയ്യുന്നു. ഒടുവിൽ നാം നമ്മെത്തന്നെ അദ്ദേഹത്തിനു സമർപ്പിക്കുന്നു. അപ്പോൾ അദ്ദേഹം സ്വയം നമുക്കു വെളിപ്പെടുകയും ചെയ്യുന്നു. ചീരഹരണ (വസ്ത്രാ പഹരണ) ലീലയും ഇതുപോലൊരു പാഠം പഠിപ്പിക്കുന്നു ണ്ട്. ഈശ്വരനെ കണ്ടെത്താൻ നാം നഗ്നരായി (ആവര ണങ്ങളില്ലാതെ) അദ്ദേഹത്തെ സമീപിക്കണം. ഭക്തി യുടെ പൂർണ്ണതയിൽ ഭയത്തിനോ ലജ്ജക്കോ വിലപേശ ലിനോ സ്ഥാനമില്ല.

അതുപോലെ തന്നെ രാമായണത്തിൽ ആഖ്യാനം ചെയ്യപ്പെട്ടിരിക്കുന്ന ഭഗവത് കഥയും അതിൻെറ ഓരോ ഘട്ടവും, നമുക്ക് മഹത്തായ പാഠങ്ങൾ അരുളുന്നുണ്ട്. തുളസീദാസൻ വർണ്ണിച്ചിരിക്കുന്ന പ്രകാരം ആ സംഭവ ങ്ങളെപ്പററി ഭക്തിയുടെ ഉത്തുംഗമായ ഒരഭ്യുത്ഥാനം അനു ഭവപ്പെടാതെ, വായിക്കാൻ ആർക്കും സാദ്ധ്യമല്ല. ഈ ഭക്ത്യുത്ഥാനമാകട്ടെ നമ്മെ പവിത്രീകരിച്ച് ഉന്നതമായ ഒരു ആനന്ദാനുഭൂതിയിലെത്തിക്കുകയും ചെയ്യുന്നു.

ഭാഗവതവും രാമായണവും കേവലം ഭഗവാൻെറ ജീ വിതകഥകളുടെ ആഖ്യാനങ്ങൾ മാത്രമല്ല; അത്യുന്നതങ്ങ

ളായ ആദ്ധ്യാത്മിക സത്യങ്ങളുടേയും ജ്ഞാനത്തിൻെറയും ഭണ്ഡാഗാരം കൂടിയാണവ. ശ്രീനാരായണൻ നാലു ശ്ലോകങ്ങളിലായി ബ്രഹ്മാവിനുപദേശിച്ചതും ഭാഗവത ഗ്രന്ഥാരംഭത്തിൽ കൊടുത്തിട്ടുള്ളതുമായ മൂല (ചതുശ്ശ്ലോകീ) ഭാഗവതം ഉൾക്കൊള്ളുന്ന ഗഹനങ്ങളായ ദാർശനികതത്വങ്ങൾ തന്നെ ഇതിനു തെളിവാണ്,

അഹമേ വാസമേവാഗ്രേ നാന്യദ്യത്സദസത്പരം
പശ്ചാദഹം യദേതച്ചയോഽവശിഷ്യേതസോഽസ്മ്യഹം
ഋതേഽർത്ഥം യത്പ്രതീയേതന പ്രതീയേതചാത്മനി
തദ്വിദ്യാദാത്മനോ മായാം യഥാഽഽഭാസോ യഥാതമഃ
യഥാമഹാന്തി ഭൂതാനി ഭൂതേഷൂ ച്ചാവചേഷ്വനു
പ്രവിഷ്ടാന്യ പ്രവിഷ്ടാനിതഥാതേ ഷു നതേ ഷ്വഹം
ഏതാവദേവജി ജ്ഞാസ്യം തത്വജിജ്ഞാസുനാഽഽത്മനഃ
അന്വയവ്യതിരേകാഭ്യാം യത്സ്യാത് സർവ്വത്ര സർവ്വദാ

ഭാഗവതം മുഴുവൻ ഉപനിഷത്തുകളുടെ ഒരു വ്യാഖ്യാനമാണ്; കൃഷ്ണജീവിതത്തെ ചിത്രീകരിക്കുന്ന കഥകളോടൊപ്പം ഉന്നതമൂല്യങ്ങളുള്ള ആദ്ധ്യാത്മിക സത്യങ്ങളേയും അതിൽ മെനഞ്ഞു ചേർത്തിരിക്കുന്നു. അതിലെ ഏററവും പ്രമുഖമായ സത്യം ഭഗവാനെ പാട്ടിലാക്കാവുന്നതു് പ്രേമത്തിൽ കൂടെ, അനന്യഭക്തിയിലൂടെ, സമ്പൂർണ്ണആത്മസമർപ്പണത്തിലൂടെ, മാത്രമാണെന്നുള്ളതാകുന്നു. യഥാർത്ഥത്തിൽ നിങ്ങളുടെ സ്വന്തആത്മാവുതന്നെയായ ഭഗവാൻെറ പാദകമലങ്ങളിലേക്കു് മനസ്സിൻെറ നൂറിൽ നൂറു ഭാഗവും നയിക്കണം. ചുററുപാടുമുള്ള അസദ്വസ്തുക്കളുടെ പിന്നാലെ ഓടി എന്തിനു സമയം പാഴാക്കുന്നു? സച്ചിദാനന്ദസ്വരൂപനായ കൃഷ്ണനെ തേടുന്നതിൽ നിങ്ങളുടെ സർവ്വ ഊർജ്ജവും ചെലവഴിക്കാത്തതെന്തു്? ഗോപികമാർ ചെ

 യ്യതുപോലെ നിങ്ങളുടെ ഹൃദയവികാരം മുഴവൻ ഭഗവത് പാദാരവിന്ദങ്ങളിലേക്കു് ഒഴുക്കാത്തതെന്തുകൊണ്ടു്? ഇ ക്കാര്യത്തിൽ ഗോപിമാരാണു് നമ്മുടെ ഉത്തമ ഗുരുനാഥർ. 'ഗോപി' എന്നാലെന്താണർത്ഥം? സമ്പൂർണ്ണ ഇന്ദ്രിയനിയ ന്ത്രണമെന്നാണതിനർത്ഥം. കൃഷ്ണൻെറ വേണുഗാനം അവർ (ഗോപിമാർ) കേട്ടപ്പോഠം എന്തുണ്ടായി? അവർ സർവ്വ സ്വവും വെടിഞ്ഞു് അദ്ദേഹത്തിൻെറ അടുക്കലേക്കു പാ ഞ്ഞു. കൃഷ്ണൻെറ മുരളി ഇന്നും ഗാനം പൊഴിക്കുന്നുണ്ടു്. പക്ഷെ, ഗോപിമാർക്കേ അതു കേഠക്കാൻ കഴിയൂ. അവ രതു കേഠക്കുമ്പോഠം എല്ലാമിട്ടെറിഞ്ഞിട്ടു് കൃഷ്ണസന്നിധി യിലേക്കോടുന്നു.

ആത്മാർത്ഥതയുററ ഹൃദയത്തോടെ തന്നെ സമീപിക്കു ന്നവർക്കു് ഈശ്വരൻ ആദ്ധ്യാത്മികത പ്രദാനംചെയ്യുന്നു എന്ന വസ്തുത നാം വിസ്മരിക്കാതിരിക്കട്ടെ. എന്നാൽ, പ്രേമത്തിനു മാത്രമാണു് അദ്ദേഹത്തെ വശീകരിക്കാൻ കഴി യുക, അദ്ദേഹത്തെ ബന്ധിക്കാൻ കഴിയുക — മറെറാന്നിനു മില്ല. ഇനി നിങ്ങഠക്കദ്ദേഹത്തോടു് പ്രേമം തോന്നാൻ വ യ്യാത്തതെന്തു്? നിങ്ങഠ അദ്ദേഹത്തെ അറിയുന്നില്ലെന്നുള്ള താണു് സംഗതി. നിങ്ങഠക്കു് എല്ലാ വസ്തുക്കളും തരുന്നതു് അദ്ദേഹമാണെന്നും നിങ്ങളുടെ എന്താവശ്യങ്ങളും നിറവേ ററാൻ കഴിവുററവനാണദ്ദേഹമെന്നും നിങ്ങഠ അറിയു ന്നില്ല. അതിനാൽ, ഈശ്വരനെ അറിഞ്ഞ, ഈശ്വരീയ പ്രേമമാകുന്ന മധു ആകണ്ഠംപാനംചെയ്ത ഒരു ഗുരുവിനെ കണ്ടുപിടിക്കുക. ഈശ്വരനെ പ്രേമിക്കാനും തദ്വാരാ അ ദ്ദേഹത്തെ അറിയാനും ആ ഗുരു നിങ്ങളെ പഠിപ്പിക്കും.





അദ്ധ്യായം 4

# മനസ്സ്

'മനസ്സ്'' എന്നു നാം പറയുന്ന ഈ വസ്തു എന്താണ്? ലോകത്തിലെ സകല കുഴപ്പങ്ങൾക്കും കാരണക്കാരൻ ഈ മനസ്സായതുകൊണ്ട് അതിനെക്കുറിച്ചുള്ള അറിവ് നമുക്ക് ആവശ്യമായിരിക്കുന്നു. സ്ഥിരതയില്ലാത്ത, ചഞ്ചലപ്രകൃതിയായ ഒന്നാണത്. അതിനെ എങ്ങനെ നിയന്ത്രിക്കാമെന്നുള്ളതാണ് പ്രശ്നം. അതു സദാസമയവും ബാഹ്യലോകത്തിലെ വിഷയങ്ങളിലേക്കു പാഞ്ഞുകൊണ്ടിരിക്കുന്നു. എങ്ങനെ അതിനെ അനാസക്തമാക്കാം? മനസ്സിൻെറ അത്യഗാധ ഉള്ളറകൾ വരെയും മുങ്ങിച്ചെന്ന് അതിൻെറ നിഗൂഢതകളെ വെളിപ്പെടുത്താൻ നമ്മുടെ ഋഷിമാർ യത്നിച്ചിട്ടുണ്ട്. അവർ പിണ്ഡാണ്ഡത്തെ (micro-cosm) അപഗ്രഥിച്ചു പഠിക്കുകയും തൽസംബന്ധമായ അറിവിൽക്കൂടി ബ്രഹ്മാണ്ഡത്തിൻെറ (macrocosm) സ്വഭാവം മനസ്സിലാക്കുകയുംചെയ്തു; എന്തെന്നാൽ പിണ്ഡാണ്ഡം ബ്രഹ്മാണ്ഡത്തിൻെറ ഒരു ചെറിയ തോതിലുള്ള പകർപ്പു മാത്രമാണ്.

പിണ്ഡാണ്ഡ പഠനത്തിൻെറ ഫലമായി ഈ സ്ഥൂല ശരീരത്തിനുള്ളിൽ മററും ചില ഉറകൾ അഥവാ കോശങ്ങൾ — അതായത് അന്നമയകോശം, പ്രാണമയകോശം,

മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം എന്നീ സംജ്ഞകളിൽ അറിയപ്പെടുന്നവ — ഒളിഞ്ഞിരിപ്പുണ്ടെന്നും ഓരോ കോശവും തൊട്ടു മുമ്പിൽ പറയപ്പെട്ടതിനേക്കാരം കൂടുതൽ സൂക്ഷ്മവും നേർത്തുമാണെന്നും കണ്ടുപിടിക്കപ്പെട്ടു. വസ്ത്രാവരണങ്ങരം മനുഷ്യശരീരത്തെയെന്നതുപോലെ, ഈ കോശങ്ങരം ആത്മാവിനെ മൂടിയും മറച്ചും വച്ചിരിക്കുന്നു. ശരീരം കാണാൻ പുറംകോട്ട്, കോട്ട്, ഷർട്ട്, ബനിയൻ ഇവയെല്ലാം അഴിച്ചുമാററാതെ വയ്യാത്തതുപോലെ, ആത്മാവിനെ കാണാൻ അതിനെ ആവരണം ചെയ്യുന്ന പ്രസ്തുത കോശങ്ങരം ഒന്നൊന്നായി മാറേറണ്ടിയിരിക്കുന്നു. കോശങ്ങളെ മാററുക എന്നു വച്ചാൽ ബോധത്തെ (consciousness) ആഴത്തിലേക്കു് അല്ലെങ്കിൽ ഉള്ളിലേക്കു് പിൻവലിക്കുക എന്നത്ഥം. അതിനാൽ, അധമമനസ്സിനെ അതിക്രമിച്ചുയരാൻ മനോമയകോശത്തെ മാററുകയും ജ്ഞാനത്തിൻെറ അഥവാ ബുദ്ധിയുടെ സ്ഫുരണോപാധിയായ വിജ്ഞാനമയകോശത്തിലേക്കുയരുകയും ചെയ്യേണ്ടിയിരിക്കുന്നു. ഈശ്വരൻ നമുക്കു് ബുദ്ധി തന്നിട്ടുണ്ടു്. വിജ്ഞാനമയ കോശദ്വാരാ ഈ കരണവിശേഷത്തെ നാം വ്യാപരിപ്പിക്കുകയും ആ വീക്ഷണസ്ഥാനത്തുനിന്നു് ജീവിതത്തെ നോക്കി കാണുകയും വേണം. നിങ്ങരം ഒരു പ്രത്യേക ശരീരത്തെ 'എൻെറ മകൻ' എന്നു വിളിക്കുന്നു. എന്നാൽ അയാരം നിങ്ങളുടെ മകനാണെന്നുള്ളതു് നിങ്ങളുടെ മനഃകല്പന മാത്രമാണു്. ആരാണു നിങ്ങളുടെ മകൻ? ആ വ്യക്തിയുടെ ശരീരമാണു് മകനെന്നു വിചാരിച്ചാൽ, ആ ശരീരം മരിക്കുന്നപക്ഷം, അതു തൊടാൻപോലും നിങ്ങരം അറയ്ക്കും. അതിനാൽ നിങ്ങളുടെ ബുദ്ധി ഉപയോഗിച്ചു ചിന്തിക്കുക. എന്തെന്നാൽ സത്യത്തെ അറിയുകയും സത്യത്തെ കാണുകയും ചെയ്യുക മാത്രമാണു് സുഖത്തിലേയ്ക്കുള്ള മാർഗ്ഗം.

സ്വപ്നാവസ്ഥയിൽ ഒരു കടുവാ വരുന്നതായി കണ്ടു നാം പേടിക്കുന്നു. യഥാർത്ഥത്തിൽ കടുവായില്ല; നാം സ്വയം സൃഷ്ടിച്ചതാണ് കടുവായും തജ്ജന്യമായ ഭയദുഃഖവും. നാം അനുഭവിക്കുന്ന ദുഃഖങ്ങളുടെ സ്രഷ്ടാക്കൾ നാം തന്നെയാണ്. നമ്മുടെ ഈ ലോകം നാം സൃഷ്ടിച്ചതാണ്; അതു നാം തന്നെ നശിപ്പിക്കാത്തിടത്തോളം കാലം നമുക്കു സുഖപ്രാപ്തിയില്ല. ബാഹ്യലോകം നമ്മുടെ മുമ്പിൽനിന്ന് അന്തർദ്ധാനം ചെയ്യുന്നു വരാം; എന്നാൽ നാം സൃഷ്ടിച്ചിട്ടുള്ള മനോലോകത്തെ നശിപ്പിക്കാത്തപക്ഷം നമുക്കു മുക്തിയില്ല (മോചനമില്ല)

ഏററവും ഉയന്ന ഭൂമികയിൽനിന്നു നോക്കുമ്പോൾ മനസ്സ് കേവലം ശൂന്യമത്രെ; ആത്മാവു മാത്രമാണപ്പോൾ നിലവിലുള്ളതു്. നിങ്ങൾ മനസ്സിനെ അതിക്രമിച്ച് ആനന്ദമയകോശത്തിലെത്തുമ്പോൾ അവിടെ 'ആനന്ദമാനന്ദമാനന്ദം' മാത്രമാണുള്ളതു്. അതിനാൽ, ആ ആനന്ദധാമത്തിലെത്തിക്കൂടാൻ ശ്രമിക്കുക. നിങ്ങൾ ഒരു ഉയന്ന പവ്വതത്തിൻെറ മുകളിൽച്ചെന്നിട്ടു് കീഴ്പോട്ടു നോക്കുന്നതായാൽ താഴ്വരയിലുള്ള വീടുകളും മററും കാണുന്നില്ല; വസ്തുക്കളെ തിരിച്ചറിയാൻ വയ്യാതുള്ള ഒരു കൂട്ടക്കാഴ്ചയുടെ പരപ്പു മാത്രമേ കാണുന്നുള്ളു. ഇതൊക്കെ നിത്യാനുഭവമുള്ള കാര്യങ്ങളാണ്, സാങ്കല്പികാശയങ്ങളല്ല. എന്നാൽ നമുക്കെല്ലാം ഈ ലോകം സ്വർഗ്ഗത്തിനും ഉപരിയായ സ്വർഗ്ഗമാണ്; അപ്പോൾ പിന്നെ സുഖത്തിൻെറ ഉറവിടം (മറെറവിടെയെങ്കിലും) അന്വേഷിക്കേണ്ടയാവശ്യം എന്തു്? നാം എന്നും പണം, പേരു്, പെരുമ ഇത്യാദി മായയുടെ സാമ്രാജ്യത്തിൽപ്പെട്ട വസ്തുക്കളുടെ പിന്നാലെ പരക്കംപായുകയാണ്. അതുകൊണ്ടത്രെ യാതനയും രോദനവും ആവത്തിച്ചാവത്തിച്ചു വേണ്ടിവരുന്നതും സദാ മാറിക്കൊണ്ടി

രിക്കുന്ന ലൗകികവസ്തുക്കളെ പിടിച്ചുവയ്ക്കാനാണ് നമ്മുടെ നിരന്തരശ്രമം. പിന്നെങ്ങനെ നമുക്കു നിത്യസുഖമുണ്ടാകും? അതിനാൽ, സ്വബുദ്ധി ഉപയോഗിച്ച് സന്തതവികാരിയായ ഈ ലോകത്തെ അതിക്രമിച്ചുപോകേണ്ടതു് വിവേകിയായ മനുഷ്യൻെറ കത്തവ്യമാകുന്നു. മനസ്സ് ഭൗതികമാണ്, ജഡമാണ്. അതിനു് ചൈതന്യത്തിൻെറ (ആത്മാവിൻെറ) ഒരടിത്തറയുണ്ടു്. നാം മനസ്സിനെ ശുദ്ധീകരിച്ചു സ്ഫടികനിമ്മലമാക്കിയാൽ അതിലൂടെ ആത്മാവു താനേ പ്രകാശിക്കും. അതുകൊണ്ടു് നാം വീണ്ടും വീണ്ടും ചിന്ത ചെയ്യണം. വിചാരശീലം അത്യാവശ്യമാണ്. സത് (ഉള്ളതു്) എന്താണ്? അസത് (ഇല്ലാത്തതു്) എന്താണ്? നിത്യമേതു്? അനിത്യമേതു്? ഇത്തരം ചർച്ചയാണ് വിചാരം. തൻെറ വിചാരശക്തിയും വിവേകശക്തിയും ഉപയോഗപ്പെടുത്താത്ത മനുഷ്യൻ 'ജീവിച്ചിരിക്കിലും ചത്തതിനൊക്കും'. നാം ബുദ്ധീന്ദ്രിയം വഴി ചിന്താശക്തിയെ വ്യാപരിപ്പിച്ചാൽ ജീവിതപ്രശ്നത്തിനുത്തരം എളുപ്പം കണ്ടെത്താം. ഒരു വിദ്യാത്ഥി തനിക്കു കിട്ടിയ ചോദ്യത്തിന്മേൽ സ്വന്തചിന്ത വ്യാപരിപ്പിക്കുന്നില്ലെങ്കിൽ അയാൾക്ക് അതിൻെറ ഉത്തരം കിട്ടുകയില്ല. ഞാനാരു്? ഞാൻ എവിടെനിന്നു വന്നു? എൻെറ പുത്രനാരു്? ഈ വക പ്രശ്നങ്ങളെക്കുറിച്ച് നിരന്തരം കാര്യവ്യഗ്രതയോടെ ചിന്തിക്കുന്നപക്ഷം അവയുടെ പിന്നിലെ സത്യസ്ഥിതി ക്രമേണ നിങ്ങൾക്കു വെളിവായി തുടങ്ങും. അതിനാൽ ഈ സത്യം കണ്ടുപിടിക്കാൻ ശ്രമിക്കുക. പ്രശ്നപരിഹാരം നീട്ടിവെയ്ക്കാൻ പാടില്ല.

മനസ്സിനെ ശുദ്ധീകരിക്കുന്നതെങ്ങനെ? വിഷമമാണെന്നു നിങ്ങൾ വിചാരിക്കുന്ന ഒരു സാധനം നിങ്ങൾ തൊടുക തന്നെയില്ല. എന്നാൽ ബാഹ്യലോകത്തിലെ

വിഷയങ്ങളുടെ സ്ഥിതിയെന്താണ്? അവ അല്പസമയത്തേയ്ക്കു് നമുക്കു് ഒരു രസം തരുന്നു. നാം അവയെ കൈവിടാത്തതിൻെറ കാരണവും അതുതന്നെ. എന്നാൽ ഏററവും ബൃഹത്തായ രസം, ആത്മാനന്ദം വിലയായി കൊടുത്താണ് ഈ ക്ഷണികരസങ്ങൾ നാം ആജ്ജിക്കുന്നതു്. ബാഹ്യവസ്തുക്കളുടെ സമ്പർക്കത്തിലൂടെ നമുക്കനുഭവപ്പെടുന്ന ഈ താൽക്കാലികരസത്തിൻെറ അഥവാ മാനസികസുഖത്തിൻെറ ഉറവിടം എവിടെയാണ്? ബാഹ്യലോകസമ്പർക്കത്താൽ ലഭ്യമാകുന്ന താൽക്കാലിക രസങ്ങളും സുഖങ്ങളും പോലും സ്വതവെ സത്തുചിത്താനന്ദസ്വരൂപനായ ആത്മാവിലെ സഹജാനന്ദത്തിൽനിന്നു സിദ്ധിക്കുന്നതാണെന്നു മനസ്സിലാക്കണം. അത്തരം സന്ദർഭങ്ങളിൽ സംഭവിക്കുന്നതിതാണ് — ഒരാഗ്രഹം സഫലീകൃതമാകുമ്പോഴുളവാകുന്ന സംതൃപ്തി മനസ്സിനൊരു താൽക്കാലികശാന്തതയും സ്വസ്ഥതയും പ്രദാനം ചെയ്യുന്നു; ഹ്രസ്വമായ ഈ ഇടവേളയിൽ ആത്മാവിലെ ആനന്ദത്തിനു മനസ്സിലേക്കു് ഊറിയിറങ്ങാൻ സന്ദർഭം കിട്ടുന്നു. എന്നാൽ ഈ സന്തുഷ്ടിയും സുഖവും സ്വഭാവേന താൽക്കാലികമോ ചിലപ്പോൾ ക്ഷണഭംഗുരമോ ആയിരിക്കും; എന്തെന്നാൽ ആഗ്രഹങ്ങൾ വീണ്ടും മനസ്സിനെ അശാന്തവും അസ്വസ്ഥവുമാക്കുന്നു. മനസ്സു് സ്ഥായിയായും പൂർണ്ണമായും ഉപശമിച്ചു് സ്വസ്ഥമാകുമ്പോൾ മാത്രമേ ശരിക്കുള്ള ആനന്ദം ജീവാത്മാവിലൂടെ പ്രസരിച്ചു് ശാശ്വത ശാന്തിയരുളുകയുള്ളു. അതിനാലാണ് ഓരോ പ്രാത്ഥനയുടേയും ഒടുവിൽ ശാന്തിഃ ശാന്തിഃ ശാന്തിഃ എന്നു നാം ഉരുവിടുന്നതു്. ശാന്തി അഥവാ മനസ്സിൻെറ അക്ഷോഭ്യാവസ്ഥ അത്രേ അററുപോകാത്ത സുഖവും 'ധാരണയ്ക്കതീതമായ ആസമാധാനവും' നേടാനുള്ള ഏററവും ഫലപ്രദമായ ഉപായം. സത്യത്തിൽ ആ ഒരു ഉപായം മാത്രമേയുള്ളു; എന്തെന്നാൽ സാധനാരൂ

പത്തിൽ സ്വീകരിക്കപ്പെടുന്ന മറുപായങ്ങളെല്ലാം ഈ കേന്ദ്രലക്ഷ്യത്തെ സമാശ്രയിക്കുന്ന ഉപാംഗങ്ങളാകുന്നു.

എല്ലാ സുഖത്തിൻേറയും ഉല്പത്തിസ്ഥാനമിന്നതെന്നറിഞ്ഞാൽ, ബാഹ്യപദാർത്ഥങ്ങളിലുള്ള അതിൻെറ നൈമിഷിക പ്രതിഛായകളെ പിടിച്ചെടുക്കാൻ ശ്രമിക്കുന്നതിനു പകരം നിങ്ങൾ നേരെ ആ ഉല്പത്തിസ്ഥാനത്തേക്കു തന്നെ പോകും. എനിക്ക് ഒരായിരം ഉറുപ്പിക അജ്ഞാതമായ ഒരു സ്ഥലത്തുനിന്നു കിട്ടാനുണ്ടെങ്കിൽ അതന്വേഷിച്ച് ഞാൻ അങ്ങുമിങ്ങും അലയും; എന്നാൽ പണം കിട്ടേണ്ട സ്ഥലം അറിഞ്ഞുകഴിഞ്ഞാൽ പിന്നെ ഞാൻ നേരെ അങ്ങോട്ടുപോവുകയേയുള്ളു. സുഖം നമ്മുടെ ജന്മാവകാശമാണ്. നാം തന്നെ സുഖസ്വരൂപമാണ്. അതെങ്ങനെ ആവിഷ്ക്കരിക്കാം എന്നറിയുക മാത്രമേ വേണ്ടൂ നാം. ആകാശത്തു പ്രകാശിച്ചുനിൽക്കുന്ന ചന്ദ്രൻെറ പ്രതിബിംബം നിശ്ചലവും പ്രസന്നവുമായ ഏതു ജലപ്പരപ്പിലും ശരിക്കു തെളിഞ്ഞുകാണാം. എന്നാൽ ജലപ്പരപ്പിൽ തരംഗങ്ങളുടെ സാന്നിദ്ധ്യം പ്രതിബിംബത്തെ ശിഥിലമാക്കും. നമ്മുടെ മനസ്സ് ഒരു ജലാശയംപോലെയാണ്. അതിനെ സ്ഥിരമായി പ്രശാന്തവും ചലനരഹിതവുമാക്കാമെങ്കിൽ അവിടെ ആനന്ദസ്വരൂപനായ ആത്മാവിൻെറ ചിരസ്ഥായിയും സുവ്യക്തവുമായ പ്രതിബിംബം സംസിദ്ധമാകും. യാതൊന്നിനും നശിപ്പിക്കാൻ കഴിയാത്തതും ചിരസ്ഥായിയുമായ സുഖം നേടാനുള്ള രഹസ്യവിദ്യയിതാണ്.

ശാശ്വതസുഖസമ്പാദനത്തിൽ നമുക്കു വിലങ്ങുതടിയായിരിക്കുന്നത് കാമം അഥവാ തൃഷ്ണ ആണെന്ന് അതിനാൽ വ്യക്തമാണല്ലോ. കാമത്തിൻെറ ഉപകരണങ്ങൾ ശരീരമാകെ വ്യാപിച്ചിരിക്കുന്നു. സുന്ദരരൂപങ്ങളെ കാണാനാഗ്രഹിക്കുന്ന കണ്ണിൽക്കൂടി അതു പ്രവർത്തിക്കുന്നു. ഇമ്പമുള്ള ശബ്ദ

ങ്ങരം കേരംക്കാൻ കൊതിക്കുന്ന ചെവിയിൽക്കൂടി അതു പ്രവത്തിക്കുന്നു. ഇതുപോലെ മററിന്ദ്രിയങ്ങളിലൂടെയും പ്രവത്തിക്കുന്നു. ഈ കാമത്തെ എങ്ങനെ നശിപ്പിക്കാം? ഇതിനുത്തരം ഗീതയിലെ മൂന്നാമദ്ധ്യായത്തിലുണ്ടു്. വിചാരംകൊണ്ടു് കാമനകളെ നശിപ്പിക്കാമെന്നു് ഭഗവാൻ പറയുന്നു. നിങ്ങളുടെ മനസ്സു് ഇന്ദ്രിയവിഷയങ്ങളിലേക്കു പോകുന്ന പക്ഷം ആദ്യം ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ നിന്നു വിടത്തുക. നിങ്ങളുടെ കോപത്തിനിരയായ ഒരുവനെ തല്ലണമെന്നു തോന്നിയാൽ, ആ ക്രിയ നടത്തുന്നതിൽനിന്നു് കയ്യാകുന്ന കമ്മേന്ദ്രിയത്തെ തടഞ്ഞുനിത്തുക. ഇന്ദ്രിയങ്ങളെ പ്രവത്തിപ്പിക്കുന്നതു മനസ്സാകയാൽ അടുത്തപടി ഇന്ദ്രിയങ്ങളിൽനിന്നു മനസ്സിനെ വിടത്തുകയാകുന്നു. മനസ്സിനുമപ്പുറത്തുള്ളതു് ബുദ്ധിയാണു്. അതിനെ മനസ്സിൽനിന്നു വിടത്തണം. വിഷയോപലബ്ധി മുതൽ കമ്മചേഷ്ടവരെയുള്ള ശൃംഖലയിലെ ഓരോ കണ്ണികളാണിവ. ഓരോന്നിനേയും അനുക്രമം തൊട്ടപ്പുറത്തുള്ള കണ്ണിയിൽനിന്നു വേർപെടുത്തി ഒടുവിൽ എല്ലാത്തിൻേറയും പശ്ചാത്തലമായ ആത്മാവിനെ പ്രാപിക്കാം. ഇങ്ങനെ ക്രമപ്രവൃദ്ധവും വിവേചനയുക്തവുമായ ഒരു വിഘടനാപ്രക്രിയയിലൂടെ കാമനകളെ ജയിക്കാനും നിത്യസുഖത്തിൻെറ ഉറവിടം കണ്ടെത്താനും കഴിയും.

നാം ഒരു ലക്ഷ്യത്തെ ലാക്കാക്കി പ്രയാണം ചെയ്യുമ്പോരം തദിതരങ്ങളായ വസ്തുക്കരം ഓരോന്നായി പിൻതള്ളുന്നു. അതുപോലെ, ഈശ്വരനെ കണ്ടെത്താൻ നാം ആ ബോധമണ്ഡലത്തിലേക്കു് കൂടുതൽ കൂടുതൽ ആഴത്തിൽ നിമജ്ജനം ചെയ്യുമ്പോരം മററു തത്വങ്ങരം ഓരോന്നായി പിൻതള്ളുന്നു; അക്കൂട്ടത്തിലൊന്നാണു് മനസ്സും. മനസ്സു് അതിൻെറ സ്വന്തഅതിത്തിവരെ നമ്മെ കൊണ്ടുപോകുന്നു,

അനന്തരം പിൻവാങ്ങുന്നു. മനസ്സ് സ്വയം ജഡമാണ്. ആത്മാവിൻെറ അഗാധതരതലങ്ങളിലേക്ക് നാം അവഗാഹനംചെയ്യുമ്പോൾ, അവിടെ മനസ്സല്ല നമ്മെ നയിക്കുന്നതു് മനസ്സിൻേറയും പിന്നിലുള്ള ആത്മചൈതന്യമാണ്. മനസ്സിൻെറ അതിർത്തി കടക്കുന്നതോടെ അതു പിൻതള്ളപ്പെടുന്നതും ആത്മചൈതന്യത്തിൻെറ നീക്കം പിന്നെയും തുടരാവുന്നതും അതിനാലാണ്. മനസ്സിനും ഉപരിയായ ആത്മതത്വം അപ്പുറമുള്ള ചുമതല ഏറ്റെടുക്കുന്നു.

മനസ്സ് എന്ന പദം അതിൻെറ സാധാരണ പരിമിതാൎത്ഥത്തിൽ ഇവിടെ ഉപയോഗിച്ചിട്ടുള്ളതാണ്. വിശാലമായ അൎത്ഥത്തിൽ ശുദ്ധാത്മാവിനു കീഴുള്ള എല്ലാ ബോധാവസ്ഥകളുടേയും വ്യാപാരം മനസ്സിൻെറ മേഖലയിൽ പെടുന്നു. അതിനാൽ നാം സത്യത്തെ അറിയേണ്ടതു് മനസ്സു മുഖേന തന്നെ. സമാദ്ധ്യവസ്ഥയിലും മനസ്സ് നിലവിലുണ്ടു്; പക്ഷെ അതു് ബ്രഹ്മവുമായി താദാത്മ്യപ്പെട്ടിരിക്കയാണ്. പ്രകാശകിരണങ്ങൾക്ക് കടന്നുപോകാൻ തടസ്സമില്ലാത്ത ശുദ്ധ സ്ഫടികംപോലെയായി തീരുന്നു അതു്. അതിനാൽ പവിത്രതയത്രെ ഏററവും അത്യന്താപേക്ഷിതമായ സംഗതി. മനസ്സു മലിനമാണെങ്കിൽ ആത്മജ്യോതിസ്സിനെ പ്രതിഫലിപ്പിക്കാൻ അഥവാ തത്കിരണങ്ങളെ കടത്തിവിടാൻ പററിയതല്ല. ആത്മാവു് സൂക്ഷ്മാൽ സൂക്ഷ്മതമമാണ്. അതിനാൽ മനസ്സും അത്യന്തം സൂക്ഷ്മതമമായിരിക്കണം. ഭഗവദ്ഗീത 16-ാം അദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ള ദൈവീസമ്പത്തുകളുടെ പരിപോഷണം മനസ്സിനെ നിൎമ്മലവും സൂക്ഷ്മതമവുമാക്കി തീൎക്കുന്നു.



അദ്ധ്യായം 5

## വിഭിന്ന മാർഗ്ഗങ്ങൾ

കർമ്മം, ഭക്തി, ജ്ഞാനം എന്നിങ്ങനെ ആത്മസാക്ഷാൽക്കാരത്തിലേക്കു നയിക്കുന്ന മാർഗ്ഗങ്ങൾ പലതുണ്ട്. വിഭിന്ന സ്വഭാവക്കാരായ വിഭിന്ന ജീവന്മാർ ഉള്ളതുപോലെ മാർഗ്ഗങ്ങളും വിഭിന്നങ്ങളായിരിക്കുന്നു. മററു പന്ഥാക്കളെ പാടെ അവഗണിച്ചും ഒഴിവാക്കിയും സാധകനു് ഏതെങ്കിലുമൊരു പന്ഥാവിൽ കൂടി മാത്രം സഞ്ചരിക്കാമെന്നു് ഇതിനർത്ഥമില്ല. വ്യക്തിയുടെ സ്വഭാവത്തിനനുസരിച്ചു് ഇവയിലൊരു മാർഗ്ഗത്തിനു് പ്രമുഖസ്ഥാനമുണ്ടായിരിക്കുമെങ്കിലും, കർമ്മ, ജ്ഞാന, ഭക്തിമാർഗ്ഗങ്ങളെല്ലാം ഏകദാ അവലംബനീയങ്ങളത്രെ; എന്തെന്നാൽ സാധകൻെറ പുരോഗതിക്കു് ഇവയിലോരോന്നിനും അതാതിൻെറ വക സംഭാവന നൽകാനുണ്ടാവും. നിഷ്കാമഭാവത്തോടെ സ്വകർത്തവ്യങ്ങളനുഷ്ഠിച്ചു് അധമപ്രകൃതിയെ ശുദ്ധീകരിച്ചു് സത്വബലം നേടാൻ കർമ്മയോഗം പഠിപ്പിക്കുന്നു. ഭക്തിയോഗം മനുഷ്യാത്മാവിൽ ഭക്തി വർദ്ധിപ്പിച്ചു് ഈശ്വരസാക്ഷാൽകാരത്തിനുള്ള അഭിനിവേശം ഉജ്ജ്വലിപ്പിക്കുന്നു. ജ്ഞാനയോഗമാകട്ടെ സദസത്തുക്കളുടെ വിവേചനാഭ്യാസദ്വാരാ മായയുടെ ആവരണങ്ങളെ ചീന്തിമാററാൻ സാധകനെ പ്രാപ്തനാക്കുന്നു. ഈ വിവിധ പന്ഥാക്കളുടെ കാതലായ തത്വങ്ങൾ ഏവയെന്നു നോക്കാം.

കർമ്മമാർഗ്ഗം — കർമ്മയോഗ പരിശീലനം ഒരുവൻെറ സാധാരണ കർത്തവ്യങ്ങാം ശരിയായും പൂർണ്ണശ്രദ്ധയോടും ചെയ്യുന്നതോടെ ആരംഭിക്കുന്നു. നല്ലതുപോലെ പഠിച്ചു തയ്യാറായി പരീക്ഷക്കെഴുതാൻ പോകുന്ന വിദ്യാർത്ഥി സ്വസ്ഥനും സന്തുഷ്ടചിത്തനുമായിരിക്കുമ്പോഠം, തയ്യാറാകാതെ പോകുന്ന അപരൻ ഭയചകിതനും അസ്വസ്ഥനുമായി കാണപ്പെടുന്നു. അതുപോലെ മനസ്സാക്ഷിക്കനുസരിച്ച് സ്വകർത്തവ്യങ്ങാം നിർവ്വഹിച്ചുപോരുന്ന ഒരുവനു് ആത്മമാനിത്വമുണ്ട്; ഒന്നിനെക്കുറിച്ചും ഭയവുമില്ല; മറിച്ച് കർത്തവ്യനിർവ്വഹണത്തിൽ ഉപേക്ഷ കാണിക്കുന്നവൻ സദാ തുഷ്ടിഹീനനും അസ്വസ്ഥനുമായിരിക്കും. സമ്യക് മനോഭാവത്തോടെയുള്ള കർത്തവ്യനിർവ്വഹണം ഈശ്വരാരാധന തന്നെയാകുന്നു. അതു് ഒരുവനു് ബലവും സത്വശുദ്ധിയും പ്രദാനം ചെയ്യുന്നു. എല്ലാ ലഘുകർത്തവ്യങ്ങളും ഏററവും വലിയ കർത്തവ്യത്തിൻെറ നിർവ്വഹണത്തിനു് — അതായതു് ഈശ്വരനെ കണ്ടെത്താനും സത്യത്തെ സാക്ഷാൽകരിക്കാനും — ഒരുവനെ സജ്ജമാക്കേണ്ടതാണു്. എന്നാൽ ലഘു കർത്തവ്യങ്ങാം ഉപേക്ഷിക്കുകയും പ്രസ്തുത ഉന്നത കർത്തവ്യത്തിൽ പ്രവേശിക്കുകയും ചെയ്യുന്നതിനു മുമ്പു് ഒരുവൻ ബലവും ആത്മവിശുദ്ധിയും സമ്പാദിച്ചിരിക്കണം. ആവശ്യമായ അളവിൽ വൈരാഗ്യം വളർത്തിയതിനുശേഷമേ ഒരു മനുഷ്യൻ ലോകം പരിത്യജിക്കാവൂ. ഫലം പക്വമാകുമ്പോഠം അതു താനെ കൊഴിഞ്ഞുവീഴുന്നു. ആ സമയം സമാഗതമാകുന്നതുവരെയും അയാഠം ലോകത്തുതന്നെ പണിയെടുക്കണം. വല്ലതുമൊന്നു് പഠിക്കാനെങ്കിലും അയാഠംക്കതിനാൽ സാധിക്കും. കർമ്മാനുഷ്ഠാനത്തിൽക്കൂടി മാത്രമാണു് ബലം നേടാനും നമ്മുടെ പ്രവർത്തനങ്ങളിൽ കാര്യക്ഷമത ആർജ്ജിക്കാനും നമുക്കു കഴിയുന്നതു്.

കർമ്മയോഗത്തിലെ അടുത്ത പടി എല്ലാ പ്രവൃത്തികളും നിഷ്കാമഭാവത്തിൽ — ഫലത്തിൽ കാംക്ഷയില്ലാതെ — ചെയ്യുകയെന്നുള്ളതാണ്. സാധാരണ ജനങ്ങൾ കർമ്മം ചെയ്യുന്നു, പക്ഷെ അവക്കതിന്റെ ഫലം വേണം. അല്പം വൈരാഗ്യം കൈവന്ന മററു ചിലർ ഫലസിദ്ധിയിൽ അത്ര വ്യഗ്രത കാണിക്കുന്നില്ല, എന്നാൽ കർമ്മം തന്നെ ഉപേക്ഷിക്കാൻ മുതിരുന്നു. കർമ്മയോഗത്തിൽ പൂർണ്ണത സിദ്ധിക്കണമെങ്കിൽ ഒരുവൻ സർവ്വാത്മനാ, പ്രേമസമന്വിതം, കർമ്മാനുഷ്ഠാനം തുടരുകയും, എന്നാൽ അതോടൊപ്പം ഫലം സമ്പൂർണ്ണം ത്യജിക്കുകയും ചെയ്യേണ്ടതാകുന്നു. എല്ലാ ഫലങ്ങളും ഭഗവാനിൽ സമർപ്പിച്ചുകൊണ്ടേ ഇരിക്കുക; ഏതു കർമ്മത്തിനും ശേഷം 'കൃഷ്ണാർപ്പണമസ്തു' എന്നു് ഹൃദയംഗമമായി പറയുക; അനന്തരഫലം അദ്ദേഹത്തിനിഷ്ടം പോലെ വിനിയോഗിക്കാൻ വിട്ടിട്ടു് സംഗതി പാടെ വിസ്മരിക്കുക.

മററുള്ളവക്കുവേണ്ടി — ഭാര്യക്കോ കുട്ടികൾക്കോ അല്ലെങ്കിൽ മററാക്കെങ്കിലുമോ വേണ്ടി — പണിയെടുക്കുന്നതല്ല നിഷ്കാമകർമ്മം എന്നു് ഓർത്തിരിക്കേണ്ടതാവശ്യമാണ്. ഭഗവാനുവേണ്ടി ചെയ്യുന്ന കർമ്മം മാത്രമേ യജ്ഞമാകൂ; അതിനെ മാത്രമേ നിഷ്കാമകർമ്മമെന്നു പറയാനുമാവൂ. ഒരുവൻ എങ്ങനെയാണു് എല്ലാം അദ്ദേഹത്തിനു് സമപ്പിക്കേണ്ടതു്? ''പ്രഭോ, ഞാൻ എല്ലാം അവിടുത്തേയ്ക്കു സമർപ്പിക്കുന്നു'' എന്നു പറയുന്നതാണോ സമർപ്പണം? അല്ല. കർമ്മങ്ങളുടെ യഥാർത്ഥകത്താവു് ഭഗവാൻതന്നെയാണ്. അദ്ദേഹം നമ്മെക്കൊണ്ടു സർവ്വവും ചെയ്യിക്കുന്നു. നാം അദ്ദേഹത്തിന്റെ ഉപകരണങ്ങൾ മാത്രം. ഞാൻ ഒരു കോടാലികൊണ്ടു് ഒരു മരം മുറിക്കുന്നു. കോടാലിയല്ല മുറിക്കുന്നവൻ. എല്ലാ നിമിഷവും എല്ലാ കാര്യത്തിലും

അദ്ദേഹമാണു് യഥാൎത്ഥകൎത്താവെന്നറിയുക. ഈ ബോധമാണു് ശരിയായ നിഷ്കാമകൎമ്മം. ''അതു് തികച്ചും മനസ്സിൻെറ ഭാവം സംബന്ധിച്ച ഒരു പ്രശ്നമാണു്.''

ഈശ്വരൻ സൎവ്വാന്തൎയ്യാമിയും യഥാൎത്ഥ കർത്താവുമാണെങ്കിലും അദ്ദേഹം നിസ്സംഗനാണു്. കർമ്മങ്ങൾ അദ്ദേഹത്തെ സ്പർശിക്കുന്നില്ല. കർമ്മത്തിനു മുമ്പിൽ 'ഞാനി'നെ പ്രതിഷ്ഠിക്കുന്നതും അങ്ങനെ കൎത്താവായി തീരുന്നതും തൽഫലമായി കൎമ്മഫലഭോക്താവാകുന്നതും നമ്മളാണു്. അതിനാൽ, ദുഃഖിക്കേണ്ടെന്നുണ്ടെങ്കിൽ, നിങ്ങൾ ചെയ്യുന്നതിൻെറ ഒന്നിൻേറയും മുമ്പിൽ ''ഞാനി''നെ പ്രതിഷ്ഠിക്കാതിരിക്കുക. ഏതു കർമ്മത്തിലും ഈശ്വരനാണു് യഥാർത്ഥകർത്താവു് എന്നു മാത്രമല്ല, അദ്ദേഹത്തിൻെറ ഇച്ഛയില്ലാതെ നിങ്ങൾക്കൊന്നും ചെയ്യാനാവില്ല എന്നു കൂടി നിങ്ങൾ അറിയേണ്ടിയിരിക്കുന്നു. യഥാർത്ഥത്തിൽ എല്ലാം ചെയ്യുന്നതു് അദ്ദേഹമാകയാൽ എല്ലാററിനും അദ്ദേഹത്തെ തന്നെ ആശ്രയിച്ചാലെന്തു്? ഈ വസ്തുതയുടെ വെളിച്ചത്തിൽ നോക്കുമ്പോൾ നിങ്ങൾക്കു് യഥാർത്ഥത്തിൽ ഉത്തരവാദിത്വമൊന്നിലുമില്ല. അങ്ങനെയിരിക്കെ, എന്തിൻെറയെങ്കിലും ഉത്തരവാദിത്വം സ്വന്തം ചുമലിലേററിവെയ്ക്കുന്നതെന്തിനു്? അതിനാൽ നിങ്ങൾ ചെയ്യുന്ന ഒരു പ്രവൃത്തിയുടേയും ഉത്തരവാദിത്വം ഏറെറടുക്കരുതു്. നിങ്ങൾ ഒരു തീവണ്ടിയിൽ യാത്രചെയ്യുകയാണെങ്കിൽ, നിങ്ങളുടെ ഭാണ്ഡക്കെട്ടു് തീവണ്ടി ചുമക്കാനനുവദിക്കാതെ, സ്വയം തലയിലെടുത്തുവെയ്ക്കുന്നതു് മൗഢ്യമല്ലേ?

ഭക്തിമാൎഗ്ഗം — ഈശ്വരനുമായുള്ള ഐക്യത്തിലേക്കു് നയിക്കുന്ന മാർഗ്ഗങ്ങളിൽവെച്ചു് ഏററവും സുഗമവും സുരക്ഷിതവുമായതു് ഭക്തിമാർഗ്ഗമാണെന്നു് പറയപ്പെടുന്നു.

ഭക്തിയുടെ അഭാവത്തിൽ മററു മാർഗ്ഗങ്ങളിൽക്കൂടി ചരിക്കുക അത്യന്തം ദുഷ്കരമാണു്, എന്തെന്നാൽ മനുഷ്യപ്രകൃതിക്കു് ഏതെങ്കിലും വിഷയത്തിൽ താല്പര്യം നിലനില്ക്കണമെങ്കിൽ അതിലൊരു രസം തോന്നണം. ഒരു വിദ്യാത്ഥിക്കു് ഗണിതശാസ്ത്രത്തിൽ അഭിരുചിയില്ലെങ്കിൽ, ആ വിഷയത്തിലൊരു പരീക്ഷ ജയിക്കുക അയാറംക്കസാദ്ധ്യമല്ലെങ്കിൽ കൃഛ്റസാദ്ധ്യമെങ്കിലുമായിരിക്കും. ഭക്തിമാർഗ്ഗത്തിൽ ആനന്ദം പ്രാരംഭം മുതൽ ഒരു ഉപാംഗമാണു്. എന്തെന്നാൽ പ്രേമവും ആനന്ദവും അവിഭാജ്യമായി ബന്ധപ്പെട്ടവയത്രെ. എവിടെ അവയിലൊന്നുണ്ടോ അവിടെ മറേറതും അവശ്യം ഉണ്ടായിരിക്കണം. ജ്ഞാനമാഗ്ഗസാധന കേവലം വിരസമായ മേധാവ്യായാമമായി അധഃപതിക്കാനിടയുണ്ടു്. ഭക്തിയുടെ അഭാവത്തിൽ കമ്മമാഗ്ഗം വെറും യാന്ത്രികവും സ്നേഹരഹിതവുമായ കത്തവ്യനിർവ്വഹണമായി തീരാം. സ്വയംപൂണ്ണമായിരിക്കുന്നതും മറെറാന്നിൻേറയും സഹായം ആവശ്യമില്ലാത്തതും പ്രേമം (ഭക്തി) മാത്രമാകുന്നു. പ്രേമം സ്വയംപര്യാപ്തമായതിനാലത്രെ, ഭക്തിമാർഗ്ഗം മററു മാർഗ്ഗങ്ങളിൽനിന്നു് ഒട്ടുമുക്കാലും സ്വതന്ത്രമായി നിലകൊള്ളുന്നതും ഒരു ശരിയായ ഭക്തൻ കാലക്രമത്തിൽ ജ്ഞാനിയും യോഗിയുംകൂടിയായി തീരുന്നതും. ഇനി, ഈ ഭക്തിയെന്താണു്? അതു് ഈശ്വരനോടുള്ള പരമപ്രേമമാകുന്നു. നിസ്സഗ്ഗജ പ്രേമപ്രകൃതികളായ മനുഷ്യർ ധന്യരത്രെ, എന്തെന്നാൽ അവർക്കു് ഭക്തിയുടെ പാതയിൽകൂടി അനായാസം മുന്നേറാൻ കഴിയും; അവരുടെ പ്രേമപ്രവാഹം ഭഗവാൻെറ നേക്കു തിരിച്ചുവിടുകയേ വേണ്ടൂ. യഥാത്ഥത്തിൽ പ്രേമം (സ്നേഹം) ജഗത്തിൽ ഒന്നു മാത്രമേയുള്ളൂ. അനവധി പ്രേമങ്ങളില്ല. സ്നേഹത്തിൻെറ സ്വഭാവം അപഗ്രഥിച്ചാൽ, എല്ലാത്തരം സ്നേഹങ്ങളും — മാതൃസ്നേഹം, പിതൃസ്നേഹം ഇത്യാദി —

യഥാൎത്ഥത്തിൽ ആ ഏകസ്നേഹത്തിന്റെ, ഈശ്വരീയപ്രേമത്തിന്റെ, നാനാരൂപങ്ങളാണെന്നു കാണാം. ഈ ദൃശങ്ങളായ എല്ലാ താഴ്ന്ന തരം സ്നേഹരൂപങ്ങളേയും നിഷ്പ്രയാസം ഭക്തിയായി പരിവൎത്തനം ചെയ്യാവുന്നതും ആ കാരണത്താലത്രേ.

ലോകത്തിലെ ഏററവും സുന്ദരമായ വസ്തു എന്തെന്നു നിങ്ങറം ചോദിക്കുന്ന പക്ഷം, സംശയലേശമെന്യേ 'പ്രേമ'മെന്നു ഞാൻ ഉത്തരം പറയും. ഒരു പ്രേമികന്റെ ദൃഷ്ടിയിൽ ഏററവും വിരൂപയായ പെൺകുട്ടി ഏററവും സുന്ദരിയായിത്തീരുന്നു. പ്രേമം പ്രേമഭാജനത്തിന്റെ എല്ലാ കുറവുകളും വിസ്മരിപ്പിക്കുന്നു, പ്രേമികനെ പ്രേമഭാജനവുമായി ഏകീഭവിപ്പിക്കയും ചെയ്യുന്നു. തന്റെ പ്രേമഭാജനത്താൽ ആവിഷ്ടനായിത്തീരുന്ന പ്രേമികൻ മറെറല്ലാ കാൎയ്യങ്ങളും വിസ്മരിക്കുന്നു. എല്ലായിടത്തും അവൻ അവളേയും അവറം അയാളേയും മാത്രമേ കാണുന്നുള്ളു. ഈശ്വരീയപ്രേമത്തിന്റെ കേവലമൊരു പ്രതിച്ഛായയായ മാനുഷികപ്രേമത്തിന്റെ അവസ്ഥയാണിതു്. അതിനാൽ ഈശ്വരീയപ്രേമം എവ്വിധമായിരിക്കുമെന്നും അതു് ഭക്തന്റെ ആത്മാവിനെ എത്ര ഉന്നതമായ ആനന്ദത്തിലും ഉദാത്തമായ ആവേശത്തിലും എത്തിക്കുമെന്നും ഇതിൽനിന്നു നിങ്ങറംക്കു് ഏറെക്കുറെ ഊഹിക്കാമല്ലോ? ഈ ഈശ്വരീയപ്രേമം ഒരിക്കൽ നമ്മുടെ ഹൃദയത്തിൽ അങ്കുരിച്ചാൽ, പിന്നീടവിടെ വിദ്വേഷത്തിനോ അസൂയക്കോ സ്ഥാനമുണ്ടാവില്ല. ലോകത്തിലെ അധമവിഷയങ്ങളിൽ തോന്നിയിരുന്ന കൊതികളെല്ലാം എന്നേയ്ക്കുമായി അന്തൎദ്ധാനം ചെയ്യും. കാരണം ഈശ്വരീയ പ്രേമത്തിലൂടെ ആനന്ദത്തിന്റെ കേന്ദ്രഉറവായ ആത്മാവിനോടു് കൂടുതൽ കൂടുതൽ അടുക്കുകയാണു് നാം ചെയ്യുന്നതു്. അങ്ങനെ വരുമ്പോറം

നമുക്ക് ലൗകികവസ്തുക്കളുടെ ആവശ്യം പിന്നെയെന്ത്? — അവയൊക്കെ ലൗകികമനുഷ്യരുടെ ദൃഷ്ടിയിൽ എത്ര തന്നെ ആകർഷണീയങ്ങളായിരുന്നാലും. മനസ്സിൽ പിന്നീട് ഒരു തരത്തിലുമുള്ള തൃഷ്ണകളില്ല, ക്രോധമില്ല, ലോഭമില്ല, അഹംഭാവമില്ല, മോഹമില്ല, അത് പ്രേമംകൊണ്ട്, പ്രേമം മാത്രംകൊണ്ട് നിറഞ്ഞിരിക്കുന്നു. പ്രേമത്തിനല്ലാതെ മറെറാന്നിനും അവിടെ ഇടമില്ല. പ്രകാശപൂരിതമായ ഒരു മുറിയിലേക്ക് ഒളിഞ്ഞുനോക്കാൻ പോലും അന്ധകാരത്തിനു സാധിക്കുമോ? എല്ലാ ഭേദഭാവനകളും ക്രമേണ ഇല്ലാതാകുന്നു. രാധ കൃഷ്ണൻെറ ഗാഢാലിംഗനത്തിലാണ്. എല്ലാ ശാരീരികഭാവനകളും നശിച്ചിരിക്കുന്നു. പിന്നെ, രാധയുമില്ല കൃഷ്ണനുമില്ല — ആനന്ദം, അദ്വിതീയമായ ആനന്ദം, മാത്രം അവശേഷിക്കുന്നു. ഈ ദൃശമായ സച്ചിദാനന്ദാവസ്ഥയിലേക്കത്രേ ഭക്തിമാർഗ്ഗത്തെ അനുധാവനം ചെയ്യുന്ന ഭക്തൻ അനുക്രമം, അവിരതം, അനായാസം നയിക്കപ്പെടുന്നത്.

സാധാരണ ജീവിതത്തിൽ നമുക്കനുഭവമുള്ള വിവിധതരം സ്നേഹങ്ങളും ഈശ്വരീയമായ ആ ഏകസ്നേഹത്തിൽ നിന്നുല്പന്നമാണെന്നു പറഞ്ഞുവല്ലോ. എന്നാൽ നമ്മുടെ സ്നേഹം അനേകവസ്തുക്കളിലായി ചിന്നിച്ചിതറി പോകുന്നിടത്തോളം കാലം, അത് പ്രേമനാഥനായ ഭഗവാൻെറ പാദങ്ങളിൽ ചെന്നെത്തുക സാദ്ധ്യമല്ല. കുറെ വെള്ളം, അതിൻെറ അളവ് എത്ര വലുതായിരുന്നാലും, ചിന്നിച്ചിതറിക്കിടക്കുന്ന ആയിരമായിരം ചെറുചാനലുകളിലൂടെ സമുദ്രത്തിലേക്കു വിട്ടാൽ, അതൊരിക്കലും സമുദ്രത്തിൽ ചെന്നെത്തുകയില്ല. ക്ഷുദ്രസ്രോതസ്സുകളെയാകെ ഒരുമിച്ചു ചേർത്ത് ഒരു വലിയ പ്രവാഹമാക്കി വിട്ടെങ്കിലേ അത് പ്രാപ്യസ്ഥാനമണയുകയുള്ളു. അതുപോലെ, ചിന്നിച്ചി

തറിക്കിടക്കുന്ന നമ്മുടെ അനേകം പ്രേമങ്ങളെ ഒരുമിച്ചു ചേൎത്തു് ഒരൊററ പ്രേമപ്രവാഹമാക്കേണ്ടതു് ലക്ഷ്യപ്രാപ്തിക്കാവശ്യമാകുന്നു. ബാഹ്യലോകത്തു് നമ്മുടെ സ്നേഹത്തിനു പാത്രമായ വസ്തുക്കളിൽനിന്നെല്ലാം സ്നേഹം പിൻവലിക്കണമെന്നല്ല ഇപ്പറഞ്ഞതിനൎത്ഥം. അവയിലെല്ലാം ഭഗവത്സാന്നിദ്ധ്യം ദൎശിച്ചു് അവയിൽക്കൂടി അദ്ദേഹത്തെ സ്നേഹിക്കാൻ ശീലിക്കുകയാണാവശ്യം. ഭാൎയ്യയേയോ, പുത്രനേയോ, ഭൎത്താവിനേയോ സ്നേഹിക്കേണ്ടതു് ഭാൎയ്യക്കോ, പുത്രനോ, ഭൎത്താവിനോ വേണ്ടിയല്ല, അവരിലെല്ലാം അന്തൎയാമിയായിരിക്കുന്ന ഭഗവാനു വേണ്ടി ആവണം.

ഈ വിധത്തിൽ നമ്മുടെ സ്നേഹം ക്രമേണ സാൎവ്വജനീനമായി തീരുകമാത്രമല്ല, നമ്മെ അതു ബന്ധനത്തിൽനിന്നു മോചിപ്പിക്കുകയും ചെയ്യും. സ്നേഹത്തിൻേറതായ ഈ മാൎഗ്ഗത്തിൽ നമ്മുടെ സ്നേഹം നമുക്കൊരു ചുമടായി തീരാതെയും നമ്മെ ബന്ധനത്തിലേക്കു നയിക്കാതേയും ഇരിക്കുന്ന രീതിയിൽ സ്നേഹിക്കാൻ നാം പഠിക്കണം. ഇക്കാൎയ്യത്തിൽ നാം നമ്മുടെ വിവേകം ഉപയോഗിക്കണം. ഭാൎയ്യ, പുത്രൻ, സഹോദരൻ ഇത്യാദി നാം സ്നേഹിക്കുന്നവരെയെല്ലാം വിട്ടുപിരിയേണ്ടിവരുമെന്നറിഞ്ഞു് നാം അവരെ വിവേകപൂൎവ്വം സ്നേഹിക്കണം — എന്നുവെച്ചാൽ നാം എല്ലാവരേയും ഈശ്വരൻെറ മൂൎത്തരൂപമെന്ന നിലയിൽ സ്നേഹിക്കണം. എന്നാൽ നമുക്കിതു് യഥാൎത്ഥത്തിൽ സാദ്ധ്യമാവുന്നതു് നമ്മുടെ ഉള്ളിലെ ഈശ്വരനെ സ്വയം കാണാൻ കഴിയുമ്പോഠം, നമ്മെ സ്വന്തശരീരങ്ങളിൽനിന്നു വിടുൎത്തി ബോധിക്കാൻ കഴിയുമ്പോഠം, ആത്മാവിനെക്കുറിച്ചു നാം ബോധവാന്മാരാകുമ്പോഠം, മാത്രമാണു്. യഥാൎത്ഥത്തിൽ ആരും ഭാൎയ്യയേയും പുത്രനേയും മററും സ്നേഹിക്കുന്നില്ല;

അവരവരുടെ ഉള്ളിലിരിക്കുന്ന ആത്മാവിനെയാണ് സ്നേഹിക്കുന്നത്.

കപിലൻ ദേവഹൂതിയോടു പറഞ്ഞ മാതിരി മൂന്നു തരത്തിലുള്ള ഭക്തിയുണ്ട്. അവ:—

(1) താമസികം — ഇത് ബലികൊടുക്കൽ മുതലായവ അന്തർഭവിക്കുന്നതാണ്. ദ്വേഷവും ഹിംസയും അന്തർഭവിക്കുന്ന കർമ്മങ്ങളിൽകൂടി ഈശ്വരനെ പ്രസാദിപ്പിക്കാനുദ്യമിക്കുന്ന ഈ താമസികഭക്തി ഏററവും താണ താണ തരമാകുന്നു.

(2) രാജസ്വികം — വ്യക്തിഗതമായ ആഗ്രഹങ്ങളിലും അവയുടെ പൂരണത്തിലും അധിഷ്ഠിതമാണിത്. ഈശ്വരനെ സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്യുന്നത് ഈശ്വരലാഭാർത്ഥമല്ല, താനാഗ്രഹിക്കുന്ന ലൗകികവസ്തുക്കൾ ഭഗവാനിൽനിന്നു കിട്ടണമെന്നുദ്ദേശിച്ചാണ്.

(3) സാത്വികം — ഇതിൽ ഭക്തൻ ഈശ്വരനെ അന്യോദ്ദേശമില്ലാതെ, തൽപ്രേമത്തിനുവേണ്ടിത്തന്നെ പ്രേമിക്കുന്നു. ഭക്തൻെറ കർമ്മങ്ങളെല്ലാം യജ്ഞഭാവേന അനുഷ്ഠിക്കപ്പെടുകയും, ഭഗവാനായി അർപ്പിക്കപ്പെടുകയും ചെയ്യുന്നു. ഈ ഭക്തിയുടെ സവിശേഷ ലക്ഷണം ഇതിൽ ഭയം, ലജ്ജ, വിലാപേശൽ ഇവയില്ലെന്നുള്ളതാണ്. എന്നാൽ പ്രേമികൻ പ്രേമഭാജനത്തിൽനിന്നു വേറാണെന്നുള്ള ഭാവം നിലവിലുണ്ട്.

മേൽപറഞ്ഞ മൂന്നുതരം ഭക്തികളും സഗുണവർഗ്ഗത്തിൽ പെടുന്നു. നിർഗ്ഗുണഭക്തിയാണ് ഉൽകൃഷ്ടതമം. ഇതിൽ മനസ്സ് ഈശ്വരനിലേക്ക് ഇരമ്പിച്ചെല്ലുന്നു, സ്മരണ അഭംഗുരം നിലനില്ക്കുകയും ചെയ്യുന്നു. ഗംഗാസലിലം അവിച്ഛിന്നം സാഗരാഭിമുഖമായി പ്രവഹിച്ചുകൊണ്ടിരിക്കുന്നതു

പോലെ, ഭക്തിധാര ഭഗവൽ പാദാരവിന്ദങ്ങളിലേക്കു് ഇടമുറിയാതെ ഒഴുകിക്കൊണ്ടിരിക്കുന്നു. പ്രേമം അഹേതുകമാണു്. ശുദ്ധപ്രേമത്തിൽനിന്നു് ഉദീരിതമാകുന്ന, ഭഗവൽ കൈങ്കര്യത്തിനുള്ള അഭിലാഷം മാത്രമാണു ഭക്തനുള്ളതു്. പ്രതിഫലമായി നാലിനം മുക്തിപോലും അയാാം ആഗ്രഹിക്കുന്നില്ല. ഭക്തിമാർഗ്ഗത്തിലൂടെ ഭഗവൽപ്രേമം അന്തിമമായി കൈക്കൊള്ളുന്ന രൂപമിതാണു്. ഇത്തരം ഭക്തിയിൽക്കൂടി ഭക്തനു് ആത്മജ്ഞാനം സിദ്ധിക്കുന്നു. അയാാം ത്രിഗുണങ്ങളെ ഉല്ലംഘിക്കുന്നു. അയാാം ഭഗവാനുമായി ഏകത്വം പ്രാപിക്കുന്നു. അയാാം മുക്തി ആഗ്രഹിക്കുന്നില്ലെങ്കിലും ഇതിനകം തന്നെ മുക്തനായിരിക്കുന്നു. അയാാംക്കു് ആവശ്യങ്ങളൊന്നുമില്ല. വേണ്ടതെന്തും ഭഗവാൻ എത്തിച്ചുകൊടുക്കുന്നു. സിദ്ധികാംകൊണ്ടു് അയാാംക്കു് ഉപയോഗമില്ല; എങ്കിലും എല്ലാ സിദ്ധികളും അയാളുടെ ചൊൽപടിയിലാണു്.

ഈ ഈശ്വരീയപ്രേമം നമ്മിലെങ്ങനെ ഉല്പാദിപ്പിക്കാം? അതു മറെറാരു പ്രശ്നമാണു്. അപരാഭക്തിയുടെ വികസനം സാധാരണയായി ദീർഘകാലത്തെ ഏകാഗ്രസാധനകളുടെ ഫലകാര്യമാണു്. താണതരം ഭക്ത്യനുഷ്ഠാനങ്ങാം അതിൻെറ ആദ്യപടിയായി വേണ്ടിവരികയും ചെയ്യും. എന്നാൽ ഇവിടെ ചില സാമാന്യനിർദ്ദേശങ്ങാം മാത്രം നൽകുന്നു, ഈശ്വരീയപ്രേമത്തിൻെറ മൂർത്തരൂപങ്ങളായ ധന്യാത്മാക്കളുമായി, പവിത്രന്മാരായ മഹാപുരുഷന്മാരുമായി, സമ്പർക്കത്തിലേർപ്പെടുക. ഈശ്വരനെപ്പററിയും അദ്ദേഹത്തിനു് സ്വഭക്തന്മാരോടുള്ള പ്രേമത്തെപ്പററിയും അവരിൽനിന്നു മനസ്സിലാക്കുക. അവരെ സേവിക്കുകയും അവരുടെ കൃപ നേടുകയും ചെയ്യുക. ഈശ്വരീയ പ്രേമത്തിനുവേണ്ടി വ്യാകുലരാകുകയും നിർമ്മലവും നിസ്വാർത്ഥവുമായ ഭക്തി നൽകണേ എന്നു ഭഗവാനോടു നിര

ന്തരം പ്രാൎത്ഥിക്കുകയും ചെയ്യുക. ഒരുവൻെറ അഭിലാഷത്തിനനുസരണമായിരിക്കും അവൻെറ നേട്ടവും. ഈശ്വരൻ നിഷ്ഠുരണനും ഉദാസീനനുമല്ല. അദ്ദേഹം കാരുണ്യസ്വരൂപനാണ്. നാം അന്വേഷിക്കുന്നതെന്തെന്ന് അദ്ദേഹത്തിനറിയാം. നാം ഭഗവത്പ്രേമത്തിനുവേണ്ടി ദാഹിക്കുന്നവരാണെന്നും അദ്ദേഹത്തെ ഒഴികെ മറെറാന്നും വേണ്ടാത്തവരാണെന്നും അറിയുന്ന നിമിഷം ഹൃദയം കുളൎക്കെ ഭക്ത്യനുഗ്രഹം അദ്ദേഹം നമ്മിൽ ചൊരിയും. നമ്മുടെ പ്രാർത്ഥന അദ്ദേഹം ചെവിക്കൊള്ളുന്നില്ലെങ്കിൽ കുററം നമ്മുടേതാണ്. നാം ഭക്തിയെപ്പററിയും മുക്തിയെപ്പററിയും നാവു ചലിപ്പിക്കുന്നതേയുള്ളു. നമ്മുടെ പ്രാൎത്ഥനകൾ സത്യസന്ധമല്ല, ആത്മാൎത്ഥമല്ല, ഹൃദയംഗമമല്ല. ഹൃദയമനോമാലിന്യങ്ങളാണ് നമ്മുടെ മാർഗ്ഗത്തിലെ വിലങ്ങുതടികൾ. അതിനാൽ നിഷ്പക്ഷബുദ്ധ്യാ ആത്മപരിശോധന നടത്തി നമ്മുടെ ദൌർബ്ബല്യങ്ങളെ കണ്ടുപിടിക്കുകയും ഒന്നൊന്നായി അവയുടെ ഉന്മൂലനത്തിന് പരമാവധി യത്നിക്കുകയും ചെയ്യാം. ഭഗവത് പാദപത്മങ്ങളിൽ അനർഗ്ഗള ഭക്തി നൽകണേയെന്നും നമ്മുടെ ഹൃദയമനസ്സുകളിൽ എക്കാലവും കുടികൊള്ളണേയെന്നും ആത്മാൎത്ഥമായും ഹൃദയംഗമമായും അദ്ദേഹത്തോടു പ്രാൎത്ഥിക്കാം. അദ്ദേഹത്തിൻെറ പരമപ്രേമത്തിനു് അർഹരാകാൻ ആത്മാൎത്ഥതയോടെ കഴിവിൻെറ പരമാവധി നാം യത്നിക്കുന്നപക്ഷം, ഭക്തിസ്രോതസ്സ് എപ്പോഴെങ്കിലുമൊരിക്കൽ നമ്മുടെ ഹൃദയത്തിൽ പൊട്ടിവിരിഞ്ഞു് അതിനെ ആനന്ദനിർഭരമാക്കും

ജ്ഞാനമാൎഗ്ഗം — ജീവിതസമസ്യകളെക്കുറിച്ച് അവഗാഢം ചിന്തിക്കാനും, അങ്ങനെ മനസ്സിനെ അധീനപ്പെട്ടുത്തിയിരിക്കുന്ന വ്യാമോഹങ്ങളിൽനിന്നു് സ്വയം മോചിതനാകാനും ആരംഭിക്കുന്നതോടെ ഒരുവൻ ജ്ഞാനമാൎഗ്ഗ

ത്തിൽ സഞ്ചരിച്ചുതുടങ്ങുന്നു. നാം ഒരു മായാലോക ത്തിൽ ജീവിക്കുന്നു എന്നും മായാദ്ധ്യക്ഷന്റെ സങ്കല്പങ്ങൾ നമ്മുടെ മനസ്സുകളിലും ആവർത്തിക്കുന്നുവെന്നും മുന്നൊര ദ്ധ്യായത്തിൽ പറഞ്ഞുവല്ലോ. നമ്മുടെ കർത്തവ്യം ഈ മായയെ തരണം ചെയ്ത് തൽകർത്താവായ ഈശ്വരനെ കണ്ടെത്തുകയാണ്. ജീവിതനിഗൂഢതയെക്കുറിച്ച് ആഴ ത്തിലുള്ള ചിന്തനം ക്രമേണ ആ രഹസ്യം വെളിപ്പെടുത്തു കയും നമ്മെയെല്ലാം ഗ്രസിച്ചിരിക്കുന്ന മോഹത്തെ നശി പ്പിക്കുകയും ചെയ്യും. ഒരുവന് സർവ്വ വേദങ്ങളെക്കുറിച്ചും ശാസ്ത്രങ്ങളെക്കുറിച്ചും സിദ്ധാന്തപരമായ അറിവുണ്ടായി രിക്കാം; എന്നാൽ അയാൾ വിചാരംചെയ്യുന്നില്ലെങ്കിൽ അതുകൊണ്ടു ഫലമില്ല. സത്തിനേയും അസത്തിനേയും കുറിച്ച് സത്യത്തേയും മിഥ്യയേയും കുറിച്ച് ആഴത്തിൽ ചിന്തിക്കുന്നതിനാണ് വിചാരമെന്നു പറയുന്നത്. സദ സത്തുക്കളെക്കുറിച്ച് ആഴത്തിൽ ചിന്തിക്കുന്ന ഒരുവൻ ക്രമേണ അസത്തായവയെ എല്ലാം തിരസ്കരിക്കുകയും ഒടു വിൽ സത്തിൽചെന്നെത്തുകയുംചെയ്യുന്നു.

സത് എന്നാലെന്താണ്? സത്യമായതു് — അതാ യതു് ഒരു മാററവുമില്ലാതെ, രൂപഭാവഭേദങ്ങളില്ലാതെ വൃ ദ്ധിക്ഷയങ്ങളില്ലാതെ എക്കാലവും നിലനില്ക്കുന്നതെന്തോ അതു്. ഈ പ്രപഞ്ചം മുഴുവൻ നിമിഷംപ്രതി മാറിക്കൊ ണ്ടിരിക്കുന്നു. അതിനാൽ അതു് സത് അഥവാ സത്യം ആവാൻ തരമില്ല. നിങ്ങൾ കാണുന്ന ദൃശ്യങ്ങൾ ഒന്നും സത്യമാവാൻ നിവൃത്തിയില്ല — നിങ്ങൾ അവയെ അപ്ര കാരം പരിഗണിക്കുന്നുണ്ടെങ്കിലും. നമുക്ക് വളരെ സത്യ മായി തോന്നുന്ന ശരീരംതന്നെയും അശേഷം സത്യമല്ല — അതു നിരന്തരം വ്യത്യാസപ്പെട്ടുകൊണ്ടിരിക്കുന്നു, അടുത്ത നിമിഷത്തിൽ നാശമടയാനും മതി. ഇതാണവിദ്യ —

സത്യവും നിത്യവുമല്ലാത്തതിനെ നാം സത്യവും നിത്യവു മായി ഗണിക്കുന്നു, അതിനാൽ ദുഃഖമനുഭവിക്കുകയും ചെയ്യുന്നു. ഏതു സമയത്തും നമ്മെ വിട്ടുപിരിഞ്ഞേക്കാവുന്ന നമുക്കു് ചുഴവുമുള്ള ഈ വസ്തുക്കളൊക്കെ 'എന്റേതു്' എന്ന ഭിമാനിക്കാൻ നാം എത്ര മടയന്മാരാണു് — ഒരു പക്ഷെ ബുദ്ധിശാലികളായ മടയന്മാർ! എന്നോടൊപ്പം എന്നു മുണ്ടായിരിക്കുന്നതു മാത്രമേ എന്റേതാവാൻ തരമുള്ളു. അതിനാൽ നമ്മുടെ കഷ്ടപ്പാടുകരംക്കെല്ലാം നിദാനം ഈ വക അടിസ്ഥാനപരമായ സംഗതികളെക്കുറിച്ചുള്ള നമ്മുടെ ചിന്താക്കുഴപ്പമാണു്, അവിദ്യ, അഥവാ സമ്യക്ദർശനത്തിന്റേയോ സമ്യക് ജ്ഞാനത്തിന്റേയോ അഭാവം ആണു്. അതിനാൽ ജ്ഞാനംതന്നെ അതിനു പ്രതിവിധി.

ഈ ജ്ഞാനം എങ്ങനെ കണ്ടെത്താം? നിങ്ങളുടെ സ്വരൂപം എന്താണെന്നറിയുക. ഈ 'ഞാൻ' ആരു്? ഋഷിമാർ എല്ലാത്തിന്റേയും മൂലകാരണം അറിയാൻ ആഗ്രഹിച്ചു. നാം കാണുന്നതെങ്ങനെ? കേരംക്കുന്നതെങ്ങനെ? മനസ്സിൽ കൂടെ. മനസ്സിനെ വിഷയോപലബ്ധിയ്ക്കു പ്രാപ്തമാക്കുന്നതെന്തു്? ഇന്ദ്രിയങ്ങളിൽകൂടി വിഷയങ്ങളെ ഗ്രഹിക്കാൻ മനസ്സിനെ പ്രാപ്തമാക്കുന്നതും അതിനെ നിയന്ത്രിക്കുന്നതുമായ ഏതോ ഒന്നു് അതിനുപരിയായി ഉണ്ടായിരിക്കണം. യഥാർത്ഥദ്രഷ്ടാവു് ശരീരത്തിനും മനസ്സിനും ഉപരിയായിരിക്കണം. ബുദ്ധിക്കുപോലും ഉപരിയായിരിക്കണം. അതു് ജാഗ്രത് സ്വപ്ന സുഷുപ്തി അവസ്ഥകളിൽ മാററമില്ലാതെ ഏകരൂപത്തിൽ വർത്തിക്കുന്നതായിരിക്കണം. ഇങ്ങനെ ദ്രഷ്ടാവിനെ കണ്ടെത്താൻ നിങ്ങരം ശ്രമിക്കുന്നു, നിങ്ങരം ആ ദ്രഷ്ടാവാണെന്നു് അറിയുകയും ചെയ്യുന്നു. ഇതാണു് ശാസ്ത്രങ്ങളിൽവെച്ചു് മഹത്തമമായ ശാസ്ത്രം — ആത്മവിദ്യ. ഈ ശാസ്ത്രത്തിൽ ഗവേഷണാർത്ഥം നിങ്ങരം സ്വന്തം ഉള്ളിലേയ്ക്കു്,

തിരിയണം. ഒരു മുറിയിൽ വെച്ച് പൂട്ടിയിരിക്കുന്ന ഒരു പെട്ടിയിൽ സൂക്ഷിച്ചിട്ടുള്ള ഒരു നിധിയാണ് നിങ്ങൾ തേടുന്നതെങ്കിൽ, പുറത്തെല്ലായിടവും തെരയുന്നതുകൊണ്ട് അതു കണ്ടുകിട്ടാനൊക്കുമോ? മുറിയുടെ പൂട്ടുതുറന്നിട്ട് പെട്ടി തുറക്കുകയാണു വേണ്ടതു്; എങ്കിലേ നിധി കരസ്ഥമാക്കാൻ പററൂ. അതിനാൽ ഗൂഹ്യതമവസ്തുവിനെ കണ്ടെത്തണമെങ്കിൽ നിങ്ങളുടെ ഉള്ളിലേയ്ക്കു തിരിയുക. സത്യത്തെ അറിഞ്ഞവരിൽനിന്നു് അതിനെപ്പററി ശ്രവിക്കുക; എന്നിട്ടു് മറെറല്ലാം വെടിഞ്ഞു് തപസ്യയും ധ്യാനവും ശീലിക്കുക. സ്വപ്നാവസ്ഥയിലെ ദൃശ്യങ്ങൾ പരമാത്മാവിലുണ്ടായിരിക്കാൻ നിവൃത്തിയില്ല. ഏകവും അദ്വിതീയവുമായ സദ്‌വസ്തുവിനെ സാക്ഷാൽകരിക്കാനാഗ്രഹിക്കുന്നവർ, അസത്തും അനിത്യവുമായ ലോകത്തിലെ എല്ലാ വിഷയങ്ങളും പരിത്യജിച്ചിട്ടു്, അപഗ്രഥനവും ഉൽഗ്രഥനവുമാകുന്ന രണ്ടു മാർഗ്ഗങ്ങളും ഉപയോഗപ്പെടുത്തി, അതിലേയ്ക്കു സർവ്വാത്മനാ യത്നംചെയ്യണം. നിത്യമായിട്ടുള്ളതിനെ മുറുകെ പിടിക്കുക. വാഴത്തടിയുടെ പോളകൾ ഓരോന്നായി പൊളിച്ചുമാററിയാൽ ഒടുവിൽ വാഴപ്പിണ്ടി ശേഷിക്കുന്നു. അതുപോലെ അനിത്യവസ്തുക്കളെയെല്ലാം നേതിനേതിരീത്യാതള്ളിയാൽ, നിത്യമായതു മാത്രം ശേഷിക്കുന്നു. അതിനാൽ പഞ്ചകോശങ്ങളേയും ബോധത്തിൻെറ (ജാഗ്രത് സ്വപ്ന സുഷുപ്തികളാകുന്ന) അവസ്ഥാത്രയത്തേയും പൊളിച്ചുമാററുക; അപ്പോൾ അന്തിമമായി ദ്രഷ്ടാവുമാത്രം അവശേഷിക്കും. അതു മാത്രമാണു സത്യം, മറെറല്ലാം അസത്യം. ജ്ഞാനമാർഗ്ഗമവലംബിച്ച് സത്യത്തിലെത്താനുള്ള വഴി ഇതു മാത്രമാണ്. നിങ്ങൾ ഈശ്വരനായി തീരുന്നതിനാൽ മാത്രമേ നിങ്ങൾക്കു് ഈശ്വരനെ അറിയാൻ കഴിയൂ. ആത്മാവിനെ അറിയുക ദുർബ്ബലന്മാർക്കു സാദ്ധ്യമല്ല; അസത് വസ്തുക്കളെ ആ നിലയിലറിഞ്ഞു്

ഉപേക്ഷിക്കാൻ തയ്യാറുള്ള ബലവാന്മാൎക്കു മാത്രമേ അതു സാധിക്കൂ.

അഭിവ്യക്തമായ പ്രപഞ്ചത്തിനു പിന്നിൽ ഒളിഞ്ഞിരിക്കുന്ന സത്യത്തെ അറിയാനും നമുക്കു കഴിയും, എന്തെന്നാൽ അതേ സത്യംതന്നെയാണു് മനുഷ്യഹൃദയത്തിനുള്ളിലും ഒളിഞ്ഞിരിക്കുന്നതു്. പ്രപഞ്ചം ഒരു ബ്രഹ്മാണ്ഡവും മനുഷ്യാത്മാവു് ഒരു പിണ്ഡാണ്ഡവുമാകുന്നു. പിണ്ഡാണ്ഡജ്ഞാനത്തിലൂടെ ബ്രഹ്മാണ്ഡജ്ഞാനവും സാദ്ധ്യമത്രെ. അംശത്തിന്റെ ധൎമ്മങ്ങൾ പഠിച്ചാൽ അംശിയുടെ ധൎമ്മങ്ങൾ അറിയാം. അല്പം സമുദ്രജലം രുചിച്ചുനോക്കി സമുദ്രത്തിനാകെയുള്ള രുചിയെന്തെന്നു മനസ്സിലാക്കാം. നമ്മുടെ സ്വന്തം ശരീരത്തെതന്നെ പിണ്ഡാണ്ഡമായിട്ടെടുക്കാം. സത്തെന്നു പറയാവുന്നതായി, ശാശ്വതത്വമുള്ളതായി, എന്തെങ്കിലുമുണ്ടോ അതിൽ? ആലോചിക്കുവിൻ. തീൎച്ചയായും ഇല്ല. നിങ്ങൾ ശരീരത്തെ കാണുന്നതെങ്ങനെ? കണ്ണുകൾകൊണ്ടു്. കണ്ണുകൾ പ്രവൎത്തിക്കുന്നതെങ്ങനെ? മനസ്സിലൂടെ. സദാ മാറിക്കൊണ്ടിരിക്കുന്ന ഈ മനസ്സിൽ നിത്യമായും സത്യമായും എന്തെങ്കിലുമുണ്ടോ? ഇല്ല. ഇങ്ങനെ സത്തും അസത്തും തമ്മിൽ വിവേചനം നടത്തിയും തത്വങ്ങളെ ഓരോന്നായി തള്ളിക്കളഞ്ഞും നിങ്ങൾ മുന്നോട്ടുപോകുന്നു. ഒടുവിൽ ഒരിക്കലും മാററമില്ലാത്ത, ഏതവസ്ഥയിലും ഏതു കാലത്തും ഏകരസ രൂപമായി വൎത്തിക്കുന്ന, നിങ്ങളുടെ ഉള്ളിലുള്ള ആ സദ്വസ്തുവിൽ ചെന്നെത്തുന്നു. അതാണു് നിങ്ങളുടെ അന്വേഷണലക്ഷ്യമായ സത്തു്, ആത്മാവു്. നിങ്ങളുടെ ഉള്ളിലുള്ള ഈ ആത്മാവു് പ്രപഞ്ചമാകെ വ്യാപിച്ചിരിക്കുന്ന പരമാത്മാവിൽനിന്നു സാരാംശത്തിൽ വ്യതിരിക്തനല്ല. ഒരു മനുഷ്യൻ മിഥ്യയും കല്പിതവുമായ സകലതിനേയും പരിവൎജ്ജിച്ചു് മഹാസത്യത്തെ (ഇതു് ഈശ്വരന്റെ ഒരു പൎയ്യായ

പദം മാത്രമാണ്) പ്രാപിക്കുമ്പോൾ, ജനനമരണങ്ങളോ, അഹം, മമാദിഭാവങ്ങളോ ഇല്ലെന്ന് അയാൾക്ക് ബോദ്ധ്യമാകുന്നു. അയാൾ സ്വന്തദിവ്യത്വത്തെ കുറിച്ച് ബോധവാനായ ഒരു സിദ്ധപുരുഷനായി മാറിയിരിക്കുന്നു. അയാളുടെ സംഗതിയിൽ ജീവാത്മാവാകുന്ന പൂമൊട്ട് ആത്മസാക്ഷാൽകാരമാകുന്ന പുഷ്പമായി വികസിച്ചിരിക്കുന്നു. നേരത്തെ അയാളിൽ ഇല്ലാതിരുന്ന എന്തെങ്കിലും നൂതനമായി സിദ്ധിച്ച എന്നല്ല; സ്വന്തകഴുത്തിൽ കിടക്കുന്ന മാല അന്വേഷിച്ച നടക്കുന്ന മനുഷ്യനെപ്പോലെയോ തൻെറ ഉള്ളിലുള്ള കസ്തൂരി തേടി എല്ലായിടത്തും അലഞ്ഞുതിരിയുന്ന മാനിനെപ്പോലെയോ ആണയാൾ. അനന്തരം ആദ്യമായി ഈ മിഥ്യപ്രപഞ്ചത്തിലുള്ള വസ്തുക്കളുടെ ശരിയായ മൂല്യം അയാൾ മനസ്സിലാക്കുന്നു. നിങ്ങൾ ആയിരം പൂജ്യങ്ങൾ ഒരു വരിയിൽ നിരത്തിയെഴുതിയാൽ അവയ്ക്കു യാതൊരു വിലയുമില്ല. അവയ്ക്കു മുമ്പിൽ '1' എന്ന അക്കമിടുക; അപ്പോൾ ഓരോ പൂജ്യത്തിനും അതാതിൻെറ സ്ഥാനമനുസരിച്ച് ഓരോ വില വന്നു ചേരും. അതിനാൽ പൂജ്യങ്ങൾക്ക് വിലയുണ്ടാക്കുന്നത് അവയ്ക്കു മുമ്പിലുള്ള '1' ആണ്. അതുപോലെ, അഭിവ്യക്തജഗത്തിലെ എല്ലാ വസ്തുക്കൾക്കും മൂല്യവും അത്ഥവും കൊടുക്കുന്നത് ആത്മാവാകുന്നു. സ്വന്ത ആത്മാവിനെ അറിയുമ്പോൾ മാത്രമേ, ഭായ്യ, പുത്രൻ, ഗുരു മുതലായ എല്ലാററിനേയും നേരായ അത്ഥത്തിൽ ഗ്രഹിക്കാൻ നിങ്ങൾക്കു കഴിയൂ.

ആത്മസാക്ഷാൽകാരം വഴി പൂർണ്ണതയിലെത്തുന്നതിനു മുമ്പായി, പരിണാമരൂപത്തിലുള്ള, അത്യന്തം ക്ലേശഭൂയിഷ്ഠമായ ഈ ചാക്രികഭ്രമണത്തിനു നാം വിധേയരാക്കപ്പെടുന്നതെന്തിനെന്ന് അനേകമാളുകൾ അത്ഭുതംകൂറുന്നുണ്ട്,

മായയുടെ മേഖലയിൽ നിന്നുകൊണ്ടു്, ഈ പ്രശ്നത്തിനുത്തരം കണ്ടെത്താമെന്ന പ്രതീക്ഷയിൽ ഇതേപ്പററി ചിന്തിച്ചു് തല പുണ്ണാക്കുന്നതു നിഷ്ഫലമാകുന്നു. പ്രപഞ്ചം മുഴുവൻ ഈശ്വരസൃഷ്ടമെന്നങ്ങു വിചാരിച്ചുകൊള്ളുക. എന്നാൽ നമ്മെ സംബന്ധിച്ച കാര്യം ഈശ്വരസൃഷ്ടമായ പ്രപഞ്ചമല്ല; നമ്മുടെ മനസ്സിൻെറ കഴിവിൽപ്പെട്ട എല്ലാ ഉപായങ്ങളും പ്രയോഗിച്ചു് നാം തന്നെ സൃഷ്ടിച്ചിട്ടുള്ള ഈ മായാലോകമാണു്. നാം സൃഷ്ടിച്ചിട്ടുള്ള നമ്മുടെ ഈ ലോകത്തെ നാം തന്നെ നശിപ്പിക്കുന്നതുവരെ നമുക്കു് സ്വാതന്ത്ര്യമില്ല. അതു നമ്മുടെ കഴിവിൽപെട്ട കാര്യമാണു്. വേണമെങ്കിൽ ഈ നിമിഷം ഇതിനെ നശിപ്പിച്ചിട്ടു് നമുക്കു് മുക്തന്മാരാകാം. നിങ്ങളുടെ ഉള്ളംകയ്യിൽ നിങ്ങറം പിടിച്ചിരിക്കുന്ന ഒരു സാധനം മൂലം വേദന അനുഭവിക്കുന്നെങ്കിൽ അതു ദൂരെ കളയാത്ത നിങ്ങളെയല്ലാതെ മററാരെയാണു് അതിനു കുററപ്പെടുത്തേണ്ടതു്?

എല്ലാത്തിൻേറയും ആദികാരണത്തെ അറിയണമെന്നു് നിങ്ങറം ആത്മാത്ഥമായി ആഗ്രഹിക്കുന്നുണ്ടെങ്കിൽ, അതു കണ്ടെത്തുന്നതുവരെ മുമ്പോട്ടുപോവുക. ഈശ്വരൻ മാത്രമാണു് ഏകസത്തയെന്നും ജഗത്തിൻെറ മൂലകന്ദം അദ്ദേഹമാണെന്നും നിങ്ങറംക്കറിയാറാകും. ഈ വക കാര്യങ്ങറം ഗ്രഹിക്കാൻ നിങ്ങറം സ്വന്തം അഹംബുദ്ധിയേയും തൽസൃഷ്ടമായ ലോകത്തേയും നശിപ്പിക്കേണ്ടിയിരിക്കുന്നു. ഈ ഉൽപ്പന്നമായ ജഗത്തിനു് മായയുടെ മേഖലയിലല്ലാതെ സ്ഥിതിയില്ല. നിങ്ങറം ഈ മായാമേഖലക്കപ്പുറം കടക്കുമ്പോറം സൃഷ്ടിയില്ല, സംഹാരമില്ല, കാലമില്ല, ദേശമില്ല. യഥാത്ഥത്തിലുള്ളതു് എപ്പോഴും എന്നും ഉണ്ടായിരിക്കണം. അതാണു് സത്.

അസത്തിന്റെ മറ നീക്കംചെയ്യാൻ അസത് ലോകവിഷയകമായ ഉപായങ്ങൾ തന്നെ കൈക്കൊള്ളുന്നു. ഒരു മുള്ള് എടുക്കാൻ നിങ്ങൾ മറ്റൊരു മുള്ള് ഉപയോഗിക്കുന്നു; പിന്നെ രണ്ടും ദൂരെ കളയുന്നു. സാധനകളിൽ ഉപയോഗിക്കുന്ന എല്ലാ ഉപായങ്ങളും അസത്താണ്. അയതാത്ഥങ്ങളാണ്. എന്നാൽ സവ്വഗ്രാഹിയായ, ഏററവും വലിയ, അയഥാത്ഥത്തെ നശിപ്പിക്കാനായി അവ ഉപയോഗപ്പെടുത്തുന്നു. സത്യത്തെ അറിഞ്ഞാൽ പിന്നെ ലോകമില്ല, ബന്ധനമില്ല, സാധനയില്ല. നിത്യനായ സദ്വസ്തു, അന്തിമസത്യം, മാത്രമവശേഷിക്കുന്നു. അതിനാൽ, ബ്രഹ്മാണ്ഡമാകുന്ന ഈ വിശ്വത്തിന്റെ സ്വരൂപം അറിയാനുള്ള ഏകമാഗ്ഗം പിണ്ഡാണ്ഡമാകുന്ന നിങ്ങളെ സ്വയം അറിയുകയാണെന്നു കാണാമല്ലോ.

വിവിധ സാധനാമാർഗ്ഗങ്ങളെപ്പററി പ്രസ്താവിക്കുമ്പോൾ, പലതരം യോഗാഭ്യാസങ്ങളെ വിവേചനമെന്യേ ശീലിക്കാനൊരുമ്പെടുന്നവർക്കൊരു മുന്നറിവെന്ന നിലയിൽ രണ്ടു വാക്കു പറയേണ്ടിയിരിക്കുന്നു. ഇക്കൂട്ടർ യോഗാഭ്യാസങ്ങളിൽ ഉപരിപ്ളവജ്ഞാനം മാത്രമുള്ള വല്ല അപക്വയോഗികളുടെ ഉപദേശപ്രകാരമോ അല്ലെങ്കിൽ പുസ്തകത്തിൽനിന്നു കിട്ടിയ അറിവിന്റെ സഹായത്താലോ ആയിരിക്കും ഇത്തരം അഭ്യാസങ്ങളിലേർപ്പെടുന്നതു്. ശരിയായ മാർഗ്ഗദർശനമില്ലാതെയും അത്യാവശ്യനിബന്ധനകൾ ദീക്ഷിക്കാതെയും പ്രാണായാമാഭ്യസനം നടത്തി അനേകമാളുകൾ തങ്ങളുടെ ജീവിതം നശിപ്പിച്ചിട്ടുണ്ട്. മിതമായും വേണ്ട രീതിയിലും അഭ്യസിച്ചാൽ പ്രാണായാമം പ്രയോജനകരമാണ്. പ്രാണായാമപ്രണേതാക്കൾ ബ്രഹ്മചയ്യമനുഷ്ഠിക്കുകയും ഭക്ഷണം ക്രമീകരിക്കുകയും ജീവിതത്തിൽ പൊതുവെ മിതത്വവും ആത്മനിയന്ത്രണവും

പാലിക്കുകയും വേണം. മനുഷ്യമസ്തിഷ്കം അത്യന്തം സൂക്ഷ്മമായ ഒരുപകരണമാണ്; യോഗമെന്ന മിഥ്യാഭിധാനം വഹിക്കുന്ന ചിലതരം അഭ്യാസങ്ങളുടെ വിവേകരഹിതമായ പരിശീലനം അതിനെ എളുപ്പം താറുമാറാക്കാനിടയുണ്ട്. ഹഠയോഗത്തിൻെറ ശ്രദ്ധാകേന്ദ്രം പ്രധാനമായും സ്ഥൂലശരീരമാകുന്നു. സ്ഥൂലശരീരത്തെ വഴക്കിയെടുത്ത്, അത്ഭുതകരങ്ങളായി തോന്നുന്ന അനേകം കാര്യങ്ങൾ ചെയ്യാനും ആയുർദൈർഘ്യം വർദ്ധിപ്പിക്കാനും സാധിക്കും. എന്നാൽ ഈശ്വരജ്ഞാനവും ആത്മമുക്തിയും മാത്രം കാംക്ഷിക്കുന്ന ഒരുവന് ഇതുകൊണ്ടൊക്കെ എന്തുപയോഗം?





അദ്ധ്യായം 6

## മതമെന്നാലെന്ത്? — സനാതന ധർമ്മം

ദുഃഖത്തിന്റെ ഹേതുവേപ്പററിയും അതിനറുതി വരുത്താനുള്ള ഫലപ്രദമായ ഏകമാർഗ്ഗത്തെപ്പററിയും ഇതിനു പരി വിവരിച്ചതിൽനിന്നു്, ചില നിർദ്ദിഷ്ടാനുഷ്ഠാനങ്ങൾ കേവലം യാന്ത്രികമായി നടത്തുന്നതല്ല യഥാർത്ഥമതം എന്നു വ്യക്തമായിരിക്കുമല്ലോ. മതം ശരിയായ അർത്ഥത്തിൽ നമ്മിലെ ഈശ്വരത്വം കൂടുതൽ കൂടുതൽ പ്രകാശിപ്പിക്കാനുതകുന്ന ഒന്നാണു്. മുമ്പു് പറയപ്പെട്ടതുപോലെ, നമ്മുടെ യഥാർത്ഥഭാവമായി ഏററവും ഉള്ളിലിരിക്കുന്നതു് ഈശ്വരൻ തന്നെയാകുന്നു. നമ്മുടെ അധമപ്രകൃതിയാകുന്ന ചാരത്തിനുള്ളിൽ ഒളിഞ്ഞിരിക്കുന്ന അഗ്നിപോലെയാണതു്. നാം ഈ ചാരം നീക്കംചെയ്യുകയേ വേണ്ടൂ. അഗ്നി ഉജ്ജ്വലമായും ഉൽക്കടമായും കത്തിക്കാളാൻ. ഒരു തിരസ്കരണിയ്ക്കുള്ളിലെന്നതുപോലെ ഭഗവാൻ നമ്മുടെ ഹൃദയാന്തർഭാഗത്തു് ഒളിഞ്ഞിരിക്കുന്നുണ്ടു്. അദ്ദേഹത്തിന്റെ ദർശനംലഭിക്കാൻ നാം ഈ തിരസ്കരണി മാററുകയേ വേണ്ടൂ.

ഹിന്ദുമതത്തെ, ഏതെങ്കിലുമൊരു ആചാര്യനാൽ ഏർപ്പെടുത്തപ്പെട്ട ഒരു ആചാരസംഹിതയായി കണക്കാക്കാവുന്നതല്ല. ജീവിതത്തിന്റെ സകല ഭാവങ്ങളിലും വ്യാപിച്ചുനില്ക്കുന്ന ശാശ്വതനിയമങ്ങളുടെ ആവിഷ്കരണമായി അതിനെ പരിഗണിക്കേണ്ടതാകുന്നു. അതുകൊണ്ടത്രെ അതിനു സനാതനധർമ്മം (എക്കാലവുമുള്ള ധർമ്മം) എന്നു

പേരായിരിക്കുന്നതു്. ഭൗതികലോകത്തിലെ എല്ലാ വസ്തുക്കാംക്കും ബാധകമായ ആകർഷണ നിയമം (Law of Gravitation) പോലെയാണതു്. സൃഷ്ടിയുടെ ആരംഭം മുതല്ക്കേ ആകർഷണനിയമം നിലവിലുണ്ടു്. അതു് ഭൗതികലോകത്തിൻെറ അസ്തിത്വത്തിൽ തന്നെ അന്തർലീനമായിരിക്കുന്നു. ജനങ്ങാംക്കു് അതിനെക്കുറിച്ചുള്ള അറിവോ അറിവില്ലായ്മയോ പ്രകൃതിപ്രതിഭാസങ്ങളിൽ അതിൻെറ സാർവ്വത്രികമായ വ്യാപാരത്തെ ബാധിക്കുന്നില്ല. ന്യൂട്ടൺ ഈ നിയമം കണ്ടുപിടിച്ചതു്, പ്രകൃതി പ്രതിഭാസങ്ങളെ വ്യാഖ്യാനിക്കാനും അതുപയോഗപ്പെടുത്തി ചില നേട്ടങ്ങാം കൈവരിക്കാനും മനുഷ്യവർഗ്ഗത്തിനു സഹായമായി ഭവിച്ചു. ഈ നിയമത്തെക്കുറിച്ചുള്ള അറിവില്ലായിരുന്നെങ്കിൽ ശാസ്ത്രലോകത്തെ അനേകം കണ്ടുപിടുത്തങ്ങാം സാദ്ധ്യമാകുമായിരുന്നില്ല.

ഇതേ മാതിരി, സനാതനധർമ്മം പ്രപഞ്ചാഭിവ്യക്തിയുടെ തുടക്കം മുതൽക്കേ നിലവിലുണ്ടു്. അതു് ഭൗതികലോകങ്ങളുടെ രൂപഭാവങ്ങളിൽതന്നെ അന്തർലീനമായിരിക്കുന്നു; ജീവിതത്തിൻെറ സർവ്വഭാവങ്ങാംക്കും ബാധകമായി വർത്തിക്കയും ചെയ്യുന്നു. സർവ്വവ്യാപിയായ ഈ മഹദ്ധർമ്മത്തിൻെറ (നിയമത്തിൻെറ) വിവിധ വശങ്ങാം നമ്മുടെ ഋഷിമാർ കണ്ടുപിടിക്കുകയും അവയെ നമ്മുടെ ശ്രുതിസ്മൃതികളിൽ നിബന്ധിക്കുകയും ചെയ്തു. ജീവിതത്തിൻെറ ആത്യന്തിക സത്യത്തെ കണ്ടെത്തണമെന്നുള്ള ഉദ്ദേശ്യത്തോടെ, തങ്ങളുടെ തന്നെ ഉള്ളിലേക്കു് കൂടുതൽ കൂടുതൽ ആഴത്തിൽ നിമജ്ജനം ചെയ്തിട്ടാണു്, അവർ ഈ കണ്ടുപിടുത്തങ്ങാം നടത്തിയതു്. ലോകത്തു് ഓരോരോ കാലത്തായി ആവിർഭവിച്ചിട്ടുള്ള വിഭിന്നമതങ്ങാം ഏകസത്യത്തിൻെറ വിഭിന്നവശങ്ങാം മനുഷ്യവർഗ്ഗത്തിനു കാഴ്ചവെച്ചിരിക്കുന്നു. അവയെ സമുദ്രത്തിൽനിന്നുല്പന്നമായി, കരയിലൂടെ ഒഴുകി, വീണ്ടും സമുദ്രത്തിൽ പതിക്കുന്ന നദികളോടു സാദൃശ്യപ്പെടുത്താം.



അദ്ധ്യായം 7

## വിവേകവിചാരങ്ങളിലൂടെ അഭിലാഷതീവ്രത

മതത്തിൽ താല്പര്യമുള്ള അനേകമാളുകൾ ആദ്ധ്യാത്മികജീവിതത്തിനുവേണ്ടി കുറെയൊക്കെ ദാഹിക്കുന്നവരാണ്. എന്നാൽ അവരുടെ ഈ പിപാസ പ്രായേണ അവ്യക്തവും അവ്യവസ്ഥിതവും ദുർബ്ബലവുമായിരിക്കും. തീവ്രാഭിലാഷത്തിനു മാത്രമേ നമ്മെ സാക്ഷാല്ക്കാര പദത്തിലെത്തിക്കാൻ കഴിയൂ. സിദ്ധാന്തപരമായി, ഒരു നിമിഷത്തിനുള്ളിൽ നമുക്ക് മുക്തിനേടാം—അതായത് ലൗകികകാമനകളെയാകെ ഒററയടിക്കു സമ്പൂർണ്ണം വെടിഞ്ഞാൽ. എന്നാൽ പ്രായോഗിക ജീവിതത്തിൽ, ഈശ്വരപരമായ അഭിലാഷത്തിന് ക്രമേണ തീവ്രത കൂടുകയും ഒടുവിൽ മനസ്സിൽ മറെറാന്നിനും സ്ഥാനമില്ലാതാകുന്ന പടിവരെ അതു തുടരുകയും ചെയ്യേണ്ടിയിരിക്കുന്നു. ഭഗവദ്ദർശനത്തിനുവേണ്ടി അവ്യാജമായ ക്ഷുത്ത്, അഗാധവും നിരന്തരവുമായ വ്യാകുലത, തോന്നണം. ഈ ക്ഷുത്ത് എങ്ങനെ ഉല്പാദിപ്പിക്കാം? എങ്ങനെ പുഷ്ടിപ്പെടുത്താം? ദീർഘകാലത്തെ തീവ്ര സാധനാനുഷ്ഠാനം കൊണ്ടാണതു സാധിക്കേണ്ടത്. എന്നാൽ നിശ്ചയദാർഢ്യത്തോടും ഏകാഗ്രതയോടും സാധനകളിലേർപ്പെടാൻ കഴിവുണ്ടാകുന്നതിനു മുമ്പായി ചില പ്രാരംഭകൃത്യങ്ങൾ അനുഷ്ഠേയങ്ങളായുണ്ട്; തൽസംബന്ധ

മായി വിവേകത്തിനും വിചാരത്തിനും ഗണ്യമായ ഒരു പങ്കു നിർവ്വഹിക്കാനുമുണ്ട്.

ഒന്നാമത്, നിരീക്ഷണം, ഗ്രന്ഥപാഠനം, ചിന്തനം എന്നീ മാർഗ്ഗങ്ങളിലൂടെ, ബാഹ്യലോകത്തെ സംബന്ധിച്ച നമ്മുടെ ലക്ഷ്യങ്ങളും നേട്ടങ്ങളും എത്ര വിലകെട്ടവയാണെന്നു നാം മനസ്സിലാക്കണം. ലൗകികലക്ഷ്യാഭിമുഖമായ അനുധാവനത്തിന്റെ ഫലമായി കരസ്ഥമാക്കാവുന്ന വസ്തുക്കളെക്കുറിച്ച് ഗൗരവയുക്തം, വിമർശനബുദ്ധ്യാ, നാം പര്യാലോചിക്കണം. പണം, പേരു്, പ്രശസ്തി, ഭാര്യ, സന്താനങ്ങൾ, ശാരീരികസുഖഭോഗങ്ങൾ—ഇവയിലേതെങ്കിലും യഥാർത്ഥവും ചിരസ്ഥായിയുമായ സുഖമോ മനശ്ശാന്തിയോ ഉൾക്കരുത്തോ നമുക്ക് പ്രദാനംചെയ്തിട്ടുണ്ടോ? നമ്മുടെ നേട്ടങ്ങളെപ്പററി യുക്തിയുക്തമായ ഒരപഗ്രഥനം, അവയുടെ മൂല്യം യഥാർത്ഥത്തിൽ ശൂന്യമായിരുന്നെന്നും, നാം തേടിനടന്ന ലൗകികഭോഗങ്ങൾ കേവലം മൃഗതൃഷ്ണകളായിരുന്നെന്നും, നമ്മെ ബോദ്ധ്യപ്പെടുത്തും. ഇതു് തികച്ചും ഗൗരവയുക്തമായ ചിന്തനത്തിന്റേയും സത്യസന്ധമായ അന്വേഷണത്തിന്റേയും പ്രശ്നമാണ്. ഇത്തരം ചിന്തനത്തിന്റേയും നിരന്തരവിചാരത്തിന്റേയും ഫലമായി വിവേക വൈരാഗ്യങ്ങൾ മനസ്സിൽ അങ്കുരിക്കും.

സത്യത്തെപ്പററി അറിവില്ലാതിരിക്കെ, സത്യവും മിഥ്യയും തമ്മിൽ എങ്ങനെ വിവേചനം നടത്തും? എന്ന് ആളുകൾ ചിലപ്പോൾ ചോദിക്കാറുണ്ട്. പ്രാപഞ്ചിക ജീവിതത്തിന്റെ സ്വഭാവത്തെപ്പററി, അതിന്റെ പരിമിതികളേയും മിഥ്യാത്വത്തേയും പററി, അനുസ്യൂതമായ നിരീക്ഷണവും വിചാരവും നടത്തി, അനിത്യവും അസത്യവുമായ ആ ലോകത്തെ ആദ്യം തിരസ്കരിക്കുക. നിങ്ങൾ ജീവിക്കുന്ന ലോകത്തിന്റെ അസ്ഥിരതയും മായികസ്വ

ഭാവവും മനസ്സിലാക്കിയാൽ, പിന്നീട് നിങ്ങൾക്കതിനോട് ആസക്തി പുലർത്താൻ സാദ്ധ്യമല്ല. അതിനാൽ വീണ്ടും വീണ്ടും വിചാരം ശീലിക്കുക. ഈ ലോകം എങ്ങനെയുള്ളതാണ്? സത്യമെന്ത്? ജീവിതലക്ഷ്യമെന്ത്? ആ ലക്ഷ്യം പ്രാപിക്കാനുള്ള വഴിയെന്ത്? വെറും ചിന്ത കൊണ്ടുമാത്രം വലിയ പ്രയോജനമില്ലെന്നുള്ളത് ശരി തന്നെ. ആത്മാർത്ഥമായ അന്വേഷണവും പ്രയത്നവും വേണം. എന്നാൽ, അഗാധമായ ചിന്തയിലൂടെ വ്യക്തമായ നിഗമനങ്ങളിലെത്താതെ ആത്മാർത്ഥമായ അന്വേഷണത്തിന്നു സാദ്ധ്യതയില്ല. അടിസ്ഥാനപരമായ ഈ വക പ്രശ്നങ്ങളെക്കുറിച്ച് ചിന്തചെയ്യാത്തവർ അവയ്ക്കു തൃപ്തികരമായ പരിഹാരം കാണുന്നതെങ്ങനെ? നമ്മുടെ ബുദ്ധി കൊണ്ടുള്ള പ്രയോജനമെന്ത്? അതുപയോഗിച്ചു സത്യം കണ്ടെത്താൻ. സ്വന്തം മേധ ഉപയോഗിക്കുന്ന മനുഷ്യന്നു മാത്രമേ ജീവിതമെന്ന വലിയ പ്രഹേളികക്ക് ഉത്തരം കണ്ടുപിടിക്കാൻ കഴിയൂ. നിരന്തരം ക്ഷണികങ്ങളായ ലൗകികഭോഗങ്ങളുടെ പിന്നാലെ പായുകയും ഉള്ളിലിരിക്കുന്ന ആനന്ദഖനിയെപ്പററി അലക്ഷ്യഭാവം കൈക്കൊള്ളുകയും ചെയ്യുയെന്നതു് തികഞ്ഞ മായത്തരമാണ്. ഉള്ളിലിരിക്കുന്ന ആത്മാവിനെ സാക്ഷാൽക്കരിക്കാൻ ഒരു പുഷ്പം പറിച്ചെടുക്കുന്നതിനേക്കാരം എളുപ്പമാണെന്ന് വസിഷ്ഠൻ പറഞ്ഞിട്ടുണ്ട്. എന്തെന്നാൽ, പുഷ്പം പറിക്കാൻ കൈ നീട്ടുകയെന്ന ശ്രമമെങ്കിലും വേണം, ആത്മസാക്ഷാത്ക്കാരത്തിന്ന് ഉള്ളിലേക്ക് നോക്കിയാൽ മതി. ആത്മാവു് നമ്മുടെയുള്ളിൽതന്നെയിരിക്കുന്നു. നാം അതു് കണ്ടെത്തുകയേ വേണ്ടൂ.

നിങ്ങൾ കാണുന്ന സ്ഥൂലപ്രപഞ്ചത്തെ ചിന്തനവും വിചാരവും വഴി നിഷേധിക്കയെന്നുള്ളത് മുമ്പറഞ്ഞ പ്രാരംഭകൃത്യത്തിലെ നിഷേധാത്മകവശമാകുന്നു. രചനാത്മക

വശം അദ്ധ്യാത്മജീവിത ലക്ഷ്യപ്രാപ്തി എത്ര അമൂല്യ മായ ഒരു നേട്ടമാണെന്നു് ഭാവനയിൽ കാണാൻ ശ്രമിക്കു കയാണു്. നമ്മുടെ ആത്മസ്വരൂപമായ സച്ചിദാനന്ദതത്വ ത്തിൽ നാം നിലയുറപ്പിക്കുന്നതോടെ കൈവരുന്ന നേട്ട ത്തിൻെറ മഹത്വം ബോധിക്കാൻ നാം ശ്രമിക്കണം. അ ദ്ധ്യാത്മജീവിതം ലക്ഷ്യത്തിലെത്തിച്ചു് ഈശ്വരദർശനം സാധിക്കുക എന്നതിൻെറ അർത്ഥമെന്താണെന്നുള്ളതിനെ ക്കുറിച്ചു് ഒരുവൻ ലേശമെങ്കിലും ബോധവാനായിരുന്നെ ങ്കിൽ, അയാൾ ബാഹ്യലോകത്തെ എല്ലാ വസ്തുക്കളെമിട്ടെ റിഞ്ഞിട്ടു് ലക്ഷ്യാഭിമുഖമായി കുതിക്കുകതന്നെ ചെയ്യും. അധികം സാധകന്മാരുടേയും കാര്യത്തിലുള്ള കാതലായ വൈഷമ്യം ആത്മസാക്ഷാൽക്കാരത്തിൻെറ മഹിമയെക്കു റിച്ചു് അവക്കു് ഈ സ്പുടബോധമില്ലെന്നുള്ളതും അവർ ആശയക്കുഴപ്പങ്ങൾക്കു് അധീനരാണെന്നുള്ളതും ആകുന്നു. അവർ അദ്ധമനസ്സോടെ മാത്രം ശ്രമങ്ങൾ നടത്തുന്നതും എ ളുപ്പം ഭഗ്നോത്സാഹരായി തീരുന്നതും അതുകൊണ്ടാണു്. നമുക്കു് വേണ്ടതെന്താണെന്നതിനെക്കുറിച്ചു് എത്രയും വ്യ ക്തമായ ധാരണയുണ്ടായിരിക്കണം. നമ്മുടെ ലക്ഷ്യം വ്യക്തമായി നിശ്ചചിച്ചിരിക്കണം. ഒരു പരീക്ഷയിൽ വിജയികളാകുന്ന വിദ്യാത്ഥികൾ ആശയവ്യക്തതയുള്ളവ രായിരിക്കും; പരാജയമടയുന്നവർ ആശയക്കുഴപ്പക്കാരും. ചിന്തിച്ചു നിശ്ചയിച്ച ലക്ഷ്യം മാററാനും നാം സന്നദ്ധ രായിക്കൂടാ. നിശ്ചയസ്ഥിരത അത്യാവശ്യമാണു്; എ ങ്കിൽ മാത്രമേ ലക്ഷ്യത്തെ തേടിയുള്ള പരിശ്രമങ്ങളിൽ സവ്വാത്മനാ മുഴുകാൻ നമുക്കു കഴിയൂ.

ഈശ്വരപരമായ അഭിലാഷത്തിനു എങ്ങനെ മൂർച്ച കൂട്ടാം എന്ന പ്രശ്നത്തോടനുബന്ധിച്ചു് ലൗകിക വസ്തുക്ക ളിൽ ആഗ്രഹം ജനിക്കുകയും വളർന്നുവരികയും ചെയ്യുന്ന

തെങ്ങനെ എന്നുള്ളതും ചിന്താർഹമാണ്. ലൗകികമായ ഔന്നത്യാഭിലാഷങ്ങളുള്ള ഒരു സാധാരണമനുഷ്യൻ ഒരു ഗവർണ്ണറുടെ ജീവിതത്തെപ്പററി കേട്ടറിയുന്നു. ഗവർണ്ണർ 5000 രൂപ ശമ്പളം വാങ്ങുന്നുണ്ടെന്നും കൊട്ടാരസദൃശമായ കെട്ടിടത്തിൽ പാക്കുന്നെന്നും ആയിരക്കണക്കിനു കീഴ് സിൽബന്ധികളെ ഭരിക്കുന്നെന്നും മററും അയാൾ അറിയുന്നു. അയാൾ ഗവർണ്ണറുടെ ജീവിതത്തെക്കുറിച്ച് എത്രകണ്ടു കൂടുതൽ ചിന്തിക്കുകയും ഭാവനചെയ്യുകയും ചെയ്യുന്നുവോ, ഒരു ഗവർണ്ണരാകാനുള്ള അയാളുടെ ആഗ്രഹവും അത്രകണ്ടു തീവ്രമായിത്തീരുന്നു. അതുപോലെ, ഈശ്വരനെക്കുറിച്ചും ആത്മസാക്ഷാൽക്കാരത്തിൻെറ മഹിമ, നിരതിശയാനന്ദം ഇവയെക്കുറിച്ചും മഹാത്മാക്കളിൽനിന്നു ശ്രവിക്കുന്നതു് ഈശ്വരലാഭാർത്ഥമുള്ള അഭിലാഷം ജനിപ്പിക്കാനും പുഷ്ടിപ്പെടുത്താനും സഹായിക്കും. ''എന്നെ മാത്രം ചിന്തിക്കുക, അപ്പോൾ നിനക്കു് എന്നിൽ തന്നെ വസിക്കാനിടയാകും'' എന്നിങ്ങനെ ഭഗവാൻ ഗീതയിൽ ഉപദേശിച്ചിരിക്കുന്നതതുകൊണ്ടാണ്. സദാ ഭഗവാനെ ചിന്തിക്കുന്നതിനു് പണമാവശ്യമില്ല, ബാഹ്യസഹായമാവശ്യമില്ല. ലൗകികമായ വിഷമതകളിൽനിന്നു മോചിക്കാനുള്ള എളുപ്പവഴിയും അതുതന്നെ. ആത്മാർത്ഥഭക്തിയോടെ ഈശ്വരചിന്ത ശീലിച്ചുതുടങ്ങുന്ന നിമിഷം മുതൽ എല്ലാത്തരം ക്ലേശങ്ങളിൽനിന്നും ഒഴിവുകിട്ടുന്ന വഴിയിലേക്കു് നിങ്ങൾ കാലുകുത്തുകയായി. പൂർണ്ണമായും കലവറയില്ലാതേയും നാം അദ്ദേഹത്തെ ആശ്രയിക്കുന്നപക്ഷം ബാഹ്യലോക വിഷയകമായും ആഭ്യന്തരലോക വിഷയകമായും നമുക്കുണ്ടാകുന്ന കാര്യമായ എല്ലാ ആവശ്യങ്ങളേയും അദ്ദേഹം നിറവേററുന്നു. എന്നാൽ, ''മായൻ സ്വന്തം കയ്യിലിരിക്കുന്ന പാൽപായസമെടുക്കാതെ എല്ലായിടത്തും ഭിക്ഷതെണ്ടി നടക്കുന്നു.''



അദ്ധ്യായം 8

## സാധന

മതത്തെ സംബന്ധിച്ചിടത്തോളം സാധകൻ പഠിച്ച കാര്യങ്ങൾ ജീവിതത്തിലനുവർത്തിക്കുന്നില്ലെങ്കിൽ അത്തരം സിദ്ധാന്തപരമായ ജ്ഞാനംകൊണ്ട് വലിയ പ്രയോജനമില്ല. വേദങ്ങൾ, ഉപനിഷത്തുകൾ ആദിയായി നമ്മുടെ വിശുദ്ധമതഗ്രന്ഥങ്ങളെല്ലാം അയാൾ ഹൃദിസ്ഥമാക്കിയിരിക്കാം; എന്നാൽ അവയിലെ അനുശാസനങ്ങൾക്കനുസരിച്ച് ജീവിക്കുന്നില്ലെങ്കിൽ, അജ്ഞാനത്തിൽനിന്നു മോചിക്കാതെ ദുഃഖങ്ങൾ അനുഭവിച്ചുകൊണ്ടേ ഇരിക്കും. ആത്മീയവികാസത്തിൻെറ പന്ഥാവിലൂടെ മുന്നേറുവാൻ മാത്രമല്ല, നമ്മുടെ വിശുദ്ധ ശാസ്ത്രഗ്രന്ഥങ്ങളുടെ നിഗൂഢാർത്ഥങ്ങളെ യഥാർത്ഥന ഗ്രഹിക്കുവാൻ പോലും പ്രായോഗികാനുഷ്ഠാനം അപരിത്യാജ്യമത്രെ. ഒരു സാധകൻ ഭഗവദ്ഗീത മുഴുവൻ മനഃപാഠമാക്കിയിരിക്കാം; എന്നാൽ അതിലെ ഉപദേശങ്ങൾ പ്രാവർത്തികമാക്കാൻ ശ്രമിക്കുന്നില്ലെങ്കിൽ, ഗ്രന്ഥത്തിലെ ആശയങ്ങൾ യഥാർത്ഥന ഗ്രഹിക്കുവാൻ അയാൾ പ്രാപ്തനാകയില്ല. ഭാഗവതം പോലെ ലളിതമായ ഒരു ഗ്രന്ഥം പോലും, തപസ്യ ശീലിക്കാനും ഭക്തി വർദ്ധിപ്പിക്കാനും കൂട്ടാക്കാത്ത ഒരുവനെ സംബന്ധിച്ചിടത്തോളം ഒരു 'അടഞ്ഞ' പുസ്തകമായി

അവശേഷിക്കുകയേ ഉള്ളൂ. അതിനാൽ നമ്മുടെ വിശുദ്ധ മതഗ്രന്ഥങ്ങളിൽ അടങ്ങിയിട്ടുള്ള ആദ്ധ്യാത്മികവിജ്ഞാനങ്ങളിലേയ്ക്കു നയിക്കുന്ന വാതിലിൻെറ താക്കോൽ സാധനാനുഷ്ഠാനങ്ങളാകുന്നു. മതത്തിൻെറ യഥാത്ഥപ്രശ്നം സിദ്ധാന്തപരമായ ജ്ഞാനസമ്പാദനമല്ല; ആവുകയും ആയിത്തീരുകയും സംബന്ധിച്ച പ്രശ്നമത്രേ അതിൻേറതു്.

സ്വയം നവീകരണാർത്ഥം തങ്ങൾ നടത്തുന്ന ശ്രമങ്ങൾക്കു ഫലമുണ്ടാകുമോ എന്നതിനെക്കുറിച്ചു് അനേകമാളുകൾ സംശയാലുക്കളാണു്. പ്രാരബ്ധം അല്ലെങ്കിൽ ശിരോലിഖിതം എന്ന ആശയത്താൽ ആവിഷ്ടർ ആണിക്കൂട്ടർ. 'സ്ഥിരപ്പെട്ട വിധി' എന്നൊന്നില്ല. നാം വിതച്ചതു് നാം കൊയ്യുന്നു എന്നേ ഉള്ളൂ. നമ്മുടെ ദുഷ്കർമ്മങ്ങൾ അനുഭവിച്ചുതീക്കാനും ദുഷ്പ്രവണതകൾ മാററിയെടുക്കാനും വീണ്ടും സന്ദർഭങ്ങൾ ലഭിക്കുന്നു. സൽപ്രവണതകളും ദുഷ്പ്രവണതകളും തമ്മിലുള്ള പോരാട്ടം രണ്ടു മേഷങ്ങൾ തമ്മിലുള്ള യുദ്ധംപോലെയാണു്. ബലവാൻ ബലഹീനനെ തുരത്തും. ദുർവാസനകളോടു മല്ലിടാൻ ഭഗവാൻ കൃഷ്ണനെ അഭയംപ്രാപിച്ചു് അദ്ദേഹത്തിൻെറ ബലംകൂടി സമാജ്ജിക്കുക. അദ്ദേഹത്തെ നിങ്ങളുടെ സാരഥിയായി സ്വീകരിക്കുക. ഉത്തരവാദിത്വങ്ങൾ സ്വന്തം ചുമലിൽ ഏറെറടുത്താൽ, നിങ്ങളുടെ അല്പബലത്തെ മാത്രം ആശ്രയിച്ചാൽ, നിങ്ങൾ നാശമടയും.

സാധനയെക്കുറിച്ചു് ചർച്ച ചെയ്യുമ്പോൾ, സാധകനിൽ പരിപുഷ്ടമാകേണ്ട, മാനസികവും ധാമ്മികവുമായ യോഗ്യതകളെക്കുറിച്ചും അപരിത്യാജ്യമായ ഈ യോഗ്യതകളെ വളത്തിയെടുക്കാൻ സ്വീകരിക്കേണ്ട അനുഷ്ഠാനങ്ങളെക്കുറിച്ചും പരിഗണിക്കേണ്ടിയിരിക്കുന്നു. യോഗി ആ

ജ്ജിച്ചിരിക്കേണ്ട ദൈവിക സമ്പത്തുകൾ ഭഗവദ്ഗീതയുടെ 16-ാം അദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. അവ:—

അഭയം സത്വസംശുദ്ധിർ ജ്ഞാനയോഗ വ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച സ്വാദ്ധ്യായ സ്തപആർജ്ജവം
അഹിംസാ സത്യമക്രോധ സ്ത്യാഗഃ ശാന്തിരപൈശുനം
ദയാഭൂതേഷ്വ ലോലുപ്ത്വം മാർദ്ദവം ഹ്രീരചാപലം
തേജഃ ക്ഷമാധൃതിഃ ശൗചമദ്രോഹോ നാ തിമാനിതാ
ഭവന്തിസമ്പദം ദൈവീ മഭിജാതസ്യ ഭാരത

ഭാഗവതത്തിൽ ഭഗവാൻ കപിലൻ ദേവഹൂതിയ്ക്കു് താഴെ പറയുന്ന ഉപദേശങ്ങൾ നൽകി:—

(1) സർവ്വാത്മനാ കർത്തവ്യങ്ങൾ അനുഷ്ഠിക്കുക, എന്നാൽ ഫലത്തെപ്പറ്റി ചിന്തിക്കാതിരിക്കുക. (2) പൂജ നടത്തുക, എന്നാൽ അതു് ഹിംസാത്മകമാകരുതു്. (3) ആരുടേയും വികാരങ്ങളെ വ്രണപ്പെടുത്തരുതു്. (4) പുണ്യസ്ഥലങ്ങൾ സന്ദർശിക്കുക. (5) നമസ്കാരങ്ങൾ നടത്തുക. (6) എല്ലാ ജീവികളിലും ഈശ്വരനെ ദർശിക്കുക. (7) ഏതെങ്കിലും വ്യക്തിയോടാകട്ടെ വസ്തുവിനോടാകട്ടെ ആസക്തിയുണ്ടാകാതിരിക്കുക (8) മനസ്സിനെ എപ്പോഴും സമുന്നതാവസ്ഥയിൽ നിർത്താൻ ശ്രമിക്കുക. (9) മഹാത്മാക്കളെ വണങ്ങുക. (10) പാവങ്ങളോടു സ്നേഹവും സഹതാപവും ഉണ്ടായിരിക്കുക. (11) എല്ലാവരുമായും രഞ്ജിപ്പിൽ വർത്തിക്കുക. (12) യമനിയമങ്ങൾ പാലിക്കുക. (13) സദാ വിശുദ്ധശ്രുതിവചനങ്ങൾ ശ്രവിക്കുക. (14) എൻെറ നാമങ്ങളും മന്ത്രങ്ങളും ജപിക്കുക. (15) ആർജ്ജവശീലം പുലർത്തുക. (16) സദാ സജ്ജനസംസർഗ്ഗം പുലർത്തുക. (17) അഹംകാരം വെടിയുക.

ഇങ്ങനെയുള്ള ആചരണങ്ങളാൽ മാത്രമേ മനസ്സ് പരിപൂർണ്ണ വിശുദ്ധിയാർജ്ജിക്കുകയും ഭക്തിലാഭത്തിനു്

അർഹമായിത്തീരുകയുമുള്ളു. ആത്മബോധോദയത്തിനു് നിദാനമായ യോഗ്യതകളെ പല ആചാര്യന്മാരും പല വിധത്തിൽ വിവരിച്ചിട്ടുണ്ടാവും. എന്നാൽ അടിസ്ഥാനപരമായി അവ ഭിന്നങ്ങളല്ല. അവയിൽ ചിലതിനെപ്പററി അടിയിൽ വരുന്ന ഖണ്ഡികകളിൽ ചുരുക്കത്തിൽ പ്രതിപാദിക്കാം.

ആത്മാർത്ഥത — എല്ലാ കാര്യങ്ങളിലും നമുക്കു് ആത്മാർത്ഥതയുണ്ടായിരിക്കണം — പ്രവൃത്തിയിലും വാക്കിലും വിചാരത്തിലും, ആത്മാർത്ഥതയില്ലാതെ അദ്ധ്യാത്മജീവിതത്തിൽ ഒന്നും നേടാൻ സാദ്ധ്യമല്ല. ആത്മാർത്ഥതയുണ്ടെങ്കിൽ യഥാകാലം എല്ലാം സംസിദ്ധമാകയും ചെയ്യും. നമ്മുടെ വിചാരങ്ങളും തോന്നലുകളും ബാഹ്യകർമ്മങ്ങളുമായി പൊരുത്തപ്പെട്ടിരിക്കണമെന്നു മാത്രമല്ല ആത്മാർത്ഥതയുള്ളത്ഥം, പരിശ്രമങ്ങൾ കാര്യഗൌരവബുദ്ധ്യാ, സർവ്വാത്മനാ, നടത്തപ്പെടണമെന്നുകൂടിയാണു്. സമ്യക്‌വീക്ഷണവും ഉദ്ദേശവ്യഗ്രതയുമില്ലാതെ, ശീലപ്രേരിതമായോ, ദൈനന്ദിനചടങ്ങെന്ന മട്ടിലോ സാധനകൾ അനുഷ്ഠിക്കുന്നതുകൊണ്ടു വലിയ ഫലമില്ല. തുളസീദാസൻ ആത്മാർത്ഥതാരാഹിത്യത്തെ വെറുത്തിരുന്നു. മാനസികമോ, വാചികമോ, കായികമോ ആയ എല്ലാ കപടതകൾക്കുമെതിരെ അദ്ദേഹം ആവത്തിച്ചാവത്തിച്ചു് താക്കീതുനൽകിയിട്ടുണ്ടു്. നാം സത്യസന്ധരായിരിക്കണം. സത്യം പറയാനോ കള്ളം പറയാനോ പ്രയാസക്കുറവു്? തങ്ങളുടെ വിഷമതകളിൽനിന്നു രക്ഷപ്രാപിക്കാനുള്ള എളുപ്പവഴിയാണതെന്നു തെററിദ്ധരിച്ചു്, അനേകമാളുകൾ ആയുഷ്കാലമത്രയും ഓരോരോ കള്ളങ്ങൾ പറയുന്നു. മിക്ക വക്കീലന്മാരും കേസുകൾ ജയിക്കാൻവേണ്ടി, കള്ളങ്ങൾ കെട്ടിച്ചമയ്ക്കാൻ എത്രയോ സമയം ചെലവിടുന്നു! അനേക

മണിക്കൂറുകളല്ല, ദിവസങ്ങൾതന്നെ, ചെലവഴിച്ച് സങ്കീർണ്ണങ്ങളായ വാദന്യായങ്ങൾ അവർ കെട്ടിപ്പടുക്കുന്നു. എന്നാൽ കേസ്സിലെ ലഘുവായ സത്യം ഏതാനും മിനിട്ടുകൊണ്ട് പറഞ്ഞുതീർക്കാവുന്നതായിരിക്കും. സത്യത്തെ ആദരിച്ചുകൊണ്ടു ജീവിക്കാൻ അതിനെ നിഷേധിച്ചുകൊണ്ടു ജീവിക്കുന്നതിനേക്കാൾ പ്രയാസകുറവാണ്. അതുപോലെ, സത്യത്തിലും ആത്മാർത്ഥതയിലും അധിഷ്ഠിതമായ അദ്ധ്യാത്മജീവിതം നയിക്കാൻ, കാപട്യകൃത്രിമത്വാദിജടിലമായ അനൃതജീവിതം നയിക്കുന്നതിനേക്കാൾ വളരെ പ്രയാസകുറവാണ്. അതു് കൂടുതൽ പ്രയാസമായി തോന്നുന്നതു്, ജീവിതപ്രശ്നങ്ങളെ നാം ആഗ്രഹങ്ങളുടെ പുകമറയിൽ കൂടി കാണുന്നതുകൊണ്ടും നമ്മുടെ മനസ്സ് മോഹകലുഷമായിരിക്കുന്നതുകൊണ്ടുമാണ്.

വിശ്വാസം (ശ്രദ്ധ) — ശ്രദ്ധ വെറും വിശ്വാസം മാത്രമല്ല. വലിയൊരു ഉത്തേജകശക്തിയായ ഈ ശ്രദ്ധ കൂടാതെ ആത്മീയ ജീവിതത്തിൽ പുരോഗതി സാദ്ധ്യമല്ല. നിങ്ങൾ ചെയ്യുന്ന ഏതു കാര്യവും ശ്രദ്ധായുക്തമായിരിക്കട്ടെ. അങ്ങനെ വയ്യെങ്കിൽ ചെയ്യാതിരിക്കുകയാണ് ഭേദം; കാരണം ശ്രദ്ധയില്ലാതെ അനുഷ്ഠിക്കപ്പെടുന്ന കർമ്മങ്ങൾ നിഷ്ഫലങ്ങളാകുന്നു. ശ്രദ്ധയില്ലാതുള്ള ദാനം നിഷ്ഫലമാണ്. ഹിമാലയത്തിൽ പോയി തീവ്രതപസ്സുചെയ്താലും ശ്രദ്ധയില്ലെങ്കിൽ നിഷ്ഫലമാണ്. ശ്രദ്ധാരഹിതമായി അനുഷ്ഠിക്കപ്പെടുന്ന ഉപാസനകൾ നിഷ്ഫലമാണ്. ശ്രദ്ധയുടെ അഭാവം ലോകത്തെ നാശഗർത്തത്തിലാഴ്ത്തിക്കൊണ്ടിരിക്കുന്നു.

ശ്രദ്ധയും (വിശ്വാസവും) ജ്ഞാനവും സമാന്തരമായി വൃദ്ധിയെ പ്രാപിക്കുന്നു. യഥാർത്ഥജ്ഞാനമില്ലാതെ യഥാർത്ഥശ്രദ്ധ (വിശ്വാസം) ഉണ്ടാവാൻ തരമില്ല. എന്നാൽ

അല്പം വിശ്വാസം അല്പം ജ്ഞാനം ജനിപ്പിക്കുന്നു. ഈ ജ്ഞാനം വിശ്വാസത്തെ പുഷ്ടിപ്പെടുത്തുന്നു. അങ്ങനെ ഇവ പരസ്പരം പോഷിപ്പിക്കുകയും ഒടുവിൽ രണ്ടും യഥാൎത്ഥ വസ്തായി തീരുകയും ചെയ്യുന്നു. യഥാൎത്ഥ അനുഭൂതിയിൽ കൂടി മാത്രമേ വിശ്വാസം പൂൎണ്ണബലമാൎജ്ജിക്കൂ.

പരിത്യാഗം — പരിത്യാഗത്തിന്റെ ആവശ്യമെന്ത്? എന്തുകൊണ്ട് തിന്നും കുടിച്ചും ആഹ്ലാദിച്ചും ജീവിച്ചുകൂടാ? വിഷയഭോഗങ്ങൾക്കതീതനാകാതെ ഒരുവന് സത്യമായ ആഹ്ലാദമോ സുഖമോ സാദ്ധ്യമല്ലെന്നുള്ളതിലാണ് വൈഷമ്യം. എല്ലാവരും സുഖമാഗ്രഹിക്കുന്നു. എന്നാൽ സുഖസമ്പാദനത്തിന് അവനവന്റെ ഉള്ളിൽതന്നെ അതിനെ തേടുകയെന്ന ഒററ വഴിയേ ഉള്ളൂ. ഇന്ദ്രിയഭോഗങ്ങളുടെ പിന്നാലെ ഓടാതിരിക്കുക. ആ വാസനയെ ചെറുക്കുക. ബാഹ്യമായ എല്ലാ വസ്തുക്കളും താൽക്കാലികവും നശ്വരവുമാണ്. ഏതു നിമിഷത്തിലും നിങ്ങളിൽനിന്ന് അകററപ്പെടാവുന്ന വസ്തുക്കളിൽ മനസ്സും ഹൃദയവും അൎപ്പിക്കുന്നതെന്തിന്? ദുരാകൎഷണങ്ങളെ ചെറുത്ത് മനസ്സിനെ നിസ്സംഗമാക്കി വെച്ചുകൊണ്ടിരിക്കുന്നവർ മാത്രമാണ് ബുദ്ധിശാലികൾ. നശ്വരവും മായികവുമായ ലൗകിക വസ്തുക്കളുടെ പിന്നാലെ പായുന്ന മറെറല്ലാവരും മറയന്മാരത്രേ — അവർ പണ്ഡിതന്മാരോ ധിഷണാസമ്പന്നരോ വിവേകശാലികളെന്നു സ്വയം കരുതുന്നവരോ ആയിരുന്നേക്കാമെങ്കിലും. ശാന്തിയിൽക്കൂടെ മാത്രമേ യഥാർത്ഥ സുഖം സംജാതമാകാനൊക്കൂ; സമ്പൂർണ്ണത്യാഗത്തിന്റെ അഭാവത്തിൽ ശാന്തി ലഭ്യവുമല്ല. വിവേകിയായ മനുഷ്യൻ സമ്പൂൎണ്ണം നിസ്സംഗനും സദാ ഈശ്വരനിഷ്ഠനും ആകുന്നു. ഒരു പ്രകാരത്തിൽ നാമെല്ലാവരും ഈശ്വരനിൽ വസിക്കുന്നവരാണ്, പക്ഷെ ബോധപൂൎവ്വമല്ലെന്നുമാത്രം.

പരിത്യാഗത്തിന്റെ ആവശ്യകതയെക്കുറിച്ച് നാം തികച്ചും ബോധവാന്മാരാകണം. ഈശ്വരസാക്ഷാൽകാരം നേടണമെങ്കിൽ സർവ്വലൗകിക ലക്ഷ്യങ്ങളും കാമനകളും ഉപേക്ഷിക്കുക അനിവാര്യമായ ആവശ്യമാകുന്നു. ലൗകിക ജീവിതത്തിലെ പ്രലോഭനങ്ങൾക്കെല്ലാം നിദാനം നമ്മുടെ അജ്ഞാനമാണ്. ഈ ലൗകികവസ്തുക്കളുടെ കഥയില്ലായ്മയെക്കുറിച്ച് ഞാൻ ബോധവാനാണെങ്കിൽ എനിക്ക് അവയോട് ആകർഷണം തോന്നുകയില്ല. എന്നാൽ, എന്റെ ദൃഷ്ടിയിൽ അവയ്ക്കു പ്രാധാന്യമുണ്ടെങ്കിൽ, അവ എന്നെ പ്രലോഭിപ്പിച്ചുകൊണ്ടേ ഇരിക്കും. ഈശ്വരൻ നമുക്കു വിവേകം തന്നിട്ടുണ്ട്. നിങ്ങൾ എന്തുകൊണ്ട് കണ്ണുതുറന്നു നോക്കിക്കണ്ട്, സ്വാഭാവികമായി പരിത്യജിക്കുന്നില്ല? പരിത്യാഗം സമ്പൂർണ്ണമായിരിക്കണം, മാനസികമായ കലവറകൾ ഉണ്ടായിരിക്കരുത്. സ്വന്തം സുരക്ഷിതത്വത്തെ കരുതി ഏതെങ്കിലും പ്രത്യേക വസ്തുക്കൾ സ്വന്തമായി വെച്ചുകൊണ്ടിരിക്കാനും പാടില്ല. ആന്തരിക പരിത്യാഗം ബാഹ്യപരിത്യാഗത്തേക്കാൾ പ്രധാനമാണ്. എന്നാൽ ബാഹ്യപരിത്യാഗമില്ലെങ്കിൽ, യഥാർത്ഥത്തിൽ ആസക്തരായിരിക്കെ, ത്യാഗിയാണെന്നുള്ള വ്യാമോഹത്തിനു സ്വയം അധീനരായി കഴിയാനിടയുണ്ട്.

ത്യാഗം സാക്ഷാൽക്കാരത്തിന്റെ മുന്നോടിയാണെന്നുള്ളതു് നാം ധരിച്ചിരിക്കേണ്ട മറ്റൊരു പ്രധാനവസ്തുതയാണ്. ബാഹ്യജീവിതത്തിൽ പ്രായേണ നാം ഏതെങ്കിലുമൊരു സാധനം ഉപേക്ഷിക്കുന്നതു് അതിനേക്കാൾ സ്പൃഹണീയമായ മറ്റൊരു സാധനം കിട്ടുവാൻ വേണ്ടിയായിരിക്കും. എന്നാൽ അദ്ധ്യാത്മജീവിതത്തിൽ അവശ്യാവശ്യമായ ശ്രദ്ധ (വിശ്വാസം) ഹേതുവായി, അതായതു് പ്രകൃതിയുടെ നിയമങ്ങളിലും ഈശ്വരന്റെ ഔദാര്യ

ത്തിലും നമുക്ക് പൂർണ്ണവിശ്വാസമുള്ളതുകൊണ്ടു്, നാം സന്തോഷപൂർവ്വം ലോകം സന്ത്യജിക്കണം.

ആത്മനിവേദനം — ഇതോടു ബന്ധമുള്ളതാണ് ഭക്തൻ വളർത്തിയെടുക്കേണ്ട മറെറാരു പ്രധാന സൽഗുണം — അനന്യത — ഏതു കാര്യത്തിലും ഈശ്വരനെ മാത്രം ആശ്രയിക്കുന്ന ശീലം നിങ്ങൾ വളർത്തിക്കൊണ്ടുവരണം. ശാരീരികരോഗങ്ങളോടു പൊരുതുന്നതിനും ലൗകിക ജീവിതത്തിലെ വിഷമതകൾ തരണം ചെയ്യുന്നതിനും പോലും നാം സമ്പൂർണ്ണം അദ്ദേഹത്തെതന്നെ ആശ്രയിക്കണം. ഇതു് പ്രയാസമുള്ള കാര്യമാണ്; എന്നിരുന്നാലും ക്രമേണ ഈ ശീലം വളർത്തിക്കൊണ്ടുവരാനും, തദ്വാരാ പ്രാരബ്ധങ്ങളുടെ അലട്ടുകളിൽനിന്നു് തികച്ചും മുക്തരായി വർത്തിക്കാനും നമുക്ക് കഴിയും. ദൈനന്ദിനജീവിതത്തിൽ ആവശ്യമുള്ള ഓരോ നിസ്സാരസംഗതിക്കും ഈശ്വരനോടു പ്രാർത്ഥിക്കണമെന്നല്ല ഇപ്പറഞ്ഞതിനർത്ഥം. ജ്ഞാനിയായ മനുഷ്യൻ ഈശ്വരനോടു് ഒന്നും ആവശ്യപ്പെടുന്നില്ല. എന്തെന്നാൽ ഈശ്വരൻ ചെയ്യുന്നതെന്തോ അതാണ് അതാതു പരിതോവസ്ഥയിൽ തനിക്ക് ഏററവും ഉത്തമം എന്നയാൾക്കറിയാം. എന്നാൽ വിശ്വാസത്തിൻേറയും നിസ്സംഗതയുടേയും ഈ ഉയന്ന മേഖലയിലെത്തിയിട്ടില്ലാത്തവരെ സംബന്ധിച്ചു്, അവർക്ക് എന്തെങ്കിലും ദുഃസ്സഹമായ വിഷമതകൾ നേരിട്ടാൽ, അവ ഒഴിഞ്ഞുകിട്ടുന്നതിനായി, സ്വകപോലകല്പിതങ്ങളായ ഉപായങ്ങൾ കൈക്കൊള്ളുന്നതിനു പകരം ഈശ്വരനെ ആശ്രയിക്കാവുന്നതും അദ്ദേഹത്തോടു പ്രാർത്ഥിക്കാവുന്നതുമാണ്. ഈശ്വരൻ, എന്തായാലും, നമ്മുടെ പിതാവാണ്. അതിനാൽ നമ്മുടെ ആവശ്യങ്ങൾക്കുവേണ്ടി അദ്ദേഹത്തെ സമീപിക്കുന്നതിൽ തെറെറാന്നുമില്ല.

ആവശ്യമായ ശ്രദ്ധയുടെ അഭാവത്താലും മനസ്സ് ലൗകികതൃഷ്ണാപൂരിതമാകയാലും, സാധാരണ മനുഷ്യന് ഇത്തരത്തിൽ ഈശ്വരനെ ആശ്രയിച്ചുകഴിയാൻ സാധിക്കുന്നില്ല. എന്നാൽ ഈശ്വരകാരുണ്യവും ഭക്തിയും കാംക്ഷിക്കുന്നവർ പൂർണ്ണമായി അദ്ദേഹത്തെ ആശ്രയിക്കാൻ പഠിക്കണം. ഗൃഹസ്ഥാശ്രമിക്ക് ഈ നിലപാട് സ്വീകരിക്കുക പ്രയാസമായിരിക്കും; എന്നാൽ സ്ഥിരനിഷ്ഠയോടെ മനസ്സിനെ പരിശീലിപ്പിച്ചാൽ സാദ്ധ്യമാവുകയും ചെയ്യും. നമ്മുടെ അധമവാസനകളോട് അനസ്യൂതം യുദ്ധംചെയ്ത്, ആവശ്യമായ ബലവും പവിത്രതയും ആർജ്ജിക്കുന്നതിനുള്ള ഒരു രണാങ്കണമായി കരുതപ്പെടണം ഗൃഹസ്ഥാശ്രമജീവിതം. വേഗം അനന്യത വളർത്താൻ നിങ്ങൾ ആഗ്രഹിക്കുന്നെങ്കിൽ, നാഗരീകാന്തരീക്ഷത്തിൽനിന്നു ദൂരസ്ഥമായ, എല്ലാവരും വെടിഞ്ഞ, ഒരു ഏകാന്തസ്ഥലത്തു പോയി താമസിക്കുക. ഈശ്വരൻെറ അദൃശ്യഹസ്തങ്ങൾ നിങ്ങളുടെ ആവശ്യങ്ങളെല്ലാം യഥാസമയം നിർവ്വഹിക്കുന്നത് അപ്പോൾ കാണാം. അപ്പോൾ മാത്രമേ അദ്ദേഹത്തിൻെറ മഹത്വവും പ്രഭാവവും ഭക്തക്ഷേമത്തിലുള്ള ആകാംക്ഷയും നിങ്ങൾക്കു മനസ്സിലാവുകയുള്ളു. ഇത്തരം അനുഭവങ്ങൾ ഉണ്ടാകുന്നതോടെ, ഏതു പരിതോവസ്ഥയിലും അദ്ദേഹത്തെത്തന്നെ സമാശ്രയിക്കാൻ നിങ്ങൾക്കു സാധിക്കുമാറാകും. സാധാരണമനുഷ്യന് അദ്ദേഹത്തിൻെറ പ്രഭാവത്തെപ്പററി അറിഞ്ഞുകൂടാ, നമ്മുടെ ജീവിതത്തിലെ സമസ്ത കാര്യങ്ങളുടേയും പ്രഭവസ്ഥാനം അദ്ദേഹമാണെന്ന് അയാൾക്കറിഞ്ഞുകൂടാ. (നാം അറിഞ്ഞാലും അറിഞ്ഞില്ലെങ്കിലും വസ്തുത അതാണ്.) അതുകൊണ്ടത്രെ അയാൾക്ക് അദ്ദേഹത്തെ സർവ്വഥാ ആശ്രയിക്കാനാവാത്തത്. എന്നാൽ ഭക്തന് അനന്യത അപരിത്യാജ്യമത്രെ.

ആഗ്രഹരാഹിത്യം — സാധകനെ സംബന്ധിച്ചിട ത്തോളം എൻേറതെന്നും നിൻേറതെന്നുമുള്ള ഭാവം (ഉടമ സ്ഥതാഭാവം) പോയേ മതിയാവൂ. രാമനും കാമനും ഒരു മിച്ചിരിക്കാൻ വയ്യ. യഥാൎത്ഥത്തിൽ എൻേറതായതി നോട്ട് (ആ സദ്വസ്തുവിനോട്ട) മാത്രമേ എൻേറതെന്നുള്ള ബന്ധം ഞാൻ പുലൎത്താവൂ. മററു വസ്തുക്കളെല്ലാം അസ്ഥി രങ്ങളും ഒരു ചുരുങ്ങിയ കാലത്തേയ്ക്കുമാത്രം നമ്മോടൊപ്പ മിരിക്കുന്നവയുമാകയാൽ, അവയെ നമ്മുടേതെന്നഭിമാനി ക്കുന്നതും അവയിലാസക്തി വളൎത്തുന്നതും മായത്തരമാ കുന്നു. നിങ്ങറം നിങ്ങളുടേതെന്നു ഈശ്വരനെ മാത്രം കരു തണം. എന്തെന്നാൽ അദ്ദേഹം നിങ്ങളുടെ അന്തൎയ്യാമിയും എക്കാലവും നിങ്ങളോടൊപ്പമുണ്ടായിരിക്കുന്നവനും ആകു ന്നു. 'നിൎമ്മോഹ'ന്മാരും 'നിരഹങ്കാരി'കളുമായവൎക്കേ ശാന്തിയുണ്ടാകൂ. അതിനാൽ ബാഹ്യലോകത്തോടുള്ള എല്ലാ ബന്ധങ്ങളും വിച്ഛേദിച്ചിട്ട് അദ്ദേഹത്തോടു മാത്രം ആസക്തി വളൎത്തുക. ബുദ്ധി കുറഞ്ഞ ഒരു ജന്തുവായതു കൊണ്ട് മാൻ മരുമരീചികയുടെ പിന്നാലെ ഓടുന്നു. എ ന്നാൽ ഈശ്വരൻ നമുക്ക് ബുദ്ധി തന്നിട്ടുണ്ട്. അതിനാൽ, എല്ലാ ആനന്ദത്തിൻേറയും പ്രഭവസ്ഥാനം നമ്മുടെ ഉള്ളിൽ ഒളിഞ്ഞിരിക്കെ, ഒരു മൃഗത്തെപ്പോലെ നാം മായികമായ ആകൎഷണങ്ങളെ അനുധാവനം ചെയ്യുന്നതു യുക്തമല്ല.

ഊൎജ്ജപരിവൎത്തനം — ഊൎജ്ജം അഥവാ ശക്തി — അതു കായികമോ മാനസികമോ വൈകാരികമോ എങ്ങ നെയുള്ളതായാലും — ഏതെങ്കിലും രൂപത്തിൽ അഭിവ്യക്ത മാകാതെ തരമില്ല. അതിനെ പരിവൎത്തനംചെയ്ത് ഉൽ കൃഷ്ടതരമാക്കുവാൻ, താഴ്ന്ന തലത്തിൽവെച്ച് ബന്ധിച്ചു നിൎത്തേണ്ടിയിരിക്കുന്നു. നമ്മുടെ ആഗ്രഹങ്ങളാകുന്ന ഊ ൎജ്ജം ബാഹ്യലോകത്തിലെ വിവിധ തരം വസ്തുക്കളുടെ

അനുധാവനത്തിലൂടെ അഭിവ്യക്തമായിക്കൊണ്ടിരിക്കുന്നു. നമ്മുടെ അഭിലാഷോർജ്ജം ഭഗവാനിലേക്കുമാത്രം ഒതുക്കി നിർത്തുവാൻ, അധമവസ്തുക്കളിലുള്ള അഭിലാഷം നാം പരിത്യജിക്കണം. ഇതു് നമ്മുടെ ജീവിതത്തിൽ താല്ക്കാലികമായി ഒരു ശൂന്യത സൃഷ്ടിച്ചേക്കാം. എന്നാൽ നാം പിന്നോക്കം തിരിയാതെ നിശ്ചയദാർഢ്യത്തോടെ ശ്രമം തുടരുന്നതായാൽ, ബന്ധിച്ചുനിർത്തിയ ഊർജ്ജം മുമുക്ഷാ എന്ന പേരിലറിയപ്പെടുന്ന, ഭഗവത് പ്രേമരൂപത്തിൽ എപ്പോഴെങ്കിലും പ്രകടമാകുന്നതാണു്. ഊർജ്ജം അവിടെയുണ്ടെങ്കിൽ അതിനെ പരിവർത്തനം ചെയ്യുക വിഷമമുള്ള കാര്യമല്ല; ഒരുവൻ അതിൻെറ ഗതി തിരിച്ചുവിടുകയേ വേണ്ടൂ. അഭിലാഷമേ ഇല്ലാത്തിടത്തു് സ്വഭാവനവീകരണത്തിനു് കൂടുതൽ ബുദ്ധിമുട്ടുണ്ടു്. അങ്ങനെയുള്ള ഉദാഹരണങ്ങളിൽ ആദ്യം സ്വതന്ത്രമായ ഊർജ്ജപ്രവാഹത്തിനു നേരിട്ടിരിക്കുന്ന തടസ്സം നീക്കുകയാണു് വേണ്ടതു്. കായികവും വൈകാരികവുമായ ഊർജ്ജം പാഴായിപ്പോകുന്ന ഒരു മാർഗ്ഗം ലൈംഗികവ്യാപാരങ്ങളാകുന്നു. അതുകൊണ്ടത്രെ ബ്രഹ്മചര്യം അദ്ധ്യാത്മജീവിതത്തിലെ ഒരു അപരിത്യാജ്യമായിരിക്കുന്നതു്.

<u>ബ്രഹ്മചര്യം</u> — ഇക്കാലത്തു് ബ്രഹ്മചര്യാശ്രമം നടപ്പിലില്ല. ആത്മനിയന്ത്രണപരമായ യാതൊരു ശിക്ഷണവും കൂടാതെ, എന്നു മാത്രമല്ല തങ്ങളുടെ ജീവിതയാത്ര സംബന്ധിച്ചു് നന്മയേതു് തിന്മയേതു് എന്ന തിരിച്ചറിവുപോലുമില്ലാതെ, ആൺകുട്ടികളും പെൺകുട്ടികളും വിവാഹബന്ധത്തിലേർപ്പെടുന്നു. ഗൃഹസ്ഥാശ്രമമെന്ന സമരഭൂവിൽ പ്രവേശിക്കുന്നതിനു മുമ്പു് ഒരുവനോ ഒരുവളോ ആയുധസജ്ജമാകേണ്ടതു് ബ്രഹ്മചര്യദീക്ഷയെന്ന ആയുധം ധരിച്ചാണു്. സ്വാതന്ത്ര്യവും ബലവും പ്രദാനംചെയ്യുന്ന

ആത്മനിയന്ത്രണം പാലിച്ചുകൊണ്ടു് ഗാഹ്സ്ഥ്യജീവിതം നയിക്കുവാൻ അപ്പോഠം മാത്രമേ കഴിവുണ്ടാകൂ. നമ്മുടെ ശാസ്ത്രങ്ങഠം (മനുഷ്യജീവിതം സംബന്ധിച്ച എല്ലാററിനും) വ്യക്തമായ നിയമങ്ങഠം ഏർപ്പെടുത്തിയിട്ടുണ്ടു്. ഭത്താവു് ഭായ്യയെ സമീപിച്ചുകൂടാത്ത ദിവസങ്ങഠം (ഉദാ:— ഏകാദശി, പൃണ്ണിമ മുതലായവ) വിധിക്കപ്പെട്ടിട്ടുണ്ടു്. ഇതിനത്ഥം അയാഠം ആത്മസംയമനം പാലിക്കാൻ പഠിക്കണമെന്നാണു്. ഈ നിയമങ്ങളെ ആദരിച്ചുകൊണ്ടു് ഒരു ആദശ്ഗൃഹസ്ഥജീവിതം നയിക്കാനായി, തൻെറ വികാരങ്ങഠം സന്തപ്പ്ണാത്ഥം തന്നെ അലട്ടിക്കൊണ്ടിരുന്നാലും, അയാഠം അവയെ സംയമനം ചെയ്യാൻ അഭ്യസിക്കേണ്ടതാകുന്നു. വിവാഹമെന്ന ഏർപ്പാടു് സന്താനോല്പാദനത്തിനുവേണ്ടി മാത്രമുള്ളതല്ല, ആത്മനിയന്ത്രണാഭ്യസനത്തെ ഉദ്ദേശിച്ചുകൂടി ഉള്ളതാണു്. ആത്മനിയന്ത്രണമില്ലാതെ ബലമോ സുഖമോ ലഭ്യമല്ല. ദുവ്വാസനകഠംക്കടിമപ്പെടാതെ തങ്ങളുടെ അധമപ്രകൃതിയുടെ മേൽ ആധിപത്യം പുലത്തുന്നവക്കു മാത്രമേ, ജീവിതം യഥാത്ഥത്തിൽ ആസ്വദിക്കാനാകൂ. വിവേകപൂവ്വമായ ആസക്തി ആകാം, വേണം: പക്ഷെ, അതേസമയം അനാസക്തിയും വേണം. എങ്കിൽ മാത്രമേ നിങ്ങഠംക്കു സ്വതന്ത്രരായി ജീവിക്കാൻ പററൂ. നിങ്ങഠം കണ്ടുമുട്ടുന്ന ഓരോ വസ്തുവിലും 'എൻെറ' 'എൻെറ' എന്ന അടയാളമിടുന്നതെന്തിനു്? നിങ്ങളുടെ ഭായ്യയോ ഭത്താവോ അടുത്ത നിമിഷത്തിൽ വിട്ടുപിരിഞ്ഞേക്കാം. ആസക്തരാണെങ്കിൽ ആ സംഭവം നിങ്ങളുടെ ഹൃദയം പിളക്കും.

വളരെ ദയനീയമായ അവസ്ഥയിൽ ആളുകഠം പലപ്പോഴം എൻെറ അടുത്തുവരുന്നുണ്ടു് — വളരെ കുട്ടികളുള്ള ഭായ്യാഭത്താക്കന്മാർ. അവരുടെ ജീവിതം ഒരു നരകമാണു്.

ആരോഗ്യം നശിച്ച ഭാര്യ, കുട്ടികരം അൽപ്പപ്രാണികരം, രോഗാതുരയായ ഭാര്യയുടേയും അത്രവളരെ സന്താനങ്ങളുടേയും രക്ഷാഭാരം താങ്ങാനാവാതെ വിലപിക്കുന്ന ഭത്താവ്. അവരെ വേണ്ടതുപോലെ തീററിപോററാൻ അയാരംക്ക് ത്രാണിയില്ല. ഈദൃശ ജീവിതങ്ങരം സകല സന്തുഷ്ടിക്കും തീണ്ടാപ്പുറത്താണ്. നാം ഒന്നുനിന്നാലോചിക്കുന്നപക്ഷം, ആത്മസംയമനാഭ്യസനം ഇത്തരം ക്ലേശങ്ങളെയൊക്കെ ദൂരീകരിക്കാൻ പര്യാപ്തമാണെന്നു ബോദ്ധ്യമാകും. വ്യക്തികളെന്ന നിലയിൽ ഭത്താവിനും ഭാര്യക്കും, നിയന്ത്രണം ശരീരമനസ്സുകരംക്ക് ഓജസ്സു വദ്ധിപ്പിക്കും; കുടുംബത്തിനു പൊതുവേ സാമ്പത്തികസുരക്ഷിതത്വവും ക്ലേശവിമുക്തിയും അരുളുകയും ചെയ്യും. ആത്മനിയന്ത്രണപരമായ ഓരോ അഭ്യസനവും ശരീരത്തിനും മനസ്സിനും ബലം കൂട്ടുന്നു; മറിച്ച്, തൻെറ ശീലങ്ങരംക്കും തൃഷ്ണകരംക്കും വഴങ്ങിക്കൊടുക്കുന്ന ഒരുവൻ, അങ്ങനെ ചെയ്യുന്ന ഓരോ പ്രാവശ്യവും കൂടുതൽ ബലഹീനനായിത്തീരുന്നു. ഭാര്യാഭത്താക്കന്മാർ ശരിക്കും ക്രമീകൃതവും നിയന്ത്രിതവുമായി ജീവിതം നയിക്കുന്നപക്ഷം, ഗൃഹസ്ഥാശ്രമം ഒരു സ്വർഗ്ഗമാക്കി മാററാവുന്നതാണ്. പാവങ്ങളെ സഹായിക്കാനും സാധുക്കളേയും സന്യാസികളേയും സേവിക്കാനും ഈ ആശ്രമത്തിൽ സന്ദർഭം ലഭിക്കുന്നു. ഈശ്വരനെ ആരാധിക്കാനും ദേവീദേവന്മാരെ പൂജിക്കാനും സാധിക്കുന്നു. സാധനാനുഷ്ഠാനങ്ങളിലൂടെ ജീവിതത്തിലെ ബൃഹത്പ്രശ്നങ്ങളുടെ നിദ്ധാരണത്തിനും ഈശ്വരസാക്ഷാല്ക്കാരത്തിനും യത്നിക്കാവുന്നതാണ്. നമ്മുടെ തന്നെ ദൗബ്ബല്യങ്ങളും സംയമനരാഹിത്യവുമത്രെ നമ്മുടെ ക്ലേശങ്ങരംക്ക് ഏററിയകൂറും നിദാനം. എന്നാൽ ഈ വസ്തുത മനസ്സിലാക്കാൻ ശ്രമിക്കാതെ, നാം ഗൃഹസ്ഥാശ്രമത്തെ പഴിക്കുന്നു. നാം നമ്മുടെ ആലോചനാശക്തി ഉപയോഗപ്പെ

ടുത്തുകയും ഒരു മാതൃകാഗൃഹസ്ഥനാകാൻ ശ്രമിക്കുകയും ചെയ്യുന്നപക്ഷം, ദാരിദ്ര്യാവസ്ഥയിൽപോലും നമുക്കു സന്തുഷ്ടിയും സമാധാനവും സ്വായത്തമാവുകയും പ്രശ്നങ്ങളൊക്കെ പറപറക്കുകയും ചെയ്യും.

ആത്മനിയന്ത്രണപരിശീലനം പ്രാരംഭം മുതല്ക്കേ തുടങ്ങിയിരിക്കണം. മനസ്സിനെ അതിനിഷ്ടമുള്ളതു ചെയ്യാനനുവദിച്ചാൽ, നാം ക്രമേണ അതിൻെറ അടിമയായി തീരും. നമുക്കു് കരുത്തുവേണം. ആത്മസംയമന പരിശീലനം വഴി, ഒരുവൻ സ്വന്തമനസ്സിൻേറയും ഇന്ദ്രിയങ്ങളുടേയും നാഥനായി തീരുന്നു. ആരാണു് യഥാർത്ഥ വീരജേതാവു്? നെപ്പോളിയനോ ഹിററ്ലറോ? അല്ല. സ്വന്തമനസ്സിനെ ജയിച്ചടക്കിയവൻ. ബ്രഹ്മചര്യം ഗാർഹസ്ഥ്യം എന്നീ ആശ്രമങ്ങളിലൂടെ ജീവിതം യഥാവിധി നയിക്കുകയും സമ്പൂർണ്ണആത്മനിയന്ത്രണം ആർജ്ജിക്കുകയും ചെയ്തുവെങ്കിൽ, പിന്നീടു് അടുത്ത ഘട്ടങ്ങളായ വാനപ്രസ്ഥ സന്യാസാശ്രമങ്ങളിൽ ജീവിതം ആയാസരഹിതവും ആനന്ദനിർഭരവുമായിത്തീരുന്നു. ഒരു ഉന്നതസൗധം നിർമ്മിക്കുന്നതു് ബലവും ഉറപ്പുമുള്ള അസ്ഥിവാരത്തിന്മേലായിരിക്കണം; അല്ലാത്തപക്ഷം ഒരു കൊടുങ്കാററടിക്കുമ്പോൾ അതു നിലംപതിക്കും. ഒരുവൻെറ അദ്ധ്യാത്മിക ജീവിതമാകുന്ന സൗധം ബ്രഹ്മചര്യമാകുന്ന ബലിഷ്ഠ അസ്ഥിവാരത്തിന്മേൽ മാത്രമേ പണിതുയർത്താനാവൂ.

<u>അഹിംസ</u> — അഹിംസ മൂന്നു തരത്തിലുണ്ടു് — ആത്മീയം, മാനസികം, ശാരീരികം. ഈശ്വരൻ എല്ലാ ജീവികളിലും അധിവസിക്കുന്നു. ഈശ്വരൻെറ അന്തര്യാമിത്വത്തിൽ യഥാർത്ഥവിശ്വാസമുള്ള ഒരുവനു് — മറെറാരു ജീവിയെ ദ്രോഹിക്കാൻ കഴിയുന്നതെങ്ങനെ? നിങ്ങൾ ആരെയെങ്കിലും വെറുക്കുന്നെങ്കിൽ, അയാളുടെ ഹൃദയാന്തർ

സ്ഥിതനായ ഈശ്വരനെയാണ് യഥാർത്ഥത്തിൽ വെറുക്കുന്നതു്. നിങ്ങൾ ആരെയെങ്കിലും ദ്രോഹിച്ചാൽ നിങ്ങൾക്കായി തന്നെ ദുഷ്കർമ്മം സൃഷ്ടിക്കയാണ് ചെയ്യുന്നതു്. യഥാർത്ഥഭക്തൻ എല്ലാ ജീവികളിലും ഈശ്വരനെ ദർശിച്ചാരാധിക്കുന്നു. അതിനാൽ ആരെയെങ്കിലും ദ്രോഹിക്കുക അയാൾക്കശക്യമാണ് — അയാളെ ദ്രോഹിക്കുന്നവരെപ്പോലും. കായികവും മാനസികവുമായ ഹിംസയെപ്പററി ജനങ്ങൾക്കറിയാം. എന്നാൽ ആത്മീയഹിംസയാണ് എല്ലാററിലും അധമം. സ്വന്തം ആത്മാവിൻെറ വികാസത്തിനുവേണ്ടി ഒന്നും ചെയ്യാതിരിക്കുന്നതാണ് ആത്മീയഹിംസ. ഈശ്വരൻെറ പാദപത്മങ്ങളിൽ നിങ്ങളെ എത്തിക്കുന്ന കാര്യത്തിനാണ് പ്രാധാന്യം. നിങ്ങൾ ആത്മമോചനത്തിനുവേണ്ടി ഒന്നും ചെയ്യുന്നില്ലെങ്കിൽ, പിന്നെ ബാഹ്യലോകത്തു് അഹിംസ പാലിച്ചതുകൊണ്ടു് വലിയ പ്രയോജനമില്ല; അതു് അധികമൊന്നും വിജയിക്കുകയുമില്ല. എന്തെന്നാൽ, എല്ലാ ജീവികളേയും ഈശ്വരൻെറ മൂർത്തരൂപങ്ങളായി കാണാനും അവയോടു് ആദരാതിശയയുക്തമായ സമ്യക്്മനോഭാവം പുലർത്താനും കഴിയാത്ത ഒരു മനുഷ്യനു്, സഹജീവികൾ അയാളെ ദ്രോഹിക്കാനും പീഡിപ്പിക്കാനും സദാപി ഉദ്യുക്തരായിരിക്കുന്ന, ദൈനന്ദിനജീവിതത്തിലെ പ്രക്ഷുബ്ധവും സംഘട്ടനാത്മകവുമായ, അന്തരീക്ഷത്തിൽ എങ്ങനെ അഹിംസ ആചരിക്കാൻ കഴിയും? സമ്യക്്മനോഭാവമുണ്ടെങ്കിൽ, അയാൾ എല്ലാററിലും ഈശ്വരനെത്തന്നെ ദർശിക്കുന്നുവെങ്കിൽ, അയാളുടെ സാന്നിദ്ധ്യത്തിൽ എല്ലാവിധ സംഘട്ടനങ്ങളും ശത്രുതകളും അസ്തമിക്കുന്നു.

മുൻ ഖണ്ഡികകളിൽ ചർച്ചാവിഷയമായ യോഗ്യതകളെ (സൽഗുണങ്ങളെ?) ബോധപൂർവ്വം വളർത്തിക്കൊണ്ടുവരികയെന്നുള്ളതു് സാധനയുടെ ഒരു വശമാകുന്നു. ഈശ്വര

ഭക്തി വദ്ധിപ്പിക്കാനും മനസ്സിനെ ശുദ്ധീകരിച്ചും സൂക്ഷ്മ ഗ്രാഹിയാക്കിയും സത്യകിരണങ്ങരംക്ക് പ്രവേശനാർഹ മാക്കാനും ഉപകരിക്കുന്ന അനുഷ്ഠാനങ്ങരം സാധനയുടെ മറെറാരു പ്രധാനവശമാണ്. ഉപാസന അഥവാ ആരാധന എന്ന പേരിൽ ഇവയെ സംഗ്രഹിക്കാം. ഉപാസനയിൽ സ്വീകരിക്കപ്പെടുന്ന ഉപായങ്ങരം വ്യക്തിയുടെ മാനസികപ്രകൃതിയേയും അയാരം ആദ്ധ്യാത്മികമായി എത്തിനിൽക്കുന്ന പടിയേയും ആശ്രയിച്ചിരിക്കുന്നു. നവസാധകൻ സ്വാഭാവികമായി പ്രാത്ഥനയിൽ തുടങ്ങുന്നു; അതുവഴി ബഹിർമുഖമായി വത്തിക്കുന്ന അയാളുടെ മനസ്സിനെ അന്തർമുഖമാക്കിത്തീക്കാൻ യത്നിക്കുന്നു. കുറെക്കൂടി പുരോഗമിച്ച, വൈരാഗ്യസമ്പന്നനായ സാധകൻ ഒരു വിജന സ്ഥലത്തെ പ്രാപിച്ച് ജപധ്യാനങ്ങളിൽ തൻെറ സമയമത്രയും ചെലവഴിക്കാനിഷ്ടപ്പെട്ടേയ്ക്കും. ഭഗവത്രൂപത്തിലും ലീലകളിലും തൻെറ മനസ്സിനെ ഏകാഗ്രമാക്കുകയായിരിക്കും ഭക്തനു ഹിതം. ജ്ഞാനിയാകട്ടെ, സ്വന്തബോധത്തിലേക്ക് കൂടുതൽ കൂടുതൽ ആഴത്തിൽ ആമഗ്നനായി, സത്യദീപത്തെ മറച്ചിരിക്കുന്ന ആവരണങ്ങരം ഒന്നൊന്നായി നീക്കം ചെയ്യാൻ താല്പര്യപ്പെടുന്നു. രണ്ടു പേരും (ഭക്തനും ജ്ഞാനിയും) വിഭിന്നമാഗ്ഗങ്ങളിലൂടെയാണെങ്കിലും, അന്ത്യത്തിൽ ഒരേ ലക്ഷ്യത്തിൽ എത്തുന്നു. ഒരു സാധകൻ എന്തനുഷ്ഠാനങ്ങരം കൈക്കൊള്ളുന്നു എന്നതല്ല, അവ അനുഷ്ഠിക്കുന്നതിൽ അയാരംക്കുള്ള വ്യഗ്രതയും അഭിലാഷതീവ്രതയുമാണ് പ്രധാനം. ഉദാഹരണമായി പ്രാത്ഥനയുടെ കായ്യമെടുക്കാം.

<u>പ്രാത്ഥന</u> — സാധനയിൽ പ്രാത്ഥന വളരെ ഫലപ്രദമായ ഒരുപായമാണ്. ഒന്നും പുറകിൽ പിടിക്കാതെ, യാതൊന്നുമൊളിക്കാതെ, ഹൃദയംസമ്പൂർണ്ണം ഈശ്വരനു

മുമ്പിൽ തുറന്നു കാട്ടുന്നതാണതു്. പ്രാൎത്ഥന ഫലിക്കണമെങ്കിൽ ആത്മാൎത്ഥമായിരിക്കണം. കാപട്യവും ആത്മാൎത്ഥതാരാഹിത്യവും പ്രാൎത്ഥനയെ തികച്ചും ഫലശൂന്യമാക്കുന്നു. ഈശ്വരൻ സർവ്വചേതനാരൂപനാണെന്നും യാതൊരു തരത്തിലും നമുക്കദ്ദേഹത്തെ വഞ്ചിക്കാൻ പററുകയില്ലെന്നും ഓൎക്കണം. അദ്ദേഹം നമ്മുടെ ഹൃദയത്തിന്റെ അത്യഗാധ തലങ്ങൾ വരെയും കാണുന്നു, അതിനാൽ, ഒന്നും അദ്ദേഹത്തിൽനിന്നു് ഒളിക്കാൻ സാധിക്കയില്ല. ഈശ്വരനു് ഒരു ഭാഷ — ഹൃദയത്തിന്റെ ഭാഷ — മാത്രമാണു പരിചയം. നിങ്ങൾ ആത്മാൎത്ഥതയില്ലാതെ പ്രാർത്ഥിച്ചാൽ ആരു കേൾക്കാനാണു്? അതു വെറും ഊൎജ്ജദുർവ്യയം മാത്രം. നിങ്ങളോടുതന്നെ സത്യസന്ധരായിരിക്കുക. നാട്യം പാടില്ല; ഒപ്പം ഓൎത്തിരിക്കേണ്ട മറെറാരു പ്രധാന സംഗതി പ്രാൎത്ഥിക്കുമ്പോൾ ഏകാഗ്രത വേണമെന്നുള്ളതാണു്. മനസ്സു് ഈശ്വരനെക്കൊണ്ടു നിറഞ്ഞിരിക്കണം — ഈശ്വരനെക്കൊണ്ടു മാത്രം. മനസ്സു് ഈശ്വരപരമായ വിചാരവികാരങ്ങളാൽ നിർഭരമാണെങ്കിൽ, മററു വിചാരങ്ങൾക്കവിടെ കടന്നുകൂടാൻ നിവൃത്തിയില്ല. അത്തരം പ്രാൎത്ഥന ശീലിക്കുക.

തുടക്കത്തിൽ ഭക്തി കുറവാണെങ്കിൽ പോലും നിങ്ങൾ ആത്മാൎത്ഥമായി പ്രാർത്ഥിക്കുന്ന പക്ഷം, പുറത്തുനിന്നും അകത്തുനിന്നും സഹായം വന്നുചേരും. മീരയെപ്പോലെയും തുളസീദാസനെപ്പോലെയും ഹൃദയപൂൎണ്ണതയോടെ പ്രാൎത്ഥിക്കുക. അപ്പോൾ ഈശ്വരനു നിങ്ങളുടെ പ്രാൎത്ഥന ചെവിക്കൊള്ളാതെ തരമില്ല. ഉള്ളിൽ മലിനവിചാരങ്ങൾ കടക്കാതെ നോക്കാൻ നിരന്തരം നാം മനക്കവാടത്തിനു കാവൽ നില്ക്കുകയും വേണം. നമ്മുടെ ആദൎശങ്ങൾ ആചരണപഥത്തിലാക്കാൻ നാം അനവരതം യത്നിക്ക

ണം. ആത്മാർത്ഥമായി പ്രാർത്ഥിച്ചാൽ ഭഗവാൻ താമ സംവിനാ നമ്മെ പ്രലോഭനങ്ങൾക്കതീതനാക്കി തീക്കും. പ്രലോഭനങ്ങളെ ജയിക്കാനും, ദൗബ്ബല്യങ്ങളെ എതിക്കാനും ഏററവും ഫലപ്രദമായ മാഗ്ഗം പ്രാർത്ഥനയത്രെ. എന്നാൽ, പ്രാർത്ഥന തീവ്രവും ആത്മാത്ഥവുമായിരിക്കണം; ഒപ്പം നമ്മുടെ സ്വഭാവത്തിലെ എല്ലാ ദൗബ്ബല്യങ്ങളും ഉച്ചാടനം ചെയ്യാനുള്ള നിവ്വ്യാജമായ ആഗ്രഹവും ശ്രമവും കൂടി ഉണ്ടായിരിക്കണം.

ധ്യാനം — പ്രാത്ഥന, ജപം, താദൃശങ്ങളായ മററനുഷ്ഠാനങ്ങൾ, ഇവ സാധകനെ, ക്രമേണ കൂടിയ അനുഷ്ഠാനമായ ധ്യാനം ശീലിച്ചുതുടങ്ങാവുന്ന ഘട്ടത്തിലെത്തിക്കുന്നു. ഈശ്വരനിലേക്കു മനസ്സു തിരിച്ചുവിടുന്ന പ്രക്രിയക്കാണ് അദ്ധ്യാത്മപരമായി ധ്യാനമെന്നു പറയുന്നതു്. മുഴുവൻ മനസ്സും ഈശ്വരപാദങ്ങളിൽ അർപ്പിക്കപ്പെടണം. നിങ്ങളുടെ മനസ്സ് ലൗകികവിഷയങ്ങളിലേക്ക് പാഞ്ഞുകൊണ്ടിരിക്കയാണെങ്കിൽ ധ്യാനമെങ്ങനെ സാധിക്കും? മനസ്സിന്റെ ഊജ്ജമെല്ലാം ശതക്കണക്കിനു വസ്തുക്കളിലായി സദാ ചിന്നിച്ചിതറിപ്പോകയാണ്. പണം, ഖ്യാതി, ശാരീരികസുഖങ്ങൾ മുതലായവയെ പ്രതിയുള്ള ആഗ്രഹങ്ങൾ നിങ്ങളെ സദാ താഴോട്ടുവലിക്കുന്നു. ഇത്തരം പരിതോവസ്ഥകളിൽ മനസ്സിനെ ഏകാഗ്രമാക്കുക സാദ്ധ്യമല്ല. അനാസക്തമായ മനസ്സ് ശാന്തമാണ്. അങ്ങനെയുള്ള മനസ്സുകൊണ്ടു് നിഷ്പ്രയാസം ധ്യാനം നടത്താം.

എന്റെയടുത്തുവരുന്ന ആളുകൾ, പലപ്പോഴും, എന്റെ സഹായത്തോടെ സമാദ്ധ്യവസ്ഥയിലെത്താൻ ആഗ്രഹിക്കുന്നതായി പറയാറുണ്ടു്. പാടെ തെററായ ഒരു ധാരണയാണ് അവർക്കു് സമാധിയെക്കുറിച്ചുള്ളതു്. ലൗകികതൃഷ്ണകളേയും വാസനകളെയും കെട്ടിപ്പുണർന്നുകൊണ്ടിരി

ക്കവെ അവക്ക് സമാധിയും വേണം. അവക്ക് ഈ ലോകവും പരലോകവും ഒരുമിച്ചുവേണം. അതസാദ്ധ്യമാണ്. ഒരു കനത്ത ഭിത്തിക്കപ്പുറത്തെങ്ങാണ്ട് കുറെ കലാകാരന്മാർ നടത്തുന്ന നൃത്തപരിപാടി കണ്ടാസ്വദിക്കാനാഗ്രഹിക്കുന്ന മനുഷ്യനെപ്പോലെയാണവർ. ആഗ്രഹം ആത്മാർത്ഥമാണെങ്കിൽ അയാറം ആദ്യം ആ ഭിത്തി നശിപ്പിക്കാൻ നോക്കണം. എല്ലാ ആഗ്രഹങ്ങളും പരിത്യക്തമായി, എല്ലാ മമതാബന്ധങ്ങളും വിച്ഛേദിക്കപ്പെട്ട്, മനസ്സ് സമ്പൂർണ്ണം സ്വസ്ഥമാകുമ്പോറം മാത്രമേ സമാധി സംപ്രാപ്തമാകൂ. ഇതിനു് നീണ്ട കാലത്തെ അനുസ്യൂതവും കക്കശവുമായ മാനസികശിക്ഷണവും തയ്യാറെടുപ്പും ആവശ്യമാണ്. അതിനാൽ, തങ്ങളുടെ എല്ലാത്തരം ലൗകികചിന്തകളും ഭോഗേച്ഛകളും പുലർത്തിക്കൊണ്ട്, സമാധ്യവസ്ഥയിലേക്ക് ചാടിക്കയറാൻ ആഗ്രഹിക്കുന്ന, ലോകാസക്തരായ സാമാന്യജനങ്ങളുടെ ആ ആഗ്രഹം എത്ര വ്യർത്ഥമാണെന്നു് പറയേണ്ടതില്ലല്ലോ.

അങ്ങനെ, പെട്ടെന്നു ലക്ഷ്യത്തിലെത്തുക സാദ്ധ്യമല്ലെന്നു നിങ്ങറം മനസ്സിലാക്കുമല്ലോ. എന്നാൽ നാം ഒരു ആരംഭമിടണം. ഈ വക കാര്യങ്ങറംക്കായി കുറെ സമയം വിനിയോഗിച്ചുതുടങ്ങണം. പരിതഃസ്ഥിതികറം കൂടുതൽ അനുകൂലമായി വരട്ടെ, ഉദ്യോഗത്തിൽനിന്നു പിരിഞ്ഞു് കൂടുതൽ വിശ്രമവേള ലഭിക്കുമ്പോഴാകട്ടെ, ഇങ്ങനെയൊക്കെ വിചാരിച്ച് ജീവിതപ്രശ്നത്തെ നേരിടുകയെന്ന മുഖ്യ സംഗതി നീട്ടിവെയ്ക്കരുതു്. നാം സങ്കല്പിക്കുന്ന കാലം വരുമ്പോഴേക്ക് ശരീരം ദുർബ്ബലമായിരിക്കും, ശീലങ്ങറം ഉറച്ചുപോയിരിക്കും. വാദ്ധക്യവും മററു പീഡകളും തങ്ങളെ ഗ്രസിക്കുന്നതുവരെയും ആത്മതത്വാന്വേഷണം നീട്ടിക്കൊണ്ടുപോകുന്ന ആളുകറം, പുരക്കു തീ പിടിക്കുമ്പോറം കിണറുകുഴിക്കാൻ തുടങ്ങുന്ന മഠയനെപ്പോലെയാണ്.



അദ്ധ്യായം 9

## സഗുണ നിർഗ്ഗുണോപാസനകൾ

നമ്മുടെ ഋഷിമാർ ദയാലുക്കളായിരുന്നു. അവർ ഈശ്വരനെ കണ്ടെത്തുക മാത്രമല്ല, ജനസാമാന്യത്തെ കൂടി ഭഗവത്പാദപത്മങ്ങളിലേക്ക് നയിക്കാൻ താല്പര്യമുള്ള വരും ആയിരുന്നു. ഈശ്വരന്റെ അമൂർത്തഭാവത്തെ വിവരിച്ച് ഇതു സാധിക്കുമായിരുന്നില്ല. അതിനാൽ ജനസാമാന്യത്തിന്റെ ഉപാസനക്കായി അവർ മൂർത്തരൂപങ്ങളാവിഷ്കരിച്ചു. കഥാഖ്യാനങ്ങളോടൊപ്പം ആദ്ധ്യാത്മികജീവിതത്തിന്റെ ലഘുതത്വങ്ങൾ കൂടി പ്രതിപാദിച്ചു. കഥയിലെ ഓരോ സംഭവാഖ്യാനത്തേയും തുടർന്ന്, അതിലൂടെ ആവിഷ്കരിക്കാനുദ്ദേശിച്ച അടിസ്ഥാനതത്വവും പ്രതിപാദിക്കപ്പെടുന്നുണ്ട്. രാമായണത്തിലും ഭാഗവതാദി പുരാണങ്ങളിലും മററും കഥകളും ആത്മീയസത്യങ്ങളും പരസ്പരം കെട്ടിപ്പുണർന്നുകിടക്കുന്ന ഒരു മിശ്രിതമാണ് നാം കാണുന്നതു്. കഥാശ്രവണത്താൽ ഉദീരിതമാകുന്ന രസം ഹേതുവായി മനസ്സ് കൂടുതൽ കൂടുതൽ ഏകാഗ്രമായിത്തീരുന്നു. അനന്തരം അതു് അടിയിൽ കിടക്കുന്ന സത്യത്തിലേക്ക് സ്വാഭാവികമായി നയിക്കപ്പെടുകയും ചെയ്യുന്നു.

സഗുണ നിർഗ്ഗുണോപാസനകൾ സാരാംശത്തിൽ ഒന്നുതന്നെയാണ് — സഗുണോപാസനയ്ക്ക് പ്രയാസക്കുറവുണ്ടെന്നു മാത്രം. സഗുണത്തിൽ മനസ്സിനു് പിടിച്ചു

ളുണ്ടാൻ വല്ലതുമൊന്നുണ്ടു്. സാധാരണജീവിതത്തിൽ തന്നെ, മൂൎത്ത വസ്തുക്കളുപയോഗിച്ചാണല്ലോ നാം കൊച്ചു കുട്ടികളെ കണക്കുപഠിപ്പിക്കുന്നതു്. അതിനാൽ, പ്രാരംഭഘട്ടത്തിൽ ഒരു ആകാരം (രൂപം) ആവശ്യമാണു് — അതോടനുബന്ധിച്ചു് സുന്ദരകഥകളും. ഒരു രൂപത്തെ കേവലം ചിന്തിക്കുന്നതുകൊണ്ടുമാത്രം വലിയ നേട്ടമുണ്ടാകുന്നതല്ല. എന്നാൽ രാമൻേറയും കൃഷ്ണൻേറയും ജീവിതങ്ങളുമായി ബന്ധപ്പെട്ട സംഭവങ്ങളെക്കുറിച്ചു് മനനംചെയ്താൽ, നമ്മുടെ ഭക്തി ജാഗരിതമാകും? (ഉത്തേജിതമാകും?) സാധാരണ ജനങ്ങൾ അമൂൎത്തവസ്തുക്കളെക്കുറിച്ചു് ചിന്തിക്കാൻ കഴിവില്ലാത്തവരാണു്. എന്നാൽ, ഒരു സുന്ദരരൂപത്തിൽ മനസ്സു ബുദ്ധിമുട്ടില്ലാതെ ഏകാഗ്രമാക്കിനിൎത്താനും അങ്ങനെ ഭൗതികവസ്തുക്കളെ തൽക്കാലത്തേയ്ക്കു വിസ്മരിക്കാനും അവൎക്കു കഴിയും. ദേവതാകാരപരമായ മനഃകല്പനകൾക്കെല്ലാം ആസ്പദം പ്രകൃതിപ്രതിഭാസങ്ങളും അവയുടെ സൗന്ദൎയ്യവും ആകുന്നു. എന്നാൽ ഭാവം (ഭക്തിയുടെ സ്ഥായീഭാവമായ ഈശ്വരരതി) അപരിത്യാജ്യമാണു്. ഭാവമില്ലെങ്കിൽ പൂജ നിഷ്പ്രയോജനമത്രെ. ഈ ദേവരൂപങ്ങളെ ആരാധിക്കുമ്പോൾ മറെറല്ലാ കാൎയ്യങ്ങളും വിസ്മരിക്കുക. എല്ലാത്തരം അസുന്ദരവസ്തുക്കളും നിങ്ങൾ മനസ്സിൽ വെച്ചു പുലൎത്തുന്നുണ്ടല്ലോ. മനസ്സിനെ ഉത്തേജിപ്പിക്കാനും ഭക്തിയെ ഉദ്ദീപിപ്പിക്കാനുമായി, രാമൻെറയോ കൃഷ്ണൻെറയോ അല്ലെങ്കിൽ മറേറതെങ്കിലും ദേവതയുടെയോ സുന്ദരരൂപത്തെക്കുറിച്ചു ചിന്തിക്കാനാവാത്തതെന്തുകൊണ്ടു്? ഈ രൂപങ്ങൾ അചേതനങ്ങളല്ല. അവ നിങ്ങളുടെ വിചാരവികാരങ്ങൾക്കു് യഥാൎഹമായ പ്രതികരണമരുളാൻ സമൎത്ഥമായ ഈശ്വരീയശക്തിയുൾക്കൊള്ളുന്ന ഈശ്വരീയരൂപങ്ങളാകുന്നു.



അദ്ധ്യായം 10

## സദ്ഗുരു

'ഗുരു' എന്ന പദം രണ്ടക്ഷരങ്ങൾ ചേർന്നുണ്ടായി — 'ഇരുട്ട്' എന്നർത്ഥമുള്ള 'ഗു', 'ഉച്ചാടകൻ' എന്നർത്ഥമുള്ള 'രു'. ഗുരു ഇരുട്ടിന്റെ ഉച്ചാടകനാകുന്നു. എല്ലാ ലൗകിക ഗുരുക്കന്മാരും (അദ്ധ്യാപകരും) ഒരു പ്രകാരത്തിൽ ഇരുട്ടിനെ ഉച്ചാടനംചെയ്യുന്നവർതന്നെ. അവർ ഭൗതികലോകത്തിലെ വസ്തുക്കളെ സംബന്ധിച്ച വിജ്ഞാനമരുളുന്നു. ഒരു സദ്ഗുരുവും ഇരുട്ടിന്റെ ഉച്ചാടകനാണ്; എന്നാൽ അദ്ദേഹം അവിദ്യയാകുന്ന അന്ധകാരത്തെയാണ് തുരത്തുന്നത് — അതു വഴി, സത്തിനെ, അതായത് ജീവിതത്തിലെ പരമസത്യത്തെ, സാക്ഷാൽക്കരിക്കാൻ സാധകനെ സഹായിക്കയും ചെയ്യുന്നു. ഏതെങ്കിലുമൊരു ശാസ്ത്രമോ കലയോ അഭ്യസിക്കാൻ നാം ഉദ്ദേശിക്കുന്നെങ്കിൽ, ആ ശാസ്ത്രത്തിലോ കലയിലോ പരിജ്ഞാനമുള്ള ഒരു വ്യക്തിയെ മാർഗ്ഗദർശിയായി സ്വീകരിക്കേണ്ടതുണ്ട്. അതു പോലെ, സത്യദർശനാർത്ഥം അദ്ധ്യാത്മജീവിതം നയിക്കാനുദ്ദേശിക്കുന്ന ഒരു സാധകൻ, ആ വഴിയെ സഞ്ചരിച്ച സ്വയം സത്യദീപം കണ്ടെത്തിയ ഒരു സദ്ഗുരുവിന്റെ മാർഗ്ഗദർശിത്വം സ്വീകരിക്കണം. ഈശ്വരനെ സാക്ഷാൽകരിച്ച ഒരു ഗുരുവിനു മാത്രമേ ഈശ്വരനെ പ്രേമിക്കാനും ആ പ്രേമത്തിൽക്കൂടി അദ്ദേഹത്തെ കണ്ടെത്താനും നിങ്ങളെ പഠിപ്പിക്കാൻ കഴിയൂ. ഈശ്വരപ്രേമമാകുന്ന വീഞ്ഞ്

ആകണ്ഠം പാനംചെയ്തവരും സ്വാനുഭൂതിയിൽനിന്നു് ഈ ശ്വരനെപ്പററി നിങ്ങളോടു സംസാരിക്കാൻ കഴിവുള്ളവരും ആയ ഗുരുക്കന്മാരെ നിങ്ങൾ സമീപിക്കണം. അത്തര മൊരു വ്യക്തി, കാഴ്ചയിൽ ഒരു സാധാരണ മനുഷ്യനെ പ്പോലെയിരുന്നാലും യഥാർത്ഥത്തിൽ മാനവികതയ്ക്കതീ തനാണു്. ബാഹ്യലോകത്തു് പലതരം പ്രവർത്തനങ്ങ ളിൽ അദ്ദേഹം ഏർപ്പെട്ടിരിക്കാം. എന്നാൽ അവയൊ ന്നും തനിക്കുവേണ്ടിയല്ലാ ജനതയോടുള്ള സഹതാപത്താൽ പ്രേരിതമായി നടത്തപ്പെടുന്നവയാണു്. അദ്ദേഹത്തിനൊ ന്നുംതന്നെ ലാഭിക്കാനും നഷ്ടപ്പെടാനും ഇല്ല. അദ്ദേഹം മുക്തനായി കഴിഞ്ഞിരിക്കുന്നു. ഈശ്വരൻ — അഥവാ ബ്രഹ്മംതന്നെയായി തീന്നിരിക്കുന്നു. അത്തരമൊരു മഹാ ത്മാവിൻെറ ശിഷ്യത്വം ലഭിയ്ക്കുകയെന്നുള്ളതു് എന്തൊരനു ഗ്രഹമാണു്! ആത്മീയമായി നിദ്രയിലാണ്ടിരിക്കുന്ന ഒരു മനുഷ്യനെ, അയാൾ ഗുരൂപദേശങ്ങൾ അനുഷ്ഠിക്കാൻ തയ്യാ റുള്ള പക്ഷം ആ നിദ്രയിൽനിന്നുണർത്താൻ അത്തരമൊരു ഗുരുവിനു കഴിവുണ്ടു്. ആയിരക്കണക്കിനാളുകളുടെ ജ്ഞാ നദീപങ്ങൾ, അവർ 'അധികാരി'കളാണെങ്കിൽ, പ്രോ ജ്വലിപ്പിക്കാൻ അദ്ദേഹത്തിനു കഴിയും. ഒരു വിറകുകുമ്പാ രത്തെ ഒരു തീപ്പെട്ടിക്കോലിനെന്നതുപോലെ, അനേക ജന്മങ്ങളിലായി സ്വരുക്കൂട്ടിയ വാസനാക്കുമ്പാരത്തെ നശി പ്പിക്കാൻ അദ്ദേഹത്തിനു ത്രാണിയുണ്ടു്. എന്നാൽ, അങ്ങ നെയുള്ള ഒരു ഗുരുവിനെ കണ്ടെത്തുക എളുപ്പമല്ല.

ദുർലഭംത്രയമേവൈ തദ്ദൈവാനുഗ്രഹഹേതുകം
മനുഷ്യത്വം മുമുക്ഷുത്വം മഹാപുരുഷ സംശ്രയഃ

സാധകൻെറ ഈശ്വരാന്വേഷണം ആത്മാർത്ഥവും തീ വ്രാഭിലാഷയുക്തവുമാണെങ്കിൽ മാത്രമേ താദൃശനായ ഒരു ഗുരുവിനെ ലഭിക്കൂ. യഥാർത്ഥത്തിൽ ഈശ്വരൻ തന്നെ

യാണ് ഗുരുവിൻെറ രൂപത്തിൽ പ്രത്യക്ഷപ്പെടുന്നതു്. പ്രേമത്തിനു മാത്രമേ ഈശ്വരനെ ആകർഷിക്കാൻ കഴിയൂ. പ്രേമത്താൽ (ഭക്തികൊണ്ടു്) അദ്ദേഹത്തെ ബന്ധിക്കാം. മററൊന്നുകൊണ്ടുമാവില്ല.

അത്തരമൊരു മഹാപുരുഷൻെറ സമ്പർക്കത്തിൽനിന്നു് പൂർണ്ണപ്രയോജനം സിദ്ധിക്കുന്നതിനു്, ഗുരുശിഷ്യബന്ധവിഷയകമായി പ്രാധാന്യമർഹിക്കുന്ന ഏതാനും സംഗതികൾ സാധകൻ ഓർമ്മിച്ചിരിക്കേണ്ടതുണ്ടു്.

ഒന്നാമതു്, ശിഷ്യനു് ഗുരുവിൽ സമ്പൂർണ്ണവിശ്വാസം അഥവാ ശ്രദ്ധ ഉണ്ടായിരിക്കണം, അയാൾ ഗുരുവിനെ തൻെറ ഏകമാർഗ്ഗദർശിയായി കൈക്കൊള്ളണം. പല സാധകന്മാരും ചെയ്യാറുള്ളതുപോലെ, അയാൾ മാറി മാറി പല ഗുരുക്കന്മാരെ തേടി നടക്കരുതു്. വെള്ളത്തിനുവേണ്ടി ഒരു കിണറു കുഴിക്കാനുദ്ദേശിക്കുന്ന ഒരുവൻ, അതിനായി തിരഞ്ഞെടുത്ത സ്ഥലത്തു തൻെറ പരിശ്രമം ഏകീകരിച്ചു്, വെള്ളം കാണുന്നതുവരെ അവിടെ തന്നെ കുഴിക്കേണ്ടതാണു്. അയാൾ പലടവും മാറി മാറി കുഴിച്ചുകൊണ്ടിരുന്നാൽ, ഒരിക്കലും വെള്ളം കണ്ടെത്തുകയില്ല. ശിഷ്യൻെറ ആത്മവികാസം പരിമിതമാകയാൽ, ഗുരുവിൻെറ മഹത്വത്തെക്കുറിച്ചു് പ്രാരംഭഘട്ടത്തിൽ അയാൾ അധികം ബോധവാനായിരിക്കയില്ല. എന്നാൽ ഗുരുവിനെ ഭക്തിവിശ്വാസങ്ങളോടെ സേവിക്കയും ക്രമേണ അന്തർനേത്രങ്ങൾ ഉന്മീലിതമാവാൻ തുടങ്ങുകയും ചെയ്യുന്നതോടെ, ഗുരുവിൻെറ ഉദാത്തമായ കഴിവുകളേയും പ്രേമജ്ഞാനസമ്പന്നതയേയും കുറിച്ചു് അയാൾക്കു് അവഗാഢവും അപരോക്ഷവുമായ ഒരറിവു് ഉണ്ടായി വരും, തദനന്തരം അയാളുടെ ഗുരുഭക്തി, കേവലം വിശ്വാസത്തിലല്ല, അപരോക്ഷമായ സ്വാനുഭവത്തിലാണു് അധിഷ്ഠിതമാ

യിരിക്കുന്നതു്; യാതൊന്നിനും അതിനെ ചലിപ്പിക്കാനും സാദ്ധ്യമല്ല. എന്നാൽ ഈ പടിയിലെത്തുന്നതിനു ശ്രദ്ധ ആവശ്യമാണു്, സേവനം ആവശ്യമാണു്, സർവ്വാത്മഭക്തി ആവശ്യമാണു്, ഗുരുവിനെ സമ്പൂർണ്ണമായി ആശ്രയിക്കൽ (അനന്യത) ആവശ്യമാണു്. ഗുരുവിനെ നിങ്ങൾ സമ്പൂർണ്ണമായി വിശ്വസിക്കണം. നിങ്ങൾക്കുള്ളതു മുഴുവൻ അദ്ദേഹത്തിനു സമർപ്പിക്കുകയും വേണം. നിങ്ങളുടെ ഹൃദയത്തിൻെറ എല്ലാ കവാടങ്ങളും അദ്ദേഹത്തിനുവേണ്ടി വിശാലമായി തുറന്നിടണം — യാതൊന്നും മറച്ചുവെയ്ക്കുകയോ രഹസ്യമായി സൂക്ഷിക്കുകയോ ചെയ്യരുതു്. സൂര്യനു് ഒരു മുറി പ്രകാശമാനമാക്കാൻ കഴിയുന്നതു് അതിൻെറ കവാടങ്ങൾ തുറന്നിടുമ്പോൾ മാത്രമാണു്. സൂര്യരശ്മികൾക്കു് പ്രവേശനമില്ലാത്ത ഒരു മുറി പ്രകാശമാനമാക്കാൻ സൂര്യനെങ്ങനെ സാധിക്കും? മഹാത്മാക്കളായ എല്ലാ ആചാര്യന്മാരും ഗുരുഭക്തിയുടേയും സേവനത്തിൻേറയും ആവശ്യകത ഊന്നിപ്പറഞ്ഞിട്ടുള്ളതു് അതിനാലത്രെ. എന്നാൽ സേവനം ഹൃദയപൂർണ്ണവും സത്യസന്ധവും കലവറയററതും ആത്മാർത്ഥവും ആയിരിക്കണം. ശിഷ്യൻെറ മനോഭാവം സമ്യക്കാണെങ്കിൽ അയാൾ സാവധാനമെങ്കിലും അവിരാമം പരിവർത്തനത്തിനു വിധേയനായി, ഉത്തരോത്തരം ദൈവികമനുഷ്യനായ തൻെറ ഗുരുവിനു സമനായി രൂപാന്തരപ്പെടുന്നു.

ഗുരുശിഷ്യബന്ധത്തിൽ സാരമായ പങ്കുവഹിക്കുന്ന രണ്ടാമത്തെ പ്രധാന ഘടകം വ്യക്തിപരസമ്പർക്കമാകുന്നു. ചെമ്പിനെ സ്വർണ്ണമാക്കി മാററാൻ കഴിവുള്ള സ്പർശമണി എന്നൊരു കല്ലിനെ (രത്നത്തെ) പ്പററി ഹിന്ദു പുരാണങ്ങളിൽ പറയുന്നുണ്ടു്. എന്നാൽ കല്ലു് ചെമ്പിനെ സ്പർശിക്കണം. അവ തമ്മിൽ അകന്നിരുന്നാൽ ഫലം സിദ്ധി

ക്കയില്ല. അതുപോലെ, ഗുരുവും ശിഷ്യനും തമ്മിൽ സമ്പർക്കം — സൽസംഗം — അത്യാവശ്യമാണ്. അപ്പോൾ ശിഷ്യൻ സ്വർണ്ണമായിട്ടല്ല മാറുന്നതു്, സ്പർശമണിയായിട്ട തന്നെയാണ്. വെറും ശാരീരിക സമ്പർക്കം മാത്രമല്ല, ഹൃദയമനസ്സുകളുടെ സമ്പർക്കമാണ് ശിഷ്യനിൽ പരിവർത്തനമുണ്ടാക്കുന്നതെന്നു് എടുത്തുപറയേണ്ടതില്ലല്ലോ. ശക്തിസഞ്ചാരത്തിൻെറ നിയാമകഘടകം ശിഷ്യനു് ഗുരുവിനോടുള്ള മനോഭാവമാകുന്നു. ഭക്ത്യാദരങ്ങൾ മാത്രം പോരാ അനുസരണവും നിസ്വാർത്ഥസേവനവുംകൂടി ആവശ്യമാണ്. തനിക്കു ലഭിക്കുന്നതെല്ലാം, ആദ്ധ്യാത്മിക പന്ഥാവിലൂടെ സിദ്ധിക്കുന്ന പുരോഗതിയൊക്കെയും ഗുരുവിൻെറ അപാരമായ കാരുണ്യം ഹേതുവായിട്ടാണെന്നു ശിഷ്യനു തോന്നണം. അഭിപ്രായവ്യത്യാസങ്ങൾ സാരമില്ല. ഗുരുവിനെ എതിർക്കുന്നതുകൊണ്ടു പോലും തരക്കേടില്ല — താൻ ഒരു തത്വത്തിനുവേണ്ടിയാണ് പോരാടുന്നതെന്നു് ശിഷ്യനു് ഉത്തമബോദ്ധ്യമുണ്ടെങ്കിൽ. ദയാലുവായ സദ്ഗുരുവിനു് തെററിദ്ധാരണയുണ്ടാകയില്ല; മറിച്ച് ശരിയുടെ ഭാഗത്തു് എഴുന്നേററു നില്ക്കാനുള്ള തൻേറടം ശിഷ്യൻ കാട്ടുന്നതിൽ അദ്ദേഹം സന്തുഷ്ടനാവുകയേയുള്ളു. എന്നാൽ ശരിയായതു ചെയ്യാൻ വേണ്ട ആത്മാർത്ഥതയും സത്യസന്ധതയും നിശ്ചയദാർഢ്യവും ശിഷ്യനുണ്ടായിരിക്കണം.

ഗുരുകൃപയെപ്പററി സാമാന്യജനങ്ങളുടെ മനസ്സിൽ ചില തെററിദ്ധാരണകളുണ്ടു്. ഒരു പാവപ്പെട്ടവനു് കുറെ പണം ദാനംചെയ്യാൻ ഒരു ധനികനു് സാധിക്കുന്നതുപോലെ, ശിഷ്യനിലേക്കു് ആദ്ധ്യാത്മികത പകരാൻ ഗുരുവിനു കഴിയുമെന്നുള്ളതു് പരമാർത്ഥമാണ്. എന്നാൽ ഈ ആദ്ധ്യാത്മികതയുടെ സംക്രമണം ശിഷ്യൻെറ ആവശ്യപ്പെടൽമാത്രം മതിയാവുന്ന കേവലം യാദൃച്ഛികമോ തന്നി

ഷ്ടപരമോ ആയ ഒരു പ്രക്രിയയല്ല. ശിഷ്യൻ സ്വന്ത അദ്ധ്വാനത്തിലൂടെ സ്വന്തമുക്തിക്ക് അർഹത നേടേണ്ടതാണ്. ഗുരുകൃപയ്ക്കുവേണ്ടി പ്രത്യാശിക്കുന്നതിന്നുമുമ്പ്, അയാരം ആവശ്യമായ 'യോഗ്യതകരം' തന്നിൽ പരിപുഷ്ടമാക്കിയിരിക്കണം. ഗുരുകൃപയെന്നതു് യഥാൎത്ഥത്തിൽ ശിഷ്യന്റെ ഭാഗത്തെ അദ്ധ്വാനത്തിന്റെ ഫലമത്രേ. അദ്ധ്വാനം അല്ലെങ്കിൽ യത്നം, സേവനം പോലുള്ള രചനാത്മകകൎമ്മങ്ങരം മാത്രമല്ല, ആത്മസമർപ്പണം പോലുള്ള, സമ്യങ്ങ് മനോഭാവത്തിന്റെ വികസനവും ഉരംക്കൊള്ളുന്നതാണ്. ആത്മസമർപ്പണം, സാധാരണ വിചാരിക്കപ്പെടുന്നതുപോലെ, ഒരു നിഷേധാത്മകധർമ്മമല്ല. അതു് ഉന്നതശക്തിദായകമാണ്; പക്ഷെ, നിസ്തന്ദ്രവും ബൃഹത്തുമായ യത്നം ആവശ്യപ്പെടുന്നതുമാണ്. എന്നാൽ സാധനാമണ്ഡലത്തിലെ മററ് ഏതൊരഭ്യാസത്തെപ്പോലെയും ഗുരുകൃപയെ സമാകൎഷിക്കാൻ പര്യാപ്തമാണ്. ഗുരുകൃപയുടേയും അതിന്റെ സംക്രമണത്തിന്റേയും സ്വഭാവം മനസ്സിലാക്കാൻ വെള്ളത്തിന്റെ ഒഴുക്ക് നമുക്ക് ദൃഷ്ടാന്തമായെടുക്കാം. വെള്ളം എല്ലാഴ്പ്പോഴും ഉയന്ന തലത്തിൽനിന്നും താണ തലത്തിലേക്ക് ഒഴുകുന്നു. അതിന്റെ ഗതി ഒരിക്കലും വിപരീതമാകുന്നില്ല. അതിനാൽ വിനയം — ദീനഭാവം — ഉണ്ടായിരിക്കണം. ഒരുവൻ ശക്തിസമ്പാദനത്തിൽ ഉദാസീനനായിരിക്കയും ആത്മസമപ്പണഭാവം കൈക്കൊള്ളാതിരിക്കുകയും ചെയ്യുന്നെങ്കിൽ ശക്തിപ്രവാഹം എങ്ങനെ നടക്കും? ദീനഭാവം (വിനയം) ഉണ്ടെങ്കിൽ, മറെറല്ലാ കാൎയ്യങ്ങളും പിന്നാലെ വന്നുകൊള്ളും; പ്രതിബന്ധങ്ങരം പോലും നീക്കംചെയ്യപ്പെടും. അതിനാൽ, ശിഷ്യൻ ആദ്യം അർഹത നേടണം, പിന്നീടേ ആഗ്രഹിക്കാവൂ. യോഗ്യതാസമ്പാദനം ആവശ്യമാണ്, പരിശീലനം ആവശ്യമാണ്. ഒരു സത്ഗുരുവിനെ കണ്ടെത്തുന്നതുതന്നെയും ഒരുവന്റെ കൎമ്മത്തെ ആശ്രയിച്ചിരിക്കുന്നു.

ഗുരുവിൽ വിശ്വാസം അർപ്പിക്കുന്നതുകൊണ്ടു മാത്രം മതിയോ എന്നു് അനേകമാളുകൾ സംശയിക്കുന്നു. ചൂഷണം ചെയ്യപ്പെടാനോ അല്ലെങ്കിൽ വഴി തെററിക്കപ്പെടാനോ ഇടയില്ലേ എന്നാണവരുടെ ആശങ്ക. നിർദ്ദിഷ്ടയോഗ്യതകളില്ലാത്ത ഒരു സാധാരണ ഗുരുവിൻെറ കാര്യത്തിൽ ശിഷ്യൻ ചൂഷണ വിധേയനാകാനുള്ള സാദ്ധ്യതയുണ്ടെങ്കിലും, 'നിയമ'ത്തിനു അധീനമായ ഒരു ജഗത്തിലാണു് നാം വസിക്കുന്നതെന്നും പ്രായേണ നാം അർഹിക്കുന്നതാണു് നമുക്കു ലഭിക്കുന്നതെന്നും കൂടി ഓർമ്മിക്കുക. പരിപൂർണ്ണമായ ആത്മാർത്ഥതയും ഈശ്വരലാഭാർത്ഥം തീവ്രാഭിലാഷവുമുള്ള ഒരു സാധകൻ ഒരു നെറിയില്ലാത്ത മനുഷ്യൻെറ കയ്യിലകപ്പെടുക വളരെ വിരളമായിരിക്കും. ഈ ജഗത്തിൽ കാര്യങ്ങൾ സംഭവിക്കുന്നതു് യാദൃശ്ചികമായിട്ടല്ല, കർമ്മം എന്നറിയപ്പെടുന്ന ഒരു അലംഘനീയനിയമമനുസരിച്ചാണു്. ഒരു സാധകനു് തികഞ്ഞ ആത്മാർത്ഥതയും തൻെറ ഗുരുവിൽ ഉറച്ച വിശ്വാസവുമുണ്ടെങ്കിൽ അയാൾക്കാവശ്യമുള്ളതു് ഗുരുവിൽനിന്നു നേടാൻ സാധിക്കും — ആ ഗുരു സാമാന്യധാരണപ്രകാരം അത്ര കഴിവുററവനല്ലെങ്കിൽ പോലും. കാരണം, എല്ലാ സഹായവും യഥാർത്ഥത്തിൽ ഈശ്വരനിൽനിന്നാണു് വരുന്നതു്; മാധ്യമം (ഗുരു) പൂർണ്ണനല്ലെന്നിരുന്നാൽ കൂടി, ആത്മാർത്ഥതയുള്ള സാധകനു് ആവശ്യമായ എല്ലാ സഹായവും ഈശ്വരൻ എത്തിച്ചുകൊടുക്കുകയും ചെയ്യും. കൂടാതെ, മനസ്സു് ഉത്തരോത്തരം നിർമ്മലമായിത്തീരുന്നതനുസരിച്ചു് നമ്മുടെ വിവേകശക്തിയും വദ്ധിച്ചുവരും — വിവേചനക്ഷമമായ മനസ്സുകൊണ്ടു് ഒരു അസ്പൃഹണീയനെ ഗുരുവായി വരിക്കാൻ സാധ്യതയുമില്ല. നെറിയില്ലാത്ത ആളുകൾക്കു മാത്രമാണു് സാധാരണയായി നെറിയില്ലാത്ത ഗുരുക്കന്മാർ വന്നുകൂടുന്നതു്.

സാധകന്മാൎക്ക തോന്നാറുള്ള മറെറാരു പ്രയാസം ഗുരുവിനും ഇഷ്ടദേവനുമായി ഭക്തി പങ്കിടുന്നതു സംബന്ധിച്ചാണ് — അതായതു് തൻെറ ഭക്തി ആരുടെ പേൎക്കായിരിക്കണം? ഈശ്വരൻേറയോ ഗുരുവിൻേറയോ രണ്ടു പേരുടേയുമോ? ഇക്കാര്യത്തിൽ ശിഷ്യൻ തികച്ചും ഗുരുപദേശത്തെ തൻെറ വഴികാട്ടിയായി സ്വീകരിക്കുകയും ശരിക്കും അദ്ദേഹത്തിൻെറ നിർദ്ദേശങ്ങളനുസരിക്കുകയുമാണ് വേണ്ടതു്. ശിഷ്യൻെറ മാനസികപ്രകൃതിയും അയാളിലെ അന്തർലീന ശക്തിവിശേഷങ്ങളും അയാളേക്കാറം നന്നായറിയാവുന്നതു് ഗുരുവിനാണ്. അതിനാൽ ഗുരുവിൻെറ ഉപദേശം അരോചകമായോ ശരികേടായോ തോന്നിയാലും, കാലാന്തരത്തിൽ, ശിഷ്യനെ സംബന്ധിച്ച ചുററുപാടുകളിൽ അതായിരുന്നു സർവ്വോത്തമം എന്നു് അനുഭവവേദ്യമാകുന്നതാണ്. കൂടാതെ, ഇഷ്ടദേവനിലും ഗുരുവിലും ഭക്തി വേണ്ടിയിരിക്കുന്നതു സംബന്ധിച്ചു തോന്നുന്ന ഈ പ്രയാസം ഇരുവരുടേയും സ്വഭാവത്തേയും അവർ തമ്മിലുള്ള ബന്ധത്തേയും പററിയുള്ള ഒരു മിഥ്യാബോധത്തിൽ അധിഷ്ഠിതമാണ്. യഥാൎത്ഥത്തിൽ അവർ (ഇഷ്ടദേവനും ഗുരുവും) തമ്മിൽ ഭേദമില്ല. സദ്ഗുരു യഥാർത്ഥത്തിൽ ഇഷ്ടദേവൻെറ ഒരു മൂൎത്തരൂപമാണ്. അദ്ദേഹത്തെ ആ നിലയിൽ കരുതേണ്ടതുമാണ്. അങ്ങനെ വരുമ്പോറം വിഭക്തഭക്തിയുടെ പ്രശ്നമുദിക്കുന്നില്ല. നാം ശിലാവിഗ്രഹങ്ങളിൽ ഈശ്വരനെ ആരാധിക്കുന്നുണ്ടല്ലോ. പിന്നെയെന്തുകൊണ്ടു് ഗുരുവാകുന്ന ജീവത്വിഗ്രഹത്തിൽ വയ്യ? ഈശ്വരൻ നമ്മുടെ പൂൎണ്ണഹൃദയവും ആവശ്യപ്പെടുന്നു. ഭാവപ്രിയോ മാധവ. നിങ്ങറംക്കു് അദ്ദേഹത്തെ ഏതുവിധത്തിലും ആരാധിക്കാം; പക്ഷെ, ആരാധന ഹൃദയപൂൎണ്ണമായിരിക്കണമെന്നേയുള്ളു.



## ബ്രഹ്മാനന്ദസ്വാമികളെപ്പററി പുരുഷോത്തമാനന്ദ സ്വാമികളുടെ സ്മരണകൾ

ഞാൻ ഏതാണ്ടു 14 വയസ്സുള്ള ഒരു വിദ്യാൎത്ഥിയായിരുന്നപ്പോൾ, ഞങ്ങളുടെ സ്കൂളിലെ ഹെഡ്മാസ്റ്റർ മുഖേന ശ്രീരാമകൃഷ്ണനെപ്പററി കേൾക്കാനിടയായി. അന്നു മുതൽ എനിക്കു ശ്രീരാമകൃഷ്ണനിൽ പ്രീതിയും ഭക്തിയും തോന്നാൻ തുടങ്ങി. ഞാൻ പ്രബുദ്ധഭാരതം മാസികയുടെ വരിക്കാരനായി ചേൎന്നു. 1910ലോ മറേറാ ഹരിപ്പാട്ടുവെച്ച്, അവിടേയ്ക്കു ക്ഷണിക്കപ്പെട്ടിരുന്ന തുളസീമഹാരാജിനെ (നിൎമ്മലാനന്ദസ്വാമികളെ) കണ്ടുമുട്ടാൻ സംഗതിയായി. അദ്ദേഹം എന്നെ തന്റെ രക്ഷാവലയത്തിൽ സ്വീകരിക്കയും 'നീലകണ്ഠഭക്തൻ' എന്ന പേരിട്ടു വിളിക്കുകയും ചെയ്തു. കൂടാതെ, ഏതാനും ബാലന്മാരെ പരിശീലിപ്പിക്കുന്ന ജോലിയും അദ്ദേഹം എന്നെ ചുമതലപ്പെടുത്തി. അവരിൽ ചിലർ ഇപ്പോൾ അങ്ങിങ്ങായി ചില ആശ്രമങ്ങളുടെ അധിപതികളാണ്.

തിരുവല്ലായിൽ ഞങ്ങൾക്ക് ഒരു സംഘമുണ്ടായിരുന്നു. അവിടെ അന്നു മുൻസിഫായിരുന്ന എം. ആർ. നാരായണപിള്ള ഒരു വലിയ ശ്രീരാമകൃഷ്ണ ഭക്തനായിരുന്നു. തുളസിമഹാരാജിന്റെ നിൎദ്ദേശപ്രകാരം ഞങ്ങൾ തിരുവല്ലായിൽ ഒരു ആശ്രമം നിൎമ്മിക്കാനാരംഭിച്ചു. അദ്ദേഹം തന്നെ 1911-ൽ അതിന്റെ തറക്കല്ലിടലും 1913-ൽ

ഉൽഘാടനക്രിയയും നിർവ്വഹിച്ചു. അതേ കൊല്ലം തന്നെ (1913-ൽ) ഹരിപ്പാട്ടെ ആശ്രമവും ഉൽഘാടിതമായി. *ഇന്നു് സ്വാമി ചിൽസുഖാനന്ദനായിരിക്കുന്ന ഡാക്ടർ ചെല്ലപ്പായെ ഹരിപ്പാട്ടാശ്രമത്തിൻേറയും, എന്നെ തിരുവല്ലാ ആശ്രമത്തിൻേറയും ചുമതലകൾ ഏല്പിക്കയുണ്ടായി.

പ്രസിഡൻറുമഹാരാജിനെ (ബ്രഹ്മാനന്ദസ്വാമികളെ) കന്യാകുമാരിയ്ക്കു കൊണ്ടുവരാനുദ്ദേശിക്കുന്നതായി 1916-ൽ തുളസീമഹാരാജ് ഞങ്ങൾക്കെഴുതിയയച്ചു. അദ്ദേഹത്തിനു് എൻെറ ആദരാഞ്ജലികൾ അർപ്പിക്കാനായി, ഞാൻ നേരെ ആലുവായിൽ ചെല്ലേണ്ടതാണെന്നും നിർദ്ദേശിക്കപ്പെട്ടിരുന്നു. അതിനാൽ ഞാൻ ആലുവായിലേക്കു പോയി. ഒരു സായാഹ്നത്തിൽ പ്രസിഡൻറു മഹാരാജും പരിവാരവും ആലുവാ സ്റ്റേഷനിൽ വണ്ടിയിറങ്ങി. അദ്ദേഹത്തിനു രണ്ടോ മൂന്നോ ദിവസം അവിടെ താമസിക്കാനുള്ള ആവശ്യത്തിലേക്കു് പത്മനാഭൻതമ്പിയും മററു ചിലരും കൂടി ഒരു ബംഗ്ലാവു് ഏർപ്പാടുചെയ്തിരുന്നു. ഞാൻ ഏതാനും കൊല്ലങ്ങളായി തുളസീമഹാരാജിനെ സേവിച്ചു വരികയായിരുന്നു. പക്ഷെ, മന്ത്രദീക്ഷയെയോ മധ്യസ്ഥതയെയോ പററി ഒരക്ഷരം അദ്ദേഹം ഉരിയാടിയിരുന്നില്ല. എന്നാലിപ്പോൾ അദ്ദേഹത്തിൻെറ വായിൽനിന്നു വാക്കുകൾ ഉതിർന്നു: ''ഭക്തൻ, ഇതാ നിങ്ങളുടെ ദൈവം വന്നിരിക്കുന്നു. അദ്ദേഹത്തെ പരിചരിച്ചു മന്ത്രദീക്ഷ വാങ്ങുക.''

മഹാരാജിൻെറ താമസം സുഖപ്രദമായിരിക്കണമെന്നു് ഞങ്ങളാഗ്രഹിച്ചതുകൊണ്ടു് ഞാൻ പലതരം തിരക്കിട്ട ജോലികളിൽ ഏർപ്പെട്ടിരുന്നു. ഇടംകിട്ടിയപ്പോഴൊക്കെ ഞാൻ അദ്ദേഹത്തിൻെറ പാദാന്തികത്തിൽ ചെന്നിരിക്കുമായിരുന്നു. അദ്ദേഹത്തെ നോക്കിയിരിക്കവെ, കണ്ണുകൾ തദാകാരത്തിൽനിന്നു പിൻവലിക്കുക എനിക്കു്

*ഇദ്ദേഹം പിന്നീടു് 25—9—1973-ൽ സമാധിയായി.

അശക്യമായിരുന്നു. എന്റെ കണ്ണുകളെ മാത്രമല്ല, ശരീരത്തെ മുഴവനേയും അങ്ങോട്ടാകർഷിച്ചതു് എന്താണെന്നു് എനിക്കപ്പോഠം മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. അദ്ദേഹം ആദ്ധ്യാത്മികതയുടെ ഒരു ഉറവ ആയിരുന്നു. സദാ സമാധിസ്ഥൻ ഭാഷണം വിരളവും ലളിതവും, എന്നാൽ പ്രഭാവനിർഭരം, ''നിനക്കെന്താണു വേണ്ടതു്? നിനക്കെന്താണു വേണ്ടതു്?'' എന്നിങ്ങനെ അദ്ദേഹം എന്നോടു ചോദിക്കുമായിരുന്നു. അദ്ദേഹത്തെ ആർത്തിയോടെ നോക്കിക്കൊണ്ടിരിക്കവെ, എന്റെ ആവശ്യം നിർവ്വചിക്കാൻ എനിക്കു കഴിഞ്ഞില്ല. അദ്ദേഹം പാദത്തിൽ ധരിച്ചിരുന്ന ചെരിപ്പുകഠം എനിക്കു തരണമെന്നു മാത്രമേ ഞാനപേക്ഷിച്ചുള്ളു. അദ്ദേഹം പറഞ്ഞു ''ഈ തോൽചെരിപ്പുകഠം ഞാൻ നിനക്കു തരികയില്ല. കൽക്കട്ടായിൽ ചെന്നിട്ടു്, ഞാൻ ഉപയോഗിച്ചിരുന്ന, തടികൊണ്ടുള്ള മെതിയടികഠം അയച്ചുതരാം.'' ഇപ്പോഴത്തെ പ്രസിഡൻറു് ശങ്കരാനന്ദ സ്വാമികഠം അന്നു് മഹാരാജിന്റെ പ്രൈവററു് സെക്രട്ടറിയായിരുന്നു. മെതിയടികഠം അയക്കാൻ മറക്കരുതെന്നു് മഹാരാജ് അദ്ദേഹത്തെ ചട്ടംകെട്ടുകയും അവ യഥാകാലം അയച്ചുകിട്ടുകയും ചെയ്തു. ഞാൻ സഞ്ചരിച്ചിടത്തെല്ലാം അവ കൊണ്ടുപോകുമായിരുന്നു. ഇപ്പോഠം അവ തിരുവല്ലാ ആശ്രമത്തിലുണ്ടു്. ആ സ്ഥലത്തിന്റെ പുരോഗതിക്കും ഐശ്വര്യത്തിനും വേണ്ടി ഞാൻ അവയെ ഉദ്ദേശ്യപൂർവ്വം അവിടെ സൂക്ഷിച്ചിട്ടുള്ളതാണു്.

ആലുവായിൽ അനേകമാളുകഠം മഹാരാജിനു് ആദരാഞ്ജലികഠം അർപ്പിക്കാനായി വന്നുകൊണ്ടിരുന്നു. അദ്ദേഹം പ്രായേണ സംഭാഷണത്തിൽനിന്നു് ഒഴിഞ്ഞുനിന്നു്, ആഗതരെ തുളസീമഹാരാജിന്റെ അടുക്കലേക്കു് അയക്കുകയായിരുന്നു പതിവു്. അപ്പോഠം മഴക്കാലമായിരുന്നെങ്കിലും സ്ഥലം അദ്ദേഹത്തിനു വളരെ ഇഷ്ടപ്പെട്ടു — പ്രത്യേ

കിച്ചും പൂർണ്ണിയാറിന്റെ വീക്ഷണം. ആലുവായിൽനിന്നു് ഞങ്ങൾ കോട്ടയത്തേക്കു് പോയി. പോലീസു് സൂപ്രണ്ടു് പത്മനാഭൻതമ്പി, മുൻസിഫു് എം. ആർ. നാരായണ പിള്ള മുതലായവർ മഹാരാജിനോടൊപ്പമുണ്ടായിരുന്നു. സ്റ്റീംബോട്ടിലായിരുന്നു കോട്ടയത്തേക്കുള്ള യാത്ര. പ്രകൃതിക്ഷോഭം നിമിത്തം ബോട്ടു് മേലോട്ടും കീഴോട്ടും ആടിയുലഞ്ഞുകൊണ്ടിരുന്നു. അസ്വസ്ഥരായി രാത്രി കഴിച്ചെങ്കിലും ഞങ്ങൾ പ്രഭാതത്തിൽ സുരക്ഷിതരായി കോട്ടയത്തെത്തി. ''ഭയപ്പെടേണ്ടാ, ഭയപ്പെടേണ്ടാ,'' എന്നു് മഹാരാജ് ബോട്ടിൽവെച്ചു് എന്നോടു ഇടയ്ക്കിടെ പറഞ്ഞിരുന്നു. കോട്ടയത്തു് മഹാരാജിനും പരിവാരങ്ങൾക്കും താമസിക്കാൻ ഒരു മന്ദിരം മി. തമ്പി ഏർപ്പാടുചെയ്തിരുന്നു. ഇവിടെയും അനേകം സ്ഥലങ്ങളിൽനിന്നായി അനേകമാളുകൾ അദ്ദേഹത്തെ ദർശിക്കാൻ കൂട്ടംകൂടി. രണ്ടുദിവസം താമസിച്ചശേഷം മഹാരാജ് പ്രൈവററു് സെക്രട്ടറിയും മി. തമ്പിയുമൊരുമിച്ചു് കാറിൽ ഹരിപ്പാട്ടാശ്രമത്തിലേക്കു് യാത്രയായി. മാർഗ്ഗമദ്ധ്യേ അനേകം സ്ഥലങ്ങളിൽ പഴയ ഹിന്ദു ആചാരപ്രകാരം ദീപയഷ്ടി, ആരതി മുതലായവ സഹിതം അദ്ദേഹത്തിനു സ്വീകരണം നല്കപ്പെട്ടു.

മഹാരാജ് ഹരിപ്പാട്ടു ചെന്നുചേർന്നപ്പോൾ, അദ്ദേഹത്തെ ആവേശത്തോടെ കാത്തിരുന്ന ബ്രഹ്മചാരി ചെല്ലപ്പനും കൂട്ടരും, വൈദികമന്ത്രോച്ചാരണം, സംഗീതവാദ്യമേളങ്ങൾ മുതലായ ചടങ്ങുകളോടെ അദ്ദേഹത്തെ എതിരേററു സ്വീകരിക്കുന്നതിനു് ഒരുക്കങ്ങൾ ചെയ്തിരുന്നു. എന്നാൽ, അത്തരം ആഭാടവും പ്രദർശനവുമൊക്കെ അദ്ദേഹം തിരസ്കരിച്ചുവെന്നാണു് ഞാൻ കേട്ടതു്. ''എന്തു്! ഞാനൊരു കല്യാണഘോഷയാത്ര പോകയാണോ?'' എന്നദ്ദേഹം ചോദിച്ചുവത്രേ. കോട്ടയത്തുനിന്നു് സ്റ്റീംബോട്ടിലാണു്

ഞാൻ ഹരിപ്പാട്ടേക്കു പോയതു്. സ്വാമിമാരായ ദുർഗ്ഗാനന്ദജി, ഭൂമാനന്ദജി, യതീശ്വരാനന്ദജി, ബ്രഹ്മചാരി ഗോപാൽ എന്നിവരും ബോട്ടിൽ ഒരുമിച്ചുണ്ടായിരുന്നു. ഞങ്ങൾ ആശ്രമത്തിലെത്തിയതു് രാത്രി വളരെ ചെന്നതിനു ശേഷമാണു്. മഹാരാജ് വിശ്രമിക്കുകയായിരുന്നു. ഞാൻ കടന്നുചെന്നു് അദ്ദേഹത്തെ സാഷ്ടാംഗം പ്രണമിച്ച ശേഷം സാവധാനത്തിൽ മടങ്ങിപ്പോന്നു. തുളസീമഹാരാജിൻെറ നിർദ്ദേശപ്രകാരം മാനേജർ സുബ്ബരാമയ്യർ വേണ്ട ഏർപ്പാടുകളെല്ലാം ചെയ്തിരുന്നു. അതിനാൽ മഹാരാജിനു് ആശ്രമത്തിൽ തികഞ്ഞ ശാന്തത അനുഭവപ്പെട്ടു. അദ്ദേഹം സ്ഥലം വളരെ ഇഷ്ടപ്പെടുകയുംചെയ്തു.

മഹാരാജ് ആശ്രമത്തിൽ വന്നതിൻെറ അടുത്ത ദിവസം തുളസീമഹാരാജ്എന്നോടു പറഞ്ഞു. ''ഭക്തൻ, നാളെ മഹാരാജ് ദയവായി നിങ്ങൾക്കു മന്ത്രോപദേശം തരും. അതിനാൽ തയ്യാറായിക്കൊള്ളുക. രാത്രി ഉപവസിക്കുക. രാവിലെയും മന്ത്രദീക്ഷക്കു മുമ്പു് ഒന്നും കഴിക്കരുതു്.'' അടുത്ത രാവിലത്തേക്കു ഞാൻ തയ്യാറായി. മന്ത്രദീക്ഷ പൂജാമുറിയ്ക്കുകത്തുവെച്ചാണു് നടത്തുക. മഹാരാജ് അവിടെ ആസനസ്ഥനായിക്കഴിഞ്ഞു. ശങ്കരാനന്ദജി മഹാരാജ് വാതുക്കൽ നിൽക്കുന്നുണ്ടായിരുന്നു. ആ ചിത്രം ഇന്നും എൻെറ മനസ്സിൽ മങ്ങാതെ ശേഷിക്കുന്നു. തുളസീമഹാരാജ് ഞാൻ ചെല്ലാനായി ആളയച്ചു. ശങ്കരാനന്ദജി എന്നെ ഉള്ളിലേക്കു കൊണ്ടുപോയി. എന്താണു ഞാൻ മുമ്പിൽ കാണുന്നതു്? എല്ലാവരേയും അനുഗ്രഹിക്കാനായി, ദക്ഷിണാമൂർത്തിതന്നെ തൻെറ തേജോമയവും പ്രശാന്തഗംഭീരവുമായ ഭാവത്തിൽ സ്ഥിതിചെയ്യുന്നു. ഞാൻ അദ്ദേഹത്തിൻെറ പാദങ്ങളിൽ വീണു. ആചമനം മുതലായ പ്രാരംഭക്രിയകൾക്കു ശേഷം അദ്ദേഹം വിശുദ്ധ മന്ത്രം എൻെറ ഹൃദയത്തിൽ നിക്ഷേപിച്ചു. ഞാൻ ആറ്റാദപുള

കിതനായി, 'ധന്യോഹം ധന്യോഹം' എന്ന ആന്തരികാനുഭൂതിയോടെ എൻെറ എളിയ അർച്ചനകളെ അദ്ദേഹത്തിൻെറ പാദത്തിങ്കൽ വെച്ചിട്ട് നിശ്ശബ്ദം പിൻവാങ്ങി — ആത്മവിസ്മൃതിയിലാണ്ട് പിന്നേയും വളരെ മണിക്കൂറുകൾ മഹാരാജിൻെറ മുറിയിൽതന്നെ ഇരിക്കാൻമാത്രം. അന്നേദിവസം സുബ്ബരാമയ്യരുൾപ്പെടെ മററു പലർക്കുംകൂടി മന്ത്രദീക്ഷ ലഭിക്കുകയുണ്ടായി.

മഹാരാജ് ആശ്രമത്തിൽ തികച്ചും ഉന്മേഷവാനായി കഴിഞ്ഞു. അദ്ദേഹത്തിൻെറ താമസം കുറെക്കൂടി നീട്ടിക്കിട്ടണമെന്ന് ബ്രഹ്മചാരി ചെല്ലപ്പൻ ആഗ്രഹിച്ചു. എന്നാൽ അതു സാദ്ധ്യമായിരുന്നില്ല. മൂന്നോ നാലോ ദിവസങ്ങൾക്കു ശേഷം, ഡാക്ടർ (രാമൻ) തമ്പിയുടെ അപേക്ഷപ്രകാരം മഹാരാജും പരിവാരവും കൊല്ലത്തേക്കു പോകാനുള്ള പരിപാടി നിശ്ചയിക്കപ്പെട്ടിരുന്നു. അന്നു കൊല്ലത്തു ഡാക്ടറായിരുന്ന ഡാക്ടർ തമ്പി ഏതാനും കൊല്ലങ്ങൾക്കു മുമ്പുതന്നെ മഹാരാജിൽനിന്ന് മന്ത്രദീക്ഷ വാങ്ങിയിരുന്ന ആളാണ്. വീണ്ടും സ്റ്റീംബോട്ടിലായിരുന്നു യാത്ര, മഹാരാജിൻെറ സാന്നിദ്ധ്യം എല്ലാവരിലും ഉന്മേഷവും ഉത്സാഹവും പകന്നു. അദ്ദേഹത്തിൻെറ താമസത്തിന്ന് കൊട്ടാരസദൃശമായ ഒരു കെട്ടിടം ഏർപ്പാടുചെയ്തിരുന്നു. വളരെ ജനങ്ങൾ അവിടെ വന്നുകൊണ്ടിരുന്നു. എന്നാൽ മഹാരാജ് ജനക്കൂട്ടത്തെ ഒഴിഞ്ഞുനില്ക്കാനാഗ്രഹിച്ചു. ഡാ. തമ്പി മഹാരാജിൻെറ നേക്കു അവികലശ്രദ്ധാഭക്തികൾ ഉള്ള ഒരു വ്യക്തിയായിരുന്നു. മുൻകൂട്ടി അറിയിക്കാതെ, മഹാരാജ് സ്വയം, ഒരുദിവസം രാവിലെ ഡാക്ടരുടെ വസതി സന്ദർശിക്കുകയുണ്ടായി. ഡാക്ടരും കുടുംബാംഗങ്ങളും വിസ്മയപ്പെട്ടു; തന്നിമിഷത്തിൽ കരണീയമറിയാതെ നിന്നുപോയി. എന്നാൽ അവരുടെ ഗൃഹം പവിത്രമാക്കപ്പെട്ടു.

കൊല്ലത്തുനിന്നു ഞങ്ങൾ തിരുവനന്തപുരത്തേക്കു് പുറപ്പെട്ടു. മഹാരാജിന്റെ തിരുവനന്തപുരത്തെ താമസം സംബന്ധിച്ചു വേണ്ട ഏർപ്പാടുകൾ ചെയ്യാൻ ഒരു കൂട്ടം ഭക്തന്മാർ നേരത്തെ പോയി. അവിടെ ഒരു വേദാന്ത സംഘം നടക്കുന്നുണ്ടായിരുന്നു, ജർമ്മനിയിൽ പോയിവന്ന ഒരു പത്മനാഭപിള്ള അതിന്റെ നടത്തിപ്പിൽ വലിയ താല്പര്യം കാണിച്ചിരുന്നു. പ്രൈവററ് സിക്രട്ടറിയും തുളസീമഹാരാജുമൊരുമിച്ചു് മഹാരാജ് നേരത്തെ കൊല്ലത്തു നിന്നു തിരിച്ചു; ഞങ്ങൾ കുറെ കഴിഞ്ഞു പിന്നാലെയും. തിരുവനന്തപുരത്തു് ദീപപ്രഭാസമന്വിതമായ ഗംഭീര വരവേല്പു് ഉണ്ടായിരുന്നു. പക്ഷെ, എനിക്കു കാണാൻ പററിയില്ല. ഒരു ശ്രീരാമകൃഷ്ണാശ്രമം സ്ഥാപിക്കാനായി വട്ടിയൂർകാവു ഭാഗത്തു് കുന്നിൻമുകളിൽ ഒരു സ്ഥലം ടി വേദാന്തസംഘം സമ്പാദിച്ചിരുന്നു. അതിന്റെ അടിസ്ഥാനശില ഒരു ശുഭദിവസം മഹാരാജ് സ്ഥാപിക്കണമെന്നായിരുന്നു നിശ്ചയം. ഈ സ്ഥലം പട്ടണത്തിൽനിന്നു നാലഞ്ചുമൈൽ അകലെയായിരുന്നെങ്കിലും വളരെ പ്രശാന്തമായ ഒരു സ്ഥാനമായിരുന്നു. അക്കാലത്തു് നഗരവീഥികളിൽപോലും കാറുകളും മററു വാഹനങ്ങളും വളരെ കുറച്ചേ ഉണ്ടായിരുന്നുള്ളു. ഈ വിശുദ്ധകർമ്മത്തിൽ സംബന്ധിക്കാൻ അനേകമാളുകൾ ആഗ്രഹിച്ചു. തുളസീമഹാരാജ് തലേന്നു രാത്രി തന്നെ പോയി ചില പൂജകളും ഹോമങ്ങളും നടത്തി. മഹാരാജ് അതിരാവിലെ കാറിൽ വട്ടിയൂർകാവിലേക്കു പോയി. ഞങ്ങളെല്ലാം പുറകെ പോയി — ചിലർ നടന്നും ചിലർ കുതിരവണ്ടികളിലും മററും. ഒരു വലിയ ആൾക്കൂട്ടം അവിടെ സമ്മേളിച്ചു. സ്വന്ത കൈകൊണ്ടുതന്നെ മഹാരാജ് അടിസ്ഥാനശില സ്ഥാപിക്കുന്ന കാഴ്ച, കൗതുകപ്രദമായിരുന്നു. എല്ലാവക്കും പ്രസാദം വിതരണം ചെയ്യപ്പെട്ടു. ഒരു ഫോട്ടോയും എടുക്കുകയുണ്ടായി.

ഇതു് ചില ആശ്രമങ്ങളിൽ ഇപ്പോഴും കാണാം. മഹാരാജ് വളരെ സന്തുഷ്ടനായി കാണപ്പെട്ടു. സ്ഥലം സാധന ഭജനകാംക്ക് അത്യന്തം അനുയോജ്യമായ ഒന്നാണ്. ജനക്കൂട്ടം ഓരോരുത്തരായി പിരിഞ്ഞു പൊയ്ക്കൊണ്ടിരുന്നു. ഞാൻ മഹാരാജിന്റെ അടുത്തു നില്ക്കുയായിരുന്നു. അദ്ദേഹം അതീവസന്തുഷ്ടിയോടെ എന്നോടു പറഞ്ഞു. ''ഭക്തൻ, ഇതെത്ര മനോഹരമായ ഒരു സ്ഥാനമാണെന്നു നീ കാണുന്നില്ലേ. നീ കുറെ ബ്രഹ്മചാരികളെ തയ്യാറാക്കണം. കെട്ടിടം പൂർത്തിയാകുമ്പോം അവരിവിടെ താമസിച്ചു് തപസ്യ ശീലിക്കട്ടെ. തപസ്യയ്ക്കു പററിയ ഒന്നാംതരം സ്ഥലം.'' തുളസീമഹാരാജ് നല്ലതുപോലെ പണിയെടുത്തു. തൽഫലമായി അവിടെ ഒരു മനോഹര ആശ്രമം ഉയർന്നുവരികയും ചെയ്തു.

മഹാരാജിന്റെ ദക്ഷിണേന്ത്യൻയാത്രയുടെ ഏക ഉദ്ദേശം കന്യാകുമാരിയിലെ ദേവീദർശനമായിരുന്നു. അതിനാൽ അവിടം സന്ദർശിക്കാൻ അദ്ദേഹം ധൃതികൂട്ടി. അടുത്ത ദിവസം പ്രഭാതത്തിൽ കാറിൽ യാത്രചെയ്തു് അദ്ദേഹം കന്യാകുമാരിയിലെത്തി. ഞങ്ങളെല്ലാം പിന്നാലെയും. മഹാരാജും മറേറതാനും പേരും ഒരു രണ്ടുനില കെട്ടിടത്തിൽ താമസിച്ചു. ബാക്കി ഞങ്ങളെല്ലാം അടുത്തുള്ള ഗവണ്മെൻറ് ധർമ്മശാലയിലും. ഒരു ദിവസം വൈകിട്ടു് — ആദ്യമായിട്ടെന്നാണ് തോന്നുന്നതു് — അദ്ദേഹം ക്ഷേത്രം സന്ദർശിച്ചു. സാധാരണയായി കീർത്തനങ്ങാം ചൊല്ലിക്കൊണ്ടു് ഞങ്ങാം അദ്ദേഹത്തെ അനുഗമിക്കുകയാണ് പതിവു്. പ്രശാന്തനും നിശ്ശബ്ദനുമായി അദ്ദേഹം ക്ഷേത്രത്തിൽ കടന്നു്, ക്രമേണ ദേവീവിഗ്രഹത്തെ സമീപിച്ചു. മന്ദിരത്തിനകം മുഴുവൻ ദീപദീപ്തം. സംഗീതവും ആരതിയും നടക്കുകയാണ്. മഹാരാജ് അഞ്ജലീബദ്ധനായി പ്രണാമങ്ങാം അർപ്പിക്കുന്നതു് ഞങ്ങാംക്കു കാണാം.

പൂർണ്ണനിശ്ശബ്ദനായിരുന്ന അദ്ദേഹത്തിൻെറ വദനം ആനന്ദാതിരേകത്താൽ ദീപ്തം. ദേവീസന്നിധാനത്തിൽ ഒരു സാധാരണക്കാരനു പോലും അല്പം ആനന്ദവും സന്തോഷവും തോന്നാതിരിക്കയില്ല — അത്ര നല്ല ഒരു രൂപമാണത്, ഏററവും കമനീയമായ ഒന്ന്. അദ്ദേഹത്തിനു കുറെ അധികസമയം അവിടെ കഴിച്ചുകൂട്ടിയാൽ കൊള്ളാമെന്നുണ്ട്. എന്നാൽ പൂജാവ്യവസ്ഥകൾ അതനുവദിക്കയില്ല. മഹാരാജ് തൻെറ വാസസ്ഥലത്തേക്കു മടങ്ങാൻ ഒരുങ്ങുകയാണ്. അപ്പോൾ അനേകം കുമാരികൾ (കൊച്ചുപെൺകുട്ടികൾ) അദ്ദേഹത്തെ സമീപിക്കുന്നു. കൊച്ചുകുട്ടികളോട് അദ്ദേഹത്തിനു വളരെ സ്നേഹവും ദയയുമാണ്. ഒരു നിറഞ്ഞ പണസഞ്ചിയുമായി തുളസീമഹാരാജ് തൊട്ടുപിന്നിലുണ്ട്. അദ്ദേഹത്തിനു മഹാരാജിൻെറ പ്രകൃതം അറിയാം. അദ്ദേഹം മഹാരാജിൻെറ കയ്യിലേക്ക് മുറയ്ക്കു നാണയങ്ങൾ പകരുന്നു; മഹാരാജ് അവയെ മുറയ്ക്കു കുട്ടികൾക്കു വിതരണം നടത്തുകയും ചെയ്യുന്നു.

മഹാരാജ് ഒരാഴ്ചയോ മറേറാ കന്യാകുമാരിയിൽ താമസിച്ചിരിക്കും. അമ്പലത്തിൽ പോയ ഓരോ സന്ദർഭത്തിലും അദ്ദേഹം പണം വിതരണം ചെയ്യുന്നുണ്ടായിരുന്നു. കൊച്ചുകുട്ടികളുടെ സഹവാസം അദ്ദേഹത്തെ ആനന്ദിപ്പിച്ചു. ചിലപ്പോൾ അവക്ക് ഭക്ഷണവും കൊടുത്തിരുന്നു. ഒരിക്കൽ 'കുമാരീപൂജ' നടത്തി. കുട്ടികളുടെ കളികളിലും നൃത്തങ്ങളിലും താല്പര്യം കാണിച്ചു. താൻ തന്നെ ഒരു ശിശുവിനെപ്പോലെ പെരുമാറി. ശിശുസഹജമായ പ്രകൃതക്കാരനായിരുന്നെങ്കിലും, അദ്ദേഹം എല്ലാവക്കും ഭീതിദനുമായിരുന്നു. എല്ലാ കാൎയ്യങ്ങളും മുറയ്ക്കു ഭദ്രമായി നടക്കാൻ അദ്ദേഹത്തിൻെറ കേവലസാന്നിദ്ധ്യം മതിയാകുമായിരുന്നു. കന്യാകുമാരി വിട്ടുപോകാൻ അദ്ദേഹത്തിനു

തീരെ മനസ്സുണ്ടായിരുന്നില്ല. അദ്ദേഹം ഒരു ദിവസം എന്നോടു പറയുകയുണ്ടായി; ''ഭക്തൻ, കൽക്കട്ടായിലേക്കു് മടങ്ങിപോകാൻ ഞാൻ തീരെ ആഗ്രഹിക്കുന്നില്ല. ഇവിടെ ഒരു ചെറിയ കുടീരമുണ്ടാക്കി, ശിഷ്ടായുസ്സു മുഴുവൻ ഇവിടെ കഴിഞ്ഞാൽ കൊള്ളാമെന്നു ഞാൻ ആഗ്രഹിക്കുകയാണു്'' ത്യാഗമനോഭാവം നോക്കുക. യഥാൎത്ഥമഹാത്മാക്കളുടെ ലക്ഷണമിതാണു്. അദ്ദേഹം ഒരു 'രാജാ' ആയിരുന്നെങ്കിലും തന്റെ വസ്തുവകകളെക്കുറിച്ചു് തികച്ചും ഉദാസീനനായിരുന്നു. വെള്ളത്തിലെ താമരയിലപോലെയായിരുന്നു അദ്ദേഹം.

ഇവിടെയും വളരെ പേർ മഹാരാജിനോടു് മന്ത്രദീക്ഷ വാങ്ങാൻ ആഗ്രഹിച്ചു. മഹാരാജിൽനിന്നു് മന്ത്രദീക്ഷ വാങ്ങുക എളുപ്പമായിരുന്നില്ല. എന്തുകൊണ്ടോ അദ്ദേഹത്തിന്നു് അതു് ഇഷ്ടമായിരുന്നില്ല എന്നുതോന്നി. തുളസീമഹാരാജിനും ശങ്കരമഹാരാജിനും ചിലരുടെ കാൎയ്യത്തിൽ ഇടപെട്ടു വാദിക്കേണ്ടിവന്നു. മന്ത്രദീക്ഷ കിട്ടിയ ഭാഗ്യശാലികളിൽ ശേഷാദ്രിയും പത്മനാഭപിള്ളയും ഉൾപ്പെടുന്നു. *ശേഷാദ്രി ഇന്നും തിരുവല്ലായിൽ ഒരു സന്തുഷ്ട ജീവിതം നയിക്കുന്നു. പത്മനാഭപിള്ള മഹാരാജിന്റെ ഒരു വലിയ ഭക്തനായിരുന്നു. എന്നാൽ അദ്ദേഹം ഇപ്പോൾ ജീവിച്ചിരിപ്പില്ല. കന്യാകുമാരിയിൽ എല്ലാവരും, പ്രത്യേകിച്ചു് ശ്രീ മഹാരാജു് സന്തുഷ്ടരായി കഴിഞ്ഞു. എന്നാൽ ചിലൎക്കു് അവിടത്തെ ഭക്ഷണം തൃപ്തികരമായില്ല. അവിടെ അന്നു് നല്ല ഭക്ഷണം കിട്ടാൻ പ്രയാസമായിരുന്നു. സാധനവിലകളും വളരെ ഉയൎന്നുനിന്നു.

മഹാരാജും പരിവാരവും കന്യാകുമാരി വിടാൻ തുടങ്ങുകയായിരുന്നു. നാഗർകോവിലിൽ അന്നു് എൻജിനീ

*പിൽക്കാലത്തു് ഇദ്ദേഹവും ഇഹലോകവാസം വെടിഞ്ഞു

യറായിരുന്ന താണുപിള്ള, യാത്രാമദ്ധ്യേ നാഗർകോവിലിൽ ഒരു രാത്രി തൻെറ അതിഥിയായി കഴിയണമെന്നു മഹാരാജിനോടഭ്യർത്ഥിച്ചു. അതിനാൽ ഞങ്ങളെല്ലാവരും അവിടെ ഇറങ്ങി. മി. പിള്ള എല്ലാവർക്കും വിഭവസമൃദ്ധമായ സദ്യ നൽകി. മി. പിള്ളയും മററു ചിലരുമായി കുറെ സമയത്തെ സംഭാഷണത്തിനുശേഷം മഹാരാജ് വിശ്രമിച്ചു. അടുത്തദിവസം രാവിലെ അദ്ദേഹം നാഗർകോവിലിൽനിന്നു പുറപ്പെട്ടു് കൊല്ലത്തെത്തി. മുൻപ്രാവശ്യം അദ്ദേഹത്തിൻെറ താമസത്തിനു് ഏടുത്തിരുന്ന ബംഗ്ലാവിൽ തന്നെ താമസിച്ചു. അവിടെ നിത്യേന വിരുന്നും മേളവും നടന്നുകൊണ്ടിരുന്നു. മഹാരാജിനെ യേനകേന പ്രകാരേണ സേവിക്കുന്നതിൽ ഡാക്ടർ തമ്പി സദാ ജാഗരൂകനായിരുന്നു. പബ്ലിക്ക് മീററിംഗിനു് നിശ്ചയിച്ചിരുന്ന പ്രത്യേകസമയങ്ങളിൽ തുളസീമഹാരാജ് ജനക്കൂട്ടത്തെ അഭിസംബോധന ചെയ്തുവന്നു. ശങ്കരമഹാരാജും ചില ആളുകളെ സ്വീകരിച്ചു് അവർക്കു് ഉപദേശങ്ങൾ നല്കുന്നുണ്ടായിരുന്നു. മഹാരാജ് ഇതെല്ലാം ആസ്വദിച്ചുകൊണ്ടിരുന്നു. ഇവിടെയും ചില ഭാഗ്യവാന്മാർക്കു് മഹാരാജിൽനിന്നു് മന്ത്രദീക്ഷ ലഭിക്കുകയുണ്ടായി. ഇപ്പോഴത്തെ ആഗമാനന്ദസ്വാമിയും ഒരു ചന്ദ്രശേഖരപിള്ളയും അക്കൂട്ടത്തിൽ പെടും.

അങ്ങനെയിരിക്കെ ഹരിപ്പാട്ടുനിന്നു് സുബ്ബരാമയ്യരും ചെല്ലപ്പനും മഹാരാജിനെ ഒരിക്കൽക്കൂടി അങ്ങോട്ടു കൊണ്ടുപോകാനായി കൊല്ലത്തു വന്നു. മഹാരാജിനു് ആ ആശ്രമം തീർച്ചയായും ഇഷ്ടപ്പെട്ടിരുന്നു. എന്നാൽ അദ്ദേഹത്തിനു ഹെഡ്ക്വാർട്ടേഴ്സിൽ (കൽക്കട്ടായിൽ) വേഗം മടങ്ങിയെത്തേണ്ട ആവശ്യം ഉണ്ടായിരുന്നതുകൊണ്ടു് അദ്ദേഹം അതിലേക്കുള്ള തിടുക്കത്തിലായിരുന്നു. മഹാരാജുമൊരുമിച്ചു് കൽക്കട്ടായ്ക്കു പോകാൻ ഞാനും ആഗ്രഹിച്ചു. എന്നെക്കൂടി കൊണ്ടുപോകണമെന്നു ഞാനപേക്ഷിക്കുകയും

അദ്ദേഹമത്തു സമ്മതിക്കുകയും ചെയ്തു. എന്നാൽ തുളസീ മഹാരാജിൻെറ നിലപാട്ട് തീരെ മയമില്ലാത്തതായിരുന്നു. അദ്ദേഹത്തിന്നു സ്വായത്തമായ രീതിയിൽ അദ്ദേഹം എന്നെ ശകാരിച്ചു ''നിങ്ങൾക്കും പോകണമല്ലേ. പിന്നെ, ഇവിടെയുള്ള ആശ്രമം നോക്കാനാരുണ്ട്?'' എൻെറ കണ്ണിൽനിന്ന് അശ്രുകണങ്ങൾ ഉതിർന്നു. ഇങ്ങു നില്ക്കാൻ ഞാൻ നിർബ്ബന്ധിതനായി. മഹാരാജും പരിവാരവും ഒരു സ്പെഷ്യൽ ബോട്ടിൽ കൊല്ലം നഗരം വിട്ടു. ഞങ്ങളിൽ ചിലർ ഹരിപ്പാട്ടിനടുത്തുള്ള ഒരു സ്ഥലം വരെ അദ്ദേഹത്തെ അനുഗമിച്ചു. അവിടെവെച്ച് ഞാൻ അദ്ദേഹവുമായി പിരിഞ്ഞു.

ഗംഭീരവും സ്നേഹാർഹവുമായ ഒരു വ്യക്തിത്വമായിരുന്നു മഹാരാജിൻേറതു്. അദ്ദേഹത്തിൻെറ എല്ലാ ചലനങ്ങളിലും തികഞ്ഞ ആഭിജാത്യവും ചമൽക്കാരവും ദൃശ്യമായിരുന്നു. എനിക്കു അദ്ദേഹത്തെ പരിചരിക്കണമെന്നുണ്ടായിരുന്നു. എന്നാൽ എങ്ങനെയെന്നു അറിഞ്ഞുകൂടായിരുന്നു. ഒരു ഭൂപാനന്ദസ്വാമി ഒരിക്കൽ അദ്ദേഹത്തിൻെറ ദേഹത്തു് കുഴമ്പു പുരട്ടിക്കൊണ്ടിരുന്നു. അടുത്തുചെന്നു് ഞാൻ കൂടി ആ കൃത്യത്തിലേർപ്പെട്ടു. അപ്പോൾ മഹാരാജ് അഭിപ്രായം പാസ്സാക്കി, ''ഭക്തൻ ചായം പൂശുകയാണു്'' എന്നു്. കുഴമ്പു് ദേഹത്തു് അമർത്തി തേക്കേണ്ടതാണു്. സ്മരണകൾ നിൽക്കട്ടെ. കൂടുതലെന്താണു് പറയാനുള്ളതു്? മഹാരാജിൻെറ വേർപാടിനുശേഷം അനേകദിവസത്തേയ്ക്കു് എനിക്കു് 'ഉശിരി'ല്ലായിരുന്നു. എന്നാൽ ക്രമേണ ഞാൻ ഉത്സാഹം വീണ്ടെടുത്തു, ഇപ്പോൾ മഹാരാജ് സ്വന്തധാമത്തിലാണു്.

ജയ് ജയ് ശ്രീ ഗുരുമഹാരാജ് !



ബ്രഹ്മപുരിയിൽ താമസിച്ചിരുന്ന
അവസരത്തിൽ രചിച്ച

## നിർഗ്ഗുണസ്തോത്രം

ഓം

നിർഗ്ഗുണോ/ഹം നിഷ്കളോ/ഹം നിർമ്മമോഹം നിശ്ചലോ-
നിത്യശുദ്ധോ നിത്യബുദ്ധോ നിർവ്വികാരോ നിഷ്ക്രിയ
നിർമ്മലോ/ഹം കേവലോ/ ഹമേക ഏവാ / ദ്വിതീയോ
ഭാസ്വരോ/ ഹം ഭാസ്കരോ/ഹം നിത്യതൃപ്തശ്ചിന്മയഃ.
പൂർണ്ണകാമഃ പൂർണ്ണരൂപഃ പൂർണ്ണകാലഃ പൂർണ്ണദിക്
ആദിമദ്ധ്യഅന്തഹീനോ ജനനമരണ വർജ്ജിതഃ
സർവ്വകർത്താ സർവ്വഭോക്താ സർവ്വസാക്ഷീസോസ്മ്യഹം
സർവ്വവ്യാപിമദ്വ/തീതോ നാസ്തി കിഞ്ചന കാപ്യഹോ
ആനന്ദോ/ഹമനന്തോ/ഹംസദ്ദൃ പശ്ചിദ്രസോപ്യഹം
അഹം ബ്രഹ്മാസ്മി ബ്രഹ്മാസ്മി
ബ്രഹ്മൈവാഹം സദാശിവഃ_ഓം_

''ഗുരുർ ബ്രഹ്മാ ഗുരുർ വിഷ്ണു ഗുരുർ ദേവോ മഹേശ്വരഃ
ഗുരുസ്സാക്ഷാത്പരം ബ്രഹ്മതസ്മൈശ്രീ ഗുരവെ നമഃ

ഓം അസതോ മാസദ്ഗമയ,
തമസോമാ ജ്യോതിർഗമയ
മൃത്യോർമാ അമൃതംഗമയ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ